(മലയാളം)

**മാർ അപ്രേം: പരിശുദ്ധാത്മാവിന്റെ കിന്നരം**
(ജീവിതവും രചനകളും)

ഒന്നാം പതിപ്പ് : മാർച്ച് 8, 2014

രണ്ടാം പതിപ്പ് : ഫെബ്രുവരി 13, 2016

പ്രസാധകർ : മാർ അപ്രേം പള്ളി
പരിയാരം, തോട്ടയ്ക്കാട്

ഡി.റ്റി.പി. & പ്രിന്റിംഗ് : സോഫിയാ പ്രിന്റ് ഹൗസ്, കോട്ടയം

**Rs. 100.00**



"എല്ലാ സഭകളിലും നിന്ന് ഏക സത്യസഭ ഉണ്ടാകട്ടെ! സഭകളുടെ വിശുദ്ധ സന്താനങ്ങൾ സഭയുടെ മടിയിൽ ഒന്നിച്ചു കൂടട്ടെ! അങ്ങനെ ഞങ്ങൾ നിന്റെ ദൈവനന്മയെ ഏറ്റുപറയട്ടെ. ... നിഷിദ്ധമായ ആചാരങ്ങളെ പിഴുതെറിയുക. സഭയ്ക്കു സമ്പത്തുണ്ടാകാതിരിക്കട്ടെ! സഭയ്ക്കു സംതൃപ്തി ഉണ്ടാകത്തക്കവിധം ആത്മാക്കളാകട്ടെ സഭയുടെ സമ്പത്ത്. അങ്ങനെ സഭ സംതൃപ്തയാകുന്നെങ്കിൽ അത് അത്ഭുതാവഹമായ അളവിൽ ആയിരിക്കട്ടെ!"

**– മാർ അപ്രേം**

Website: www.mosc.in Telephone : 0481-2574323, 2578500
E-mail: catholicos@mosc.in Fax : 0481-2570569

# The Malankara Orthodox Syrian Church
## Catholicate of the East

**Baselios Marthoma Paulose II**
Catholicos of
The Apostolic Throne of
St. Thomas
And Malankara Metropolitan




Catholicate Palace
Kottayam - 686 038
Kerala, India

മാർച്ച് 03, 2014

## അനുഗ്രഹാശംസ

പൗരസ്ത്യ സുറിയാനി ക്രൈസ്തവ സമൂഹത്തിന് വിലമതിക്കാനാവാത്ത നിസ്തുല സംഭാവനകൾ തന്റെ രചനകളിൽക്കൂടി നൽകിയ ശ്രേഷ്ഠ മൽപ്പാനാണ് പരിശുദ്ധനായ അപ്രേം പിതാവ്. 'പരിശുദ്ധാത്മാവിന്റെ കിന്നരം' എന്ന വിശേഷണത്തെ അന്വർത്ഥമാക്കത്തക്കരീതിയിൽ പരിശുദ്ധാത്മ ശക്തിയിൽ നിറഞ്ഞ് സത്യവിശ്വാസത്തെ പ്രാർത്ഥനാഗാന രൂപത്തിൽ രചിച്ച് വിശ്വാസ ഹൃദയങ്ങളിലേക്ക് അവയെ കടത്തിവിട്ട അതുല്യനായ വിശുദ്ധനായിരുന്നു മാർ അപ്രേം.

ആ പരിശുദ്ധ പിതാവിന്റെ നാമധേയത്തിൽ കേരളത്തിൽ സ്ഥാപിതമായ ആദ്യ ദൈവാലയമായ തോട്ടയ്ക്കാട് പരിയാരം മാർ അപ്രേം ഓർത്തഡോക്സ് പള്ളി അതിന്റെ 150-ാം സ്ഥാപന വാർഷികാചരണത്തോടനുബന്ധിച്ച് 'മാർ അപ്രേം: പരിശുദ്ധാത്മാവിന്റെ കിന്നരം' എന്ന പേരിൽ ഒരു ഗ്രന്ഥം പ്രസിദ്ധീകരിക്കുന്നു എന്നറിയുന്നതിൽ നമുക്ക് ഏറെ സന്തോഷമുണ്ട്. മാർ അപ്രേമിനെക്കുറിച്ചുള്ള ചരിത്ര ഗ്രന്ഥങ്ങളും അദ്ദേഹത്തിന്റെ രചനകളുടെ മലയാളം വ്യാഖ്യാനവും തുലോം വിരളമായ ഇന്നത്തെ സാഹചര്യത്തിൽ ഇപ്രകാരമൊരു ഗ്രന്ഥം പ്രസിദ്ധീകരിക്കുന്നതിന് ആ ദേവാലയം മുൻകൈയെടുത്തത് ഏറെ മാതൃകാപരവും അഭിനന്ദനാർഹവുമാണ്.

മഹാവിശുദ്ധനും പണ്ഡിതനുമായ മാർ അപ്രേമിന്റെ ജീവിതവും ദർശനവും രചനകളും വരുംതലമുറയ്ക്ക് പകർന്നു നൽകുവാൻ ഈ ഉദ്യമം മുഖാന്തിരമായിത്തീരുമെന്ന് നാം പ്രത്യാശിക്കുന്നു. ഈ ഗ്രന്ഥത്തിന് എല്ലാ ആശംസകളും നേരുന്നു. ദൈവം അനുഗ്രഹിക്കട്ടെ.

**ബസ്സേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ**

## അവതാരിക

# മാർ അപ്രേം എന്ന ദിവ്യഗായകൻ

സുറിയാനി ആധ്യാത്മിക, വേദശാസ്ത്ര, ആരാധനാ പാരമ്പര്യങ്ങളിൽ മാർ അപ്രേമിനെപ്പോലെ സ്ഥിരപ്രതിഷ്ഠ നേടിയവർ മറ്റാരുമില്ല. ആധ്യാത്മിക നിറവിൽ അദ്ദേഹം കൈസര്യയിലെ ബസേലിയോസിനെപ്പോലും അതിശയിപ്പിച്ചു. വേദശാസ്ത്ര ഉൾക്കാഴ്ചകളിൽ അദ്ദേഹം അലക്സാന്ത്രിയയിലെ അത്താനാസ്യോസിന് സമശീർഷകനായിരുന്നു. ആരാധനാ സാഹിത്യത്തിൽ അദ്ദേഹം ആകമാന ക്രൈസ്തവലോകത്തിന് നിസ്തുല മാതൃകയാണ്.

മാർ അപ്രേമിന്റെ വ്യക്തിത്വത്തിൽ, എല്ലാ കാലഘട്ടത്തേക്കും അദ്ദേഹത്തെ അനശ്വരനാക്കുന്നത് ഒരു ദിവ്യഗായകന്റെ മഹാവൈഭവമാണ്. മലയാളത്തിലേക്ക് പരിഭാഷപ്പെടുത്തുമ്പോൾ പോലും, മൂലഭാഷയിലെ സൗന്ദര്യം ഏതാണ്ട് അതേപടി സംവദേനക്ഷമമാകുന്നത് മാർ അപ്രേമിന്റെ കാവ്യഭംഗി മൂലമാണ്. 'അപ്രേമിന്റെ രാഗം' എന്ന് പോലും വിശേഷിപ്പിക്കാൻ കഴിയുന്ന ഒരു ഗാനശൈലി, പാടാൻ കഴിവില്ലാത്തവരെപ്പോലും, ആസ്വാദകരാക്കുന്നു. ലളിതമായ ഭാഷാപ്രയോഗങ്ങളിലൂടെ ആഴമായ അർത്ഥം കൊടുക്കാൻ കഴിയുന്നതിനെയാണല്ലോ, കാവ്യപ്രതിഭയെന്നു പറയുന്നത്. ബൈബിളിലെ പഴയനിയമത്തിലെയും പുതിയനിയമത്തിലെയും നിരവധി പ്രതീകങ്ങളെ, കേന്ദ്രികമായ ഒരു ആശയതന്തുവിൽ മാലപോലെ കോർത്തെടുക്കുവാൻ അപ്രേം എന്ന ദിവ്യഗായകന് അസാമാന്യ വ്യുല്പത്തിയുണ്ടായിരുന്നു. അതുകൊണ്ടുതന്നെ സുറിയാനി പൈതൃകത്തിലുള്ള എല്ലാവരും, അപ്രേമിനെ സ്വന്തം എന്ന് അവകാശപ്പെടുകയും ചെയ്യുന്നു. ഈ ഒരു സാർവ്വലൗകിക അംഗീകാരമാണ്, കേരളത്തിലെ മിക്ക ക്രൈസ്തവ സമൂഹങ്ങളിലും അപ്രേമിന്റെ നാമത്തിൽ ആരാധനാലയങ്ങളും, ആധ്യാത്മിക, വിദ്യാഭ്യാസ സ്ഥാപനങ്ങളും ഉണ്ടായതിനു പിന്നിൽ. അപ്രകാരമൊരു ആധികാരിക സാക്ഷ്യമായി ഈ കൃതി ചരിത്രത്തിൽ സ്ഥാനം പിടിച്ചിരിക്കുന്നു.

മാർ അപ്രേമിന്റെ ജീവചരിത്രവും, കൃതികളും, ആരാധനാ സാഹിത്യ സംഭാവനകളും എല്ലാം ചേർത്ത് തോട്ടയ്ക്കാട് പരിയാരം മാർ അപ്രേം പള്ളി പ്രസിദ്ധീകരിക്കുന്ന ഈ കൃതി ചെറുതെങ്കിലും അതിമനോഹരമെന്ന് പറയാതെ വയ്യ. ഒരിടവകയ്ക്ക് ആ ഇടവകയുടെ കാവൽപിതാവിനോടുള്ള ആഴമായ ബന്ധത്തിന്റെ സ്മരണികയും, അടുത്ത തലമുറയെ പ്രബോധിപ്പിക്കുവാനുള്ള ഗൃഹപാഠവും, ഇടവകജീവിതത്തിൽ സർഗ്ഗാത്മക കൂട്ടായ്മയുടെ ഉദാഹരണവും ഒക്കെ ആയി ഈ ഗ്രന്ഥത്തിന്

പ്രത്യേക സ്ഥാനമുണ്ട്. ലഭ്യമായ സാഹചര്യങ്ങളെ എങ്ങനെ ഗവേഷണപരമായ ഒരന്വേഷണത്തിൽ കൂട്ടിയിണക്കാം എന്ന നല്ല പാഠം കൂടിയാണ് ഈ ഗ്രന്ഥം. ഈ ഗ്രന്ഥത്തിന്റെ മുഖ്യസംഘാടകനായ വികാരി വി. എം. ഏബ്രഹാം വാഴയ്ക്കലിനെയും, സഹസംഘാടകരായ വൈദികരെയും, ചീഫ് എഡിറ്റർ ശ്രീ. റ്റി. എ. ജോർജ്ജിനെയും, എഡിറ്റേഴ്സിനെയും എഡിറ്റോറിയൽ ബോർഡംഗങ്ങളെയും അഭിനന്ദിക്കുകയും ചെയ്തുകൊണ്ട് ഈ കൃതി സഹൃദയസമക്ഷം അവതരിപ്പിക്കുന്നു.

**ഫാ. ഡോ. ജേക്കബ് കുര്യൻ**
പ്രിൻസിപ്പാൾ,
ഓർത്തഡോക്സ് സെമിനാരി,
കോട്ടയം

കോട്ടയം
04-03-2014

# ഒന്നാം പതിപ്പിന്റെ ആമുഖം

സുറിയാനി സഭകളിലെ മല്പാന്മാരിൽ അഗ്രഗണ്യ സ്ഥാനം അലങ്കരിക്കുന്ന പരിശുദ്ധ അപ്രേം പിതാവിന്റെ നാമത്തിൽ സ്ഥാപിതമായിരിക്കുന്ന മലങ്കരയിലെ ആദ്യ ദൈവാലയമായ നമ്മുടെ പള്ളി 150 വർഷം പിന്നിട്ടിരിക്കുകയാണ്.

2013-ലെ വലിയ നോമ്പിന്റെ ആദ്യ ശനിയാഴ്ച പരിശുദ്ധ അപ്രേം പിതാവിന്റെ ഓർമ്മപെരുന്നാൾ ദിനത്തിലെ അനുസ്മരണ പ്രസംഗത്തിൽ ബഹു. ഫാ. പി. എം. സഖറിയ പള്ളിക്കപ്പറമ്പിൽ ഈ പള്ളിയുടേതായി അപ്രേം പിതാവിന്റെ ഒരു ജീവചരിത്ര പുസ്തകം ഉണ്ടാകേണ്ടതിന്റെ ആവശ്യകതയെപ്പറ്റി പരാമർശിക്കുകയുണ്ടായി. മാർ അപ്രേം പിതാവിനെക്കുറിച്ച് നമ്മുടെ സഭയിൽ ആധികാരികമായ ഒരു ജീവചരിത്ര ഗ്രന്ഥമോ അദ്ദേഹത്തിന്റെ രചനകളുടെ സമാഹാരമോ നിലവിൽ ലഭ്യമല്ല എന്നും അച്ചൻ ചൂണ്ടിക്കാട്ടുകയുണ്ടായി. മേല്പറഞ്ഞ വിഷയം 13-10-2013-ൽ കൂടിയ പള്ളി പൊതുയോഗം ചർച്ച ചെയ്യുകയും ആ ദൗത്യം പള്ളി മാനേജിംഗ് കമ്മിറ്റിയെ ചുമതലപ്പെടുത്തുകയും ചെയ്തു. മാനേജിംഗ് കമ്മിറ്റി ഒരു എഡിറ്റോറിയൽ ബോർഡിനു രൂപംകൊടുത്ത് പുസ്തക നിർമ്മിതി ബോർഡിനെ ഏല്പിച്ചു. ഏകദേശം അഞ്ചു മാസത്തെ പരിശ്രമഫലമായി മാർ അപ്രേം പിതാവിനെക്കുറിച്ചുള്ള ഒരു ലഘു ജീവചരിത്രവും അദ്ദേഹം രചിച്ച പ്രാർത്ഥനകളും ഗാനങ്ങളും സമാഹരിച്ച് ഒരു പുസ്തകം പൂർത്തീകരിക്കുവാൻ ഇടയാക്കിയ ദൈവത്തെ സ്തുതിക്കുന്നു.

മാർ അപ്രേമിന്റെ നാമത്തിലുള്ള കേരളത്തിലെ എല്ലാ പള്ളികളും, സ്ഥാപനങ്ങളും സന്ദർശിച്ച് വിവരങ്ങൾ ശേഖരിക്കുവാൻ പ്രവർത്തകർ കാണിച്ച താല്പര്യം പ്രശംസനീയമത്രെ.

ഈ ഗ്രന്ഥത്തിന്റെ ചീഫ് എഡിറ്ററായി ശ്രീ. റ്റി. എ. ജോർജ്ജും എഡിറ്റർമാരായി പി. ജെ. ഇട്ടിക്കുഞ്ഞ്, ജോയ്സ് തോട്ടയ്ക്കാട് എന്നിവരും എഡിറ്റോറിയൽ ബോർഡ് അംഗങ്ങളായി റവ. ഫാ. കുര്യൻ ഉതുപ്പ്, റവ. ഫാ. പോൾ ഏബ്രഹാം, റവ. ഫാ. പി. എം. സഖറിയ, കെ. ജെ. എബ്രഹാം എന്നിവരും സ്തുത്യർഹമായി സേവനം അനുഷ്ഠിച്ചു. അവരോടുള്ള നന്ദി പ്രത്യേകം അറിയിക്കുന്നു.

ഈ ഗ്രന്ഥത്തിന് ആശംസ നൽകി അനുഗ്രഹിച്ച പ. ബസ്സേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാബാവായോടും പ്രൗഢമായ അവതാരിക എഴുതി നൽകിയ വൈദിക സെമിനാരി പ്രിൻസിപ്പൽ ഫാ. ഡോ. ജേക്കബ് കുര്യനോടുമുള്ള നന്ദി ഹൃദയത്തിൽ സൂക്ഷിക്കുന്നു.

ഈ പുസ്തക നിർമ്മിതിക്ക് ആവശ്യമായ വിവരശേഖരണത്തിന് ഓർത്തഡോക്സ് സെമിനാരി, വടവാതൂർ പൊന്തിഫിക്കൽ സെമിനാരി,

സെന്റ് എഫ്രേം എക്യുമെനിക്കൽ റിസേർച്ച് ഇൻസ്റ്റിറ്റ്യൂട്ട് എന്നീ ലൈബ്രറികൾ സന്ദർശിക്കുകയുണ്ടായി. ഈ സ്ഥാപനങ്ങളിലെ ലൈബ്രറി അധികൃതരോടും, പ്രത്യേകിച്ച് സീറിയുടെ ഡയറക്ടർ റവ. ഫാ. ഡോ. ജേക്കബ് തെക്കേപ്പറമ്പിലിനോടും നന്ദി രേഖപ്പെടുത്തുന്നു.

വിവരശേഖരണത്തിനായി പ. അപ്രേം പിതാവിന്റെ നാമത്തിലുള്ള കേരളത്തിലെ വിവിധ ഭദ്രാസന/രൂപതകളിൽപ്പെട്ട പള്ളികൾ സന്ദർശിച്ചപ്പോൾ വിവരങ്ങൾ തന്നു സഹായിച്ച പള്ളി വികാരിമാരോടും ബന്ധപ്പെട്ട എല്ലാവരോടുമുള്ള നന്ദി അറിയിക്കുന്നു. മാർ അപ്രേമിന്റെ നാമത്തിലുള്ള വിവിധ ദൈവാലയ/അനുബന്ധ സ്ഥാപനങ്ങൾ സന്ദർശിക്കുന്നതിൽ സഹകരിച്ചു പ്രവർത്തിച്ച നമ്മുടെ ഇടവകയിലെ യൂത്ത്മൂവ്മെന്റ് അംഗങ്ങളെ പ്രത്യേകം സ്മരിക്കുന്നു.

പുസ്തകമെഴുത്തിന്റെ വിവിധ ഘട്ടങ്ങളിൽ അതിന്റെ പുരോഗതി ശ്രദ്ധാപൂർവ്വം അന്വേഷിക്കുകയും ആവശ്യമായ നിർദ്ദേശങ്ങൾ നൽകി പ്രോൽസാഹിപ്പിക്കുകയും ചെയ്ത ഇടവകയുടെ സഹ വികാരി റവ. ഫാ. പോൾ ഏബ്രഹാം, റവ. ഫാ. കുര്യൻ ഉതുപ്പ് കണ്ണൻതുരുത്തിൽ, മാർ അപ്രേമിന്റെ പ്രാർത്ഥനാ സമാഹാരം എഴുതിത്തന്നു സഹായിച്ച റവ. ഫാ. പി. എം. സഖറിയ പള്ളിക്കപ്പറമ്പിൽ എന്നിവരോടുള്ള കൃതജ്ഞത ഒറ്റ വാക്കിൽ രേഖപ്പെടുത്തുന്നു.

പുസ്തക രചനയ്ക്കു പ്രാപ്തമായ ഒരു എഡിറ്റോറിയൽ ബോർഡിനെ നിയമിച്ച് ചുമതലപ്പെടുത്തിയ പള്ളി മാനേജിംഗ് കമ്മിറ്റി, ഇടവക പൊതുയോഗം, കൂടാതെ ഇതിലേക്ക് കൈത്താങ്ങലുകൾ നൽകി സഹായിച്ച മറ്റെല്ലാവരോടുമുള്ള നന്ദിയും അറിയിക്കുന്നു.

ഇതിന്റെ പ്രസിദ്ധീകരണത്തിന് ആവശ്യമായ സാമ്പത്തിക സഹായം നൽകിയ ശ്രീ. കെ. യു. ജോൺ കണ്ണൻതുരുത്തിലിനോടുള്ള കൃതജ്ഞത രേഖപ്പെടുത്തുന്നു.

സുറിയാനിക്കാർക്കു മാത്രമല്ല, ഗ്രീക്ക്, റോമൻ, അർമീനിയൻ, കോപ്റ്റിക്ക്, എത്യോപ്യൻ തുടങ്ങി എല്ലാ സഭാവിഭാഗങ്ങൾക്കും മാർ അപ്രേം ഏറ്റവും ഭക്തിബഹുമാനങ്ങളുള്ള പരിശുദ്ധനാണ്. സഭാപിതാവായ സ്വർണ്ണനാവുകാരൻ മാർ ഈവാനിയോസ് (സെന്റ് ജോൺ ക്രിസ്സോസ്റ്റം) അദ്ദേഹത്തെ 'പരിശുദ്ധാത്മാവിന്റെ കിന്നര'മെന്ന് വിശേഷിപ്പിച്ചത് അദ്ദേഹത്തിന്റെ അപരനാമമായിത്തീർന്നു. അവിടുത്തെ നടത്തിപ്പും കാവലും നമ്മുടെ ഇടവകയ്ക്കു മാർഗ്ഗദീപമായി ഭവിക്കട്ടെ; ഈ ഗ്രന്ഥം അനേകർക്ക് പ്രയോജനകരമായിത്തീരട്ടെ.

**ഫാ. വി. എം. ഏബ്രഹാം വാഴയ്ക്കൽ**

# പ്രസാധകക്കുറിപ്പ്

ഭൂലോക മല്പാനായ മാർ അപ്രേമിന്റെ നാമത്തിലുള്ള ഭാരതത്തിലെ പ്രഥമ ദേവാലയമാണ് തോട്ടയ്ക്കാട് മാർ അപ്രേം ഓർത്തഡോക്സ് പള്ളി. ഈ ദേവാലയത്തിന്റെ ആഭിമുഖ്യത്തിൽ മാർ അപ്രേമിന്റെ ജീവി തവും രചനകളും സമാഹരിച്ച് പ്രസിദ്ധീകരിച്ച ഗ്രന്ഥത്തിന്റെ രണ്ടാം പതിപ്പ് പ്രസിദ്ധീകരിക്കുന്നത് അതീവ സന്തോഷത്തോടും ചാരിതാർത്ഥ്യ ത്തോടുമാണ്. ഒന്നാം പതിപ്പിനെ സഹർഷം സ്വീകരിച്ച എല്ലാവർക്കും നന്ദി രേഖപ്പെടുത്തുന്നു.

ഈ പുസ്തക പ്രസിദ്ധീകരണത്തിൽ ഞങ്ങളെ സഹായിച്ച അനേ കരുണ്ട്. എല്ലാവരോടും ഇതിന്റെ പ്രസിദ്ധീകരണത്തിന് ആവശ്യമായ സാമ്പത്തിക സഹായം നൽകിയ ശ്രീ. കെ. യു. ജോണിനോടും (കണ്ണൻ തുരുത്തിൽ, പരിയാരം), പുസ്തക പ്രസിദ്ധീകരണത്തിന് ഉത്സാഹിക്കു കയും അച്ചടി ഭംഗിയായി നിർവഹിക്കുകയും ചെയ്ത ജോയ്സ് തോട്ട യ്ക്കാടിനോടും ഹൃദയം നിറഞ്ഞ നന്ദി രേഖപ്പെടുത്തുന്നു.

അപ്രേം പിതാവിന്റെ നാമത്തിലുള്ള മദ്ധ്യസ്ഥ പ്രാർത്ഥന (ലുത്തി നിയ), ഓരോ സന്ദർഭങ്ങളിൽ ഉപയോഗിക്കാവുന്ന പ്രാർത്ഥനകൾ എന്നിവ വിശ്വാസികൾ ദൈനംദിന പ്രാർത്ഥനയ്ക്കും, ധ്യാനത്തിനും ഉപയോഗി ക്കുന്നത് അനുഗ്രഹപ്രദമായിരിക്കും.

മാർ അപ്രേം പിതാവിന്റെ ജീവിതവും രചനകളും അനേകർക്ക് പ്രചോ ദനമാകുവാൻ ഈ ഗ്രന്ഥം ഉപകരിക്കുമെന്ന പ്രതീക്ഷയോടെ ദൈവ തിരുനാമ മഹത്വത്തിനും സർവ്വ സൃഷ്ടിയുടെയും നന്മയിലേക്കുള്ള നിറ വിനുമായി ഈ ഗ്രന്ഥം മാനവരാശിക്കു സമർപ്പിക്കുന്നു.

**ഫാ. പി. കെ. സഖറിയ പെരിയോർമറ്റത്തിൽ**
(വികാരി)

# പ്രാർത്ഥനയുടെ പരിമളം

## ഫാ. ഡോ. കെ. എം. ജോർജ്

ആഗോള ക്രിസ്തീയ പാരമ്പര്യത്തിൽ വിശ്രുതനായ മാർ അപ്രേമിന്റെ കൃതികൾ നാലാം നൂറ്റാണ്ടിൽ നിന്ന് നമ്മുടെ കാലഘട്ടത്തിലേക്ക് ഒഴുകിയിറങ്ങിയത് അനേകം കൈവഴികളിലൂടെയാണ്. ക്രിസ്തീയസഭയുടെ മുഖ്യ വിഭജനങ്ങൾക്ക് മുമ്പ് നാലാം നൂറ്റാണ്ടിൽ ജീവിച്ചിരുന്ന ആ ദിവ്യ ഗായകൻ ആഗോളസഭയുടെ ഗുരുവും പിതാവുമായി അറിയപ്പെട്ടു. കവിയും സന്യാസിയും സംഗീതജ്ഞനും വേദപണ്ഡിതനുമായിരുന്ന മാർ അപ്രേമിന്റെ വേദകാവ്യങ്ങളും ഭക്തിഗീതകങ്ങളും സുറിയാനി മൂലത്തിൽ നിന്ന് ലത്തീൻ, ഗ്രീക്ക്, അറബി, മലയാളം, അർമീനിയൻ, സ്ലാവോണിക് തുടങ്ങിയ ഭാഷകളിലൂടെ വിപുലമായ ഒരു ക്രൈസ്തവ ജനസഞ്ചയത്തെ സ്വാധീനിച്ചു.

പ്രാർത്ഥനകളും ഗാനങ്ങളും തർജ്ജമ ചെയ്യുമ്പോൾ ഓരോ സംസ്കാരത്തിന്റെയും ഭാഷയുടെയും തനിമ വിവർത്തനത്തിൽ നിഴലിക്കും. ബാഹ്യമായ പാഠഭേദങ്ങളും മനഃപൂർവ്വമോ അല്ലാത്തതോ ആയ മാറ്റങ്ങളും അവയിൽ വരാം. പ്രശസ്തരായ ആളുകളുടെ പേരിലും ശൈലിയിലും പില്ക്കാലത്ത് അവരുടെ ആരാധകർ രചനകൾ നടത്തി പ്രസിദ്ധീകരിക്കുകയെന്നത് പഴയകാലങ്ങളിൽ സ്വീകാര്യമായ രീതിയായിരുന്നു. നാലാം നൂറ്റാണ്ടിൽ ജീവിച്ചിരുന്ന മാർ അപ്രേമിന്റെ ചില പ്രാർത്ഥനകളിൽ, അഞ്ചാം നൂറ്റാണ്ടിൽ (എ.ഡി. 451–ൽ) നടന്ന കൽക്കദോന്യ സുന്നഹദോസിലെ ചില നിർവ്വചനങ്ങളും പ്രയോഗങ്ങളും നിഴലിച്ചു കാണുന്നത് ഇതിനു നല്ലൊരുദാഹരണമാണ്.

ദൈവകൃപയെ തുടർച്ചയായി ഉള്ളിൽ സംവഹിക്കുന്നവരാണ് യഥാർത്ഥ ഭക്തർ. കൃപയാകുന്ന ഈശ്വരപ്രസാദത്തെ നമ്മിൽ നിലനിർത്തുന്നത് നമ്മുടെ ഉള്ളിന്റെ ഉള്ളിൽനിന്ന് ഉതിരുന്ന ആഴമായ പ്രാർത്ഥനയാണ്. ഈ ആന്തരിക പ്രാർത്ഥനയുള്ളവർ ദൈവപ്രസാദമുള്ളവരായി വർത്തിക്കുന്നു. ദൈവപ്രസാദമുള്ളവർ നിരന്തര പ്രാർത്ഥനയുടെ ശക്തിയറിയുന്നു. എന്നാൽ ഇത്ര ഉയർന്ന ആദ്ധ്യാത്മികതലത്തിൽ എത്തിയിട്ടില്ലാത്തവർക്ക് പ്രസാദവരത്തിനായി, ദൈവകൃപയാൽ ശോഭിതരായ മഹാത്മാക്കൾ എഴുതിയിട്ടുള്ള പ്രാർത്ഥനകളെ ആശ്രയിക്കാം. ആത്മീയ തീർത്ഥാടനത്തിൽ ബഹുദൂരം സഞ്ചരിച്ച് “കൃപയിന്മേൽ കൃപ” പ്രാപിച്ചവരാണ് ആ പ്രാർത്ഥനകളുടെ രചയിതാക്കൾ. അതുകൊണ്ടാണ് ഓർത്തഡോക്സ് സഭയിൽ എഴുതപ്പെട്ട പുരാതന പ്രാർത്ഥനകൾക്ക് വലിയ സ്ഥാനം നല്കിയിരിക്കുന്നത്.

പൗരസ്ത്യ പാരമ്പര്യത്തിൽ വിശ്വാസപ്രമാണങ്ങൾ പ്രാർത്ഥനയുടെ അകമ്പടിയോടെയാണ് അവതരിപ്പിക്കാറുള്ളത്. കാരണം, യുക്തിപരവും വാഗ്രൂപത്തിലുള്ളതുമായ വെറും വിശ്വാസനിർവ്വചനങ്ങൾ ക്രിസ്തീയ വിശ്വാസത്തിന്റെ ഉൾക്കാമ്പിനെ വെളിപ്പെടുത്താൻ കഴിവുള്ളവയല്ല. ത്രീയേകദൈവത്തെ സ്തുതിക്കുന്നതും (doxology) ആന്തരിക പ്രാർത്ഥ നയുടെ നിശ്വാസം ഉതിർക്കുന്നതുമായ ആരാധനയ്ക്ക് മാത്രമേ അപ്ര മേയനായ ദൈവത്തിന്റെ തേജസ്സിനെ അല്പമെങ്കിലും പ്രസ്ഫുരിപ്പിക്കാ നാവൂ. പൗരസ്ത്യ ദൈവശാസ്ത്രത്തിലെ അടിസ്ഥാനപ്രമാണമാണിത്. "പ്രാർത്ഥിക്കുന്നവൻ ആരോ അവനാകുന്നു ദൈവശാസ്ത്രജ്ഞൻ; ദൈവശാസ്ത്രജ്ഞൻ ആരോ അവൻ പ്രാർത്ഥിക്കുന്നവനാകുന്നു" എന്ന പ്രഖ്യാതമായ മഹദ്വചനം (പൊന്തോസിലെ വി. ഇവാഗ്രിയസ്) ഇവിടെ സ്മരണീയമാണ്.

മാർ അപ്രേമിനെ ശ്രേഷ്ഠനായ സന്യാസിയും താപസനുമായിട്ടാണ് പൗരസ്ത്യ ക്രിസ്തീയ പാരമ്പര്യം കാണുന്നത്. സന്യാസികളെന്നു പറ യുന്ന പലർക്കും ഉണ്ടാകുന്ന ഒരു പരീക്ഷ, അതായത്, വൈദിക മേല ദ്ധ്യക്ഷസ്ഥാനത്തേക്ക് കണ്ണുനട്ട്, അത് കൈവശപ്പെടുത്താൻ തന്ത്രമന്ത്ര ങ്ങൾ മെനയാൻ ജീവിതം ഉഴിഞ്ഞുവയ്ക്കുന്ന രീതി, അപ്രേമിനെ ഒട്ടും സ്വാധീനിച്ചില്ല. ക്രിസ്തുവിന്റെ സഭയുടെ എളിയ ശുശ്രൂഷകനായി കഴി യുന്നതിൽ സംതൃപ്തി കണ്ടെത്തിയ ആ വിശുദ്ധൻ ക്രിസ്തീയ സന്യാ സത്തിന് സ്വജീവിതംകൊണ്ട് ഉത്തമഭാഷ്യം രചിച്ചു. ഉത്തമരായ സന്യാ സിമാരിൽനിന്ന് സഭ പ്രതീക്ഷിക്കുന്ന വിശുദ്ധമായ വിജ്ഞാനവും ആരാ ധനാ സാഹിത്യ സംഭാവനകളും വേദവ്യാഖ്യാനവും ആത്മിക മാർഗ്ഗ നിർദേശവും മാർ അപ്രേം സഭയ്ക്ക് നല്കി.

പൗരസ്ത്യസഭയുടെ അതിസമ്പന്നമായ ആരാധനാശൈലിയുടെയും പ്രാർത്ഥനകളുടെയും ഉറവിടം സന്യാസപ്രസ്ഥാനമാണ്. നിരന്തരമായ വേദപുസ്തകപഠനം, ഏകാന്തധ്യാനം, നോമ്പ്, ഉപവാസം തുടങ്ങിയ തപോനിഷ്ഠകൾ, സമൂഹാരാധന, മനുഷ്യസ്നേഹനിർഭരമായ പ്രവർ ത്തനങ്ങൾ എന്നിവയിലൂടെ "ലോകത്തെ ജയിച്ച" വിശുദ്ധരായ വ്യക്തി കൾ എഴുതിയും പാടിയും ക്രമീകരിച്ച ദൈവസ്തുതികളും പ്രാർത്ഥന കളും പിന്നീട് സാമാന്യജനങ്ങളിലേക്ക് പ്രചരിച്ചു.

സന്യാസപ്രസ്ഥാനത്തിന്റെ ശക്തി കുറെയേറെ ക്ഷയിച്ച ആധുനിക കാലഘട്ടത്തിൽ, ദീർഘമായ പ്രാർത്ഥനകളും ആരാധനക്രമങ്ങളും എത്ര മാത്രം പ്രസക്തമാണെന്ന് പലരും ചോദിക്കുന്നുണ്ട്. വ്യാവസായികവിപ്ല വത്തിന്റെയും ശാസ്ത്ര-സാങ്കേതികവിദ്യയുടെയും ഫലമായി ഉണ്ടായി രിക്കുന്ന പുതിയ ആഗോള സംസ്ക്കാരത്തിന് ആദ്ധ്യാത്മിക ചായ്വ് ഒട്ടും

തന്നെ ഇല്ല. മാത്രമല്ല, സമ്പത്തിനോടും ഭൗതികസുഖങ്ങളോടും അത് കാണിക്കുന്ന അമിതമായ പ്രതിപത്തി മൂലം, ആദ്ധ്യാത്മികമൂല്യങ്ങൾക്ക് വളരാനുള്ള സാംസ്ക്കാരിക പരിതോവസ്ഥ തന്നെ ഇല്ലാതായിരിക്കുന്നു.

എങ്കിലും നമ്മുടെ കാലഘട്ടത്തിൽ, പുതിയൊരു മാനുഷിക ജീവിത ശൈലിക്കുവേണ്ടിയുള്ള അന്വേഷണങ്ങൾ പലയിടത്തും നടക്കുന്നുണ്ട്. ഈജിപ്തിൽ നൈൽനദിയുടെ ഇരുവശങ്ങളിലുമായി കടൽപോലെ പരന്നുകിടക്കുന്ന മരുഭൂമിയിൽ, പുരാതന മഹർഷിമാരെ അനുകരിച്ച്, വളരെ ശക്തമായ സന്യാസപ്രസ്ഥാനം ഉടലെടുത്തിട്ടുണ്ട്. കോപ്റ്റിക് ഓർത്തഡോക്സ് സഭയുടെ പാരമ്പര്യത്തിലുള്ള ഈ പുതിയ പ്രസ്ഥാനം ആയിരക്കണക്കിന് ചെറുപ്പക്കാരെ സന്യാസജീവിതത്തിലേക്ക് ആകർഷിക്കുന്നു. ഗ്രീസിൽ ഓർത്തഡോക്സ് ശൈലിയിലുള്ള തപോനിഷ്ഠകൾക്ക് പ്രസിദ്ധമായ ആഥോസ് മലയിലും പൗരസ്ത്യ യൂറോപ്പിലെ പല രാജ്യങ്ങളിലും സന്യാസത്തിന് പുതിയ നാമ്പുകൾ മുളയ്ക്കുന്നുണ്ട്. പാശ്ചാത്യ കത്തോലിക്കാ സഭയിലെ വിവിധ സന്യാസവിഭാഗങ്ങൾക്ക് ആൾബലം കുറഞ്ഞിട്ടുണ്ടെങ്കിലും അവയെല്ലാം ഇപ്പോഴും സജീവമായ സേവനസരണിയിലാണ്. പ്രൊട്ടസ്റ്റന്റ് പാരമ്പര്യത്തിൽ ഫ്രാൻസിലെ തെസേ (Taize), സ്കോട്ട്ലൻഡിലെ അയോണാ (Iona) എന്നീ പ്രസിദ്ധ സമൂഹങ്ങൾ പുരാതനമായ ക്രിസ്തീയ ആദ്ധ്യാത്മികശിക്ഷണവും ആധുനികലോകത്തിന്റെ വെല്ലുവിളികളും എങ്ങനെ സമന്വയിപ്പിച്ച് പുതിയൊരു ആദ്ധ്യാത്മിക ജീവിതശൈലി സൃഷ്ടിക്കാം എന്ന് അന്വേഷിക്കുന്നു.

ചുരുക്കത്തിൽ സന്യാസത്തിന്റെ പുരാതന രൂപങ്ങൾക്ക് വ്യത്യാസം വരുന്നുണ്ടെങ്കിലും അതിന്റെ അന്തഃസത്ത വീണ്ടെടുക്കാനുള്ള ശ്രമങ്ങൾ ധാരാളമുണ്ട്. പരിസ്ഥിതിയുടെ ജീർണ്ണതയും ആഗോളവത്കരണത്തിന്റെ സാമ്പത്തികാസമത്വങ്ങളും കുടുംബബന്ധങ്ങളുടെ ശൈഥില്യവും മറ്റും മാനുഷികാന്തസ്സിനെ തകർക്കുകയും ജീവന്റെ നിലനില്പുതന്നെ അപകടത്തിലാക്കുകയും ചെയ്യുമ്പോൾ, ഒരു പുതിയ ജീവിതശൈലി സ്വീകരിക്കുവാൻ നാം നിർബ്ബന്ധിതരായിത്തീരും. ലളിതവും നീതിപൂർവകവും എല്ലാവർക്കും പങ്കാളിത്തമുള്ളതുമായ പുതിയൊരു സാമൂഹ്യജീവിത വ്യവസ്ഥിതിക്ക് ആദ്ധ്യാത്മികമായ അടിത്തറയല്ലാതെ മറ്റൊന്നും നമുക്ക് ചൂണ്ടിക്കാണിക്കാനില്ല.

ഒരു കാലത്ത് ലോകത്തിന്റെ തെറ്റായ വ്യവസ്ഥയെ എതിർത്ത നല്ലവരും ആദർശശാലികളുമായ മനുഷ്യർ മരുഭൂമിയിലേക്കും വനാന്തരങ്ങളിലേക്കും മാറി ഏകാന്തതയും ആത്മീയശാന്തതയും തേടിയെങ്കിൽ, ഇന്ന് നമുക്ക് മിക്കവർക്കും അത് സാധ്യമല്ലല്ലോ. അതുകൊണ്ട്, മരുഭൂമി നമുക്ക് ബാഹ്യമായിട്ടല്ല, നമുക്കുള്ളിലാണ്; ലോകത്തിൽനിന്ന് ഒളിച്ചോ

ടിപ്പോയല്ല, നമ്മുടെ ഉള്ളിൽത്തന്നെ മരുപ്രയാണം നടത്തി വേണം തപസ്സനുഷ്ഠിക്കാൻ എന്ന് അറിവുള്ളവർ പറയുന്നു. ക്രിസ്തു പഠിപ്പിച്ചതുപോലെ "ലോകത്തിലായിരിക്കുകയും അതേസമയം ലൗകികർ അല്ലാതാവുകയും" ചെയ്യുന്ന അവസ്ഥയാണിത്.

ഈ ആന്തരിക വനാന്തരത്തിലെ തപോവൃത്തിക്ക് നമ്മെ സഹായിക്കുന്ന പ്രാർത്ഥനകളും ധ്യാനങ്ങളും അനുഷ്ഠാനങ്ങളും പുരാതന ക്രിസ്തീയ പാരമ്പര്യത്തിൽനിന്ന് നമുക്ക് സൗകര്യാനുസരണം സ്വീകരിക്കാവുന്നതാണ്. ഇവിടെയാണ് മാർ അപ്രേമിന്റെ പ്രാർത്ഥനകളുടെ പ്രസക്തി നാം കാണേണ്ടത്.

ഇപ്പോൾ മിക്കവരും അഭികാമ്യമായി കരുതുന്ന ആധുനിക ആഗോള സംസ്കാരം വ്യക്തിയുടെ സ്വാർത്ഥപരമായ ലക്ഷ്യങ്ങളിൽ വേരൂന്നിയതാണ്. ഇത്തരം സ്വാർത്ഥലക്ഷ്യങ്ങൾ ബാഹ്യമായി നോക്കിയാൽ അത്ര മോശമാണെന്ന് പറയാനാവുകയില്ല. Enlightened self-interest എന്ന് ചിലർ വിളിക്കുന്ന ഈ സ്വാർത്ഥതയാണ് കമ്പോള സംസ്കാരത്തിന്റെ ആണിക്കല്ലുകളിലൊന്ന്. ചില പ്രത്യേക സാഹചര്യങ്ങളിൽ പ്രത്യേക പരിമിതികൾക്കുള്ളിൽ പലർക്ക് പ്രയോജനം ചെയ്യുന്നതാണ് ഈ വ്യവസ്ഥ. എന്നാൽ ആഗോളതലത്തിൽ കൂടുതൽ ദാരിദ്ര്യവും അനീതിയും അതിന്റെ ഫലമായി അക്രമവും വർദ്ധിപ്പിക്കുന്നതാണ് ഇത്തരം സ്വാർത്ഥത. മത്സരം, അത്യാഗ്രഹം, വഞ്ചന, പരാജയം, നിരാശ എന്നിവയെല്ലാം ഇതിന്റെ കൂടപ്പിറപ്പുകളാണ്. കൂടുതൽ കൂടുതൽ സമ്പാദിച്ചുകൊണ്ടിരുന്നാൽ മാത്രമേ ഈ സ്വാർസ്ഥവ്യവസ്ഥ നിലനിർത്താനാവൂ. പക്ഷേ, നിരന്തരമായ ആർജ്ജനാസക്തി മൂലം, മറ്റുള്ളവരെ ചൂഷണം ചെയ്യുന്നതും ലോകത്തിന്റെ വിഭവശേഷിയെ കവർന്നെടുക്കുന്നതും ഈ വ്യവസ്ഥയുടെ അവിഭാജ്യഘടകമായിത്തീരുന്നു. 'കൂടുതൽ ഉത്പാദനം, കൂടുതൽ ഉപഭോഗം' എന്ന തത്ത്വം അധികം താമസിയാതെ നമ്മുടെ ലോകത്തിന്റെയും സർവ്വജീവജാലങ്ങളുടെയും ഭദ്രതയെ തകർക്കും. ഇത്തരം സ്വാർത്ഥ വ്യവസ്ഥയിലൂന്നിയ ഒരു സാമൂഹ്യക്രമമാണ് പുതിയ ആഗോള സംസ്കാരത്തിന്റെ ഭാഗമായി നമ്മുടെ നാട്ടിലും പ്രചരിക്കുന്നത്. ഇതിൽനിന്ന് വ്യത്യസ്തമായി, സമൂഹത്തിന്റെ പൊതുവായ നന്മയും അതേസമയം വ്യക്തിബന്ധങ്ങളുടെ ശ്രേഷ്ഠതയും മനുഷ്യസ്വാതന്ത്ര്യവും ഉപഭോഗത്തിൽ മാത്രം ആശ്രയിക്കാത്ത ജീവിതമേന്മയും എങ്ങനെ പോഷിപ്പിക്കാമെന്നതാണ് നമ്മെ നേരിടുന്ന മുഖ്യ ചോദ്യം. സാമൂഹിക നിയന്ത്രണമുള്ള കമ്പോള വ്യവസ്ഥ (socially controlled market economy) യെക്കുറിച്ച് പലരും പറയുന്നുണ്ട്. പക്ഷേ, അവിടെയും അടിസ്ഥാനതത്ത്വമായി സ്വാർത്ഥതയും ആർജ്ജനാസക്തിയും തൽഫലമായ അക്രമവ്യവസ്ഥയും നിലനില്ക്കുന്നു എന്നതാണ് സത്യം.

ആത്മികദർശനമുള്ള വ്യക്തികളുടെ കൂട്ടംചേരലിലൂടെ മാത്രമേ മാനുഷികമേന്മയുള്ള സാമൂഹികബന്ധങ്ങൾ സൃഷ്ടിക്കാനാവൂ. സമ്പത്ത്, യന്ത്രങ്ങൾ, ഉപഭോഗവസ്തുക്കൾ എന്നിവയോടുള്ള ഒരു പുതിയ അനാസക്തി വളർത്തിയെടുക്കുകയും മനുഷ്യസംസ്കാരത്തിന്റെ ഗതിയെ ധാർമ്മികമൂല്യങ്ങളുടെ അടിസ്ഥാനത്തിൽ മുമ്പോട്ട് നയിക്കാൻ മനുഷ്യരെ കഴിവുള്ളവരാക്കുകയും ചെയ്യുന്ന കൂട്ടായ്മകളാണ് നമുക്കാവശ്യം. ഇന്ന് നിലവിലുള്ള മതങ്ങൾക്കൊന്നുംതന്നെ അവയുടെ ഔദ്യോഗികതലത്തിൽ ഇത് ചെയ്യാൻ കഴിവില്ല എന്നു തോന്നുന്നു. കാരണം, മതനേതാക്കൾ നല്ല പങ്കും ആഗോള സംസ്കാരത്തോട് സമരസപ്പെട്ടു കഴിയാൻ നിർബന്ധിതരാണ്. വിമർശനാത്മകവും ക്രിയാത്മകവുമായ മനുഷ്യഭാവിയെക്കുറിച്ചുള്ള പ്രവാചകദർശനം ഔദ്യോഗികതലങ്ങളിൽ നിന്ന് പ്രതീക്ഷിക്കേണ്ടതില്ല. എന്നാൽ അതേസമയം, മതങ്ങളുടെ പരമ്പരാഗതമായ ആദ്ധ്യാത്മിക സ്രോതസ്സുകളെ ഉൾക്കൊണ്ടിട്ടുള്ള ചെറുസമൂഹങ്ങളും വ്യക്തികളും ഒരളവുവരെ നമ്മെ സഹായിക്കാൻ കഴിവുള്ളവയാണ്.

ക്രിസ്തീയ പാരമ്പര്യത്തിലെ സമുന്നത മൂല്യങ്ങൾ സ്വാംശീകരിച്ച് പുതിയ കുടുംബ-സാമൂഹിക ക്രമങ്ങൾ സൃഷ്ടിക്കാനുള്ള വെല്ലുവിളി നാം ഏറ്റെടുക്കണം. ആത്മശിക്ഷണവും ആർദ്രമായ മനുഷ്യസ്നേഹവും നീതിക്കുവേണ്ടിയുള്ള വിശപ്പും ദാഹവും സ്വാർത്ഥസുഖങ്ങളേക്കാൾ സമൂഹത്തിന്റെ പൊതുവായ നന്മയ്ക്ക് മുൻതൂക്കം കൊടുക്കുന്ന ത്യാഗമനോഭാവവും അർത്ഥപൂർണ്ണമായ ആരാധനയും പക്വമായ അറിവിന്റെ പുതിയ പ്രകാശം സൃഷ്ടിക്കുന്ന പഠനങ്ങളും ഗവേഷണങ്ങളും എല്ലാം ഈ വെല്ലുവിളിയുടെ ഭാഗമാണ്.

*(മാർ അപ്രേമിന്റെ ആദ്ധ്യാത്മിക സങ്കീർത്തനം എന്ന കൃതി 2001-ലെ വലിയ നോമ്പു കാലത്ത് ഡോ. ചെറിയാൻ ഈപ്പൻ പ്രസിദ്ധീകരിച്ചു. ആ ഗ്രന്ഥത്തിന് ഫാ. ഡോ. കെ. എം. ജോർജ്ജ് എഴുതിയ ആമുഖത്തിന്റെ പ്രസക്ത ഭാഗങ്ങൾ.)*

# ഉള്ളടക്കം




"പരിശുദ്ധാത്മാവിന്റെ കിന്നരമായ മാർ അപ്രേം, സുകൃതങ്ങളുടെ ശ്രീഭണ്ഡാരവും, ദുഃഖിച്ചിരിക്കുന്നവരെ ആശ്വസിപ്പിക്കുന്നവനും, യുവാക്കന്മാരുടെ അദ്ധ്യാപകനും, വഴിതെറ്റിപ്പോയവരെ നേർവഴിയിൽ നടത്തുന്നവനും, വേദവിപരീതികളുടെ നേരെ ഇരുമുനയുള്ള വാളും ആകുന്നു."

**– സ്വർണ്ണനാവുകാരനായ മാർ ഈവാനിയോസ്**

(സെന്റ് ജോൺ ക്രിസോസ്റ്റം)

"യൂറോപ്യൻ ധൈഷണികതയുടെയും സംസ്കാരത്തിന്റെയും കെട്ടുപാടുകളും കലർപ്പുകളും ഭാരപ്പെടുത്താത്ത ക്രിസ്തുമതത്തിന്റെ യഥാർത്ഥമായ സെമിറ്റിക് രൂപത്തിന്റെയും ആ നിലയ്ക്കു ക്രിസ്തുമതത്തിന്റെ വാസ്തവത്തിലുള്ള ഏഷ്യൻ രൂപത്തിന്റെയും പ്രതിനിധിയാണു മാർ അപ്രേം!"

**– ഡോ. സെബാസ്റ്റ്യൻ ബ്രോക്ക്**

ഓറിയന്റൽ ഇൻസ്റ്റിറ്റ്യൂട്ട്, ഓക്സ്ഫോർഡ്, ഇംഗ്ലണ്ട്

# സഭാ പിതാവായ മാർ അപ്രേം ലഘു ജീവചരിത്രം

**ആമുഖം**

സഭാചരിത്രത്തിൽ തങ്കലിപികളിൽ രേഖപ്പെടുത്തപ്പെട്ടിട്ടുള്ള വിശുദ്ധനാണ് സുറിയാനി സഭാപിതാവായ മാർ അപ്രേം.

ക്രിസ്താബ്ദം നാലാം നൂറ്റാണ്ടിന്റെ ആരംഭത്തിൽ പുരാതന മെസ്സപ്പത്തോമിയയിലെ പ്രമുഖ നഗരമായ നിസ്സിബിസിൽ മാർ അപ്രേം ജനിച്ചു. സുറിയാനി സാഹിത്യകാരന്മാരിൽ അഗ്രഗണ്യനും വിശുദ്ധനുമായി പൗരസ്ത്യ സഭാമണ്ഡലത്തിൽ ശോഭിച്ചിരുന്ന ഇദ്ദേഹം 'പരിശുദ്ധാത്മാവിന്റെ കിന്നരം' എന്ന അപരനാമത്തിൽ അറിയപ്പെടുന്നു.

മാർ അപ്രേം സുറിയാനി സഭയുടെ മാത്രമല്ല, ഗ്രീക്ക്, റോമൻ, അർമ്മീനിയൻ, കോപ്റ്റിക്, എത്യോപ്യൻ തുടങ്ങി എല്ലാ സഭകൾക്കും ഏറ്റവും ഭക്തിബഹുമാനങ്ങളുള്ള പരിശുദ്ധനാണ്.

**ജനനം, മാതാപിതാക്കൾ**

സിറിയൻ വംശജനായിരുന്ന മാർ അപ്രേം 306-ൽ നിസ്സിബിസ് നഗരത്തിൽ ജനിച്ചു. മഹാനായ കോൺസ്റ്റന്റൈൻ ചക്രവർത്തി (306-337) യുടെ വാഴ്ചയുടെ ആരംഭത്തിൽ മാർ അപ്രേം ജാതനായി എന്നു പൊതുവെ അംഗീകരിക്കപ്പെട്ടിരിക്കുന്നു.

മാർ അപ്രേമിന്റെ പിതാവ് പുരാതന നിസ്സിബിസിലെ ഒരു വിജാതീയ പുരോഹിതനായിരുന്നു. മാതാവ് പേർഷ്യൻ അതിർത്തിയോടടുത്തുള്ള ആമീദ് പട്ടണക്കാരിയുമായിരുന്നു.

**നിസ്സിബിസ്**

നിസ്സിബിസ് ടർക്കിയുടെ തെക്കുകിഴക്ക് സിറിയയുടെ അതിർത്തിക്കടുത്ത് സ്ഥിതിചെയ്യുന്നു. മഹാനായ കോൺസ്റ്റന്റൈൻ ചക്രവർത്തിയുടെ മരണം വരെ ഈ നഗരം റോമൻ ഭരണത്തിൽ ആയിരുന്നു. എന്നാൽ പില്ക്കാലത്ത് ഇത് പേർഷ്യൻ സാമ്രാജ്യത്തിന്റെ അധീനതയിലായി (363). വിവിധ ജാതികളും ഭാഷക്കാരും കുടിയേറി പാർത്തിരുന്നതിനാൽ ഇവിടുത്തെ മത-സംസ്ക്കാര-വിശ്വാസാചാരങ്ങളിൽ അതിന്റെ പ്രഭാവം നിഴലിച്ചു കണ്ടിരുന്നു.

എ.ഡി. ഒന്നാം നൂറ്റാണ്ടിൽ തന്നെ നിസ്സിബിസിൽ ക്രിസ്തുമതം പ്രചരിച്ചിരുന്നു. 72 അറിയിപ്പുകാരിൽ ആദായി-മാറി എന്നിവർ ഇവിടെ സുവി

ശേഷം അറിയിച്ചു എന്നാണ് പാരമ്പര്യം. നിഷ്ഠൂരനായ ഡയോക്ലിഷൻ ചക്രവർത്തിയുടെ ഭരണകാലത്ത് (294-305) നടന്ന മതപീഡനത്തിൽ നിസ്സിബിസിലെ ക്രൈസ്തവരിൽ വളരെപേർ രക്തസാക്ഷിത്വം വരിച്ചു.

നിസ്സിബിസിലെ പ്രഥമ മെത്രാനായിരുന്ന മാർ യാക്കോബിന്റെ കാലത്ത് (290-338) ഈ നഗരം ക്രൈസ്തവ ചരിത്രത്തിൽ സ്ഥാനം പിടിച്ചിരുന്നു. 'നിസ്സിബിയൻ സ്കൂൾ' എന്ന വിദ്യാപീഠം സ്ഥാപിച്ചത് ഇദ്ദേഹമാണെന്നും വിശ്വസിക്കപ്പെടുന്നു.

മാർ അപ്രേമിന്റെ മാതാപിതാക്കൾ രണ്ടു പേരും അക്രൈസ്തവരായിരുന്നുവെന്ന് ആധുനിക ചരിത്രകാരന്മാർ കരുതുന്നു. എന്നാൽ ആർതർ വോബസ് അഭിപ്രായപ്പെടുന്നത് അദ്ദേഹത്തിന്റെ പിതാവ് അക്രൈസ്തവനും മാതാവ് ക്രിസ്ത്യാനിയും ആയിരുന്നു എന്നാണ്.

മാർ അപ്രേമിന്റെ എഴുത്തുകൾ ഉദ്ധരിച്ചുകൊണ്ട് ആധുനിക ചരിത്രകാരനായ സെബാസ്റ്റ്യൻ ബ്രോക്ക് അഭിപ്രായപ്പെടുന്നത് മാർ അപ്രേം ക്രൈസ്തവ മാതാപിതാക്കളിൽ നിന്നു ജനിച്ചു എന്നാണ്.

തന്റെ ജനനം, മാതാപിതാക്കൾ ക്രൈസ്തവ പാരമ്പര്യം ഇവയെക്കുറിച്ച് മാർ അപ്രേമിന്റെ തന്നെ പല പ്രസ്താവനകൾ ഉണ്ട്:

(1) 'പാഷണ്ഡതകൾക്കെതിരേ' എന്ന ഗാനസമുച്ചയത്തിൽ (26:10) അദ്ദേഹം ഇപ്രകാരം പറയുന്നു:

"I was born in the way of truth; though my boyhood understand not the greatness of the benefit, I knew it when trial came" (നിന്റെ സത്യത്തിന്റെ മാർഗ്ഗത്തിൽ ഞാൻ ജാതനായി; ശൈശവത്തിൽ ഞാനതു ഗ്രഹിച്ചില്ല, പരിശോധകനായി കണ്ടറിഞ്ഞപ്പോൾ ഞാൻ അതിനെ നേടി).

(2) മാർ അപ്രേം ഒരു ആത്മാവിഷ്ക്കരണത്തിൽ അദ്ദേഹത്തിന്റെ മാതാപിതാക്കളെക്കുറിച്ച് ഇപ്രകാരം പ്രസ്താവിക്കുന്നു:

"I had been early taught about Christ by my parents; they who begat me after the flesh, had trained me in the fear of the Lord... my parents were confessors before the judge. Ye, I am the kindred of martyrs" (എന്റെ മാതാപിതാക്കൾ ബാല്യത്തിൽ തന്നെ മിശിഹായെക്കുറിച്ച് എന്നെ പഠിപ്പിച്ചു; ദൈവഭയത്തിൽ എന്നെ പരിശീലിപ്പിച്ചു; എന്റെ മാതാപിതാക്കൾ ന്യായാധിപസമക്ഷം വിശ്വാസ പ്രഖ്യാപനം ചെയ്തവരാണ്; അതെ, ഞാൻ രക്തസാക്ഷികളോട് ബന്ധപ്പെട്ടിരിക്കുന്നു.").

ഈ പ്രസ്താവനകൾ സാക്ഷ്യപ്പെടുത്തുന്നത് അപ്രേം ക്രൈസ്തവ മാതാപിതാക്കൾക്ക് ജനിച്ചുവെന്നും, ബാല്യം മുതൽ ക്രിസ്തീയ വിശ്വാസത്തിൽ വളർത്തപ്പെട്ടു എന്നുമാണ്.

നിസ്സായിലെ ഗ്രിഗോറിയോസ് തന്റെ അനുസ്മരണ പ്രഭാഷണത്തിൽ പറയുന്നത് അപ്രേം, ശമുവേലിനെപ്പോലെ ബാല്യം മുതൽക്കു തന്നെ ദൈവത്തിനു തന്നെത്തന്നെ സമർപ്പിക്കുകയും ദൈവസ്വരം ശ്രവിക്കുകയും ചെയ്തു എന്നാണ്.

## ബാല്യം

മാർ അപ്രേം വിഗ്രഹാരാധകന്റെ പുത്രനായി ജനിച്ചു എന്ന് സുറിയാനി ജീവചരിത്രം (വത്തിക്കാൻ വേർഷൻ) രേഖപ്പെടുത്തുന്നു. എന്നാൽ ബാലനായ അപ്രേമിൽ ഉണ്ടായിരുന്ന ദൈവകൃപ പിതാവിന്റെ അശുദ്ധ ബലികളിൽ നിന്നും, അനാചാരങ്ങളിൽ നിന്നും അവനെ കാത്തു സംരക്ഷിച്ചു. അപ്രേമിനെ ഒരു വിഗ്രഹാരാധകനാക്കണം എന്ന പിതാവിന്റെ ആഗ്രഹം അസ്ഥാനത്തായി. ദേവന്മാർ അപ്രേമിനെ ഭയപ്പെട്ടിരുന്നു. അവനെ സ്വഭവനത്തിൽ നിന്നും പുറത്താക്കുവാൻ ദേവന്മാർ പിതാവിനോട് ആവശ്യപ്പെട്ടു.

ഒരിക്കൽ അപ്രേം പട്ടണത്തിലെ ഒരു ക്രൈസ്തവ യുവാവുമായി സംസാരിക്കുന്നത് കണ്ട പിതാവ് കുപിതനായി മകനെ ഭവനത്തിൽ നിന്നും പുറത്താക്കി. പിതാവിന്റെ പ്രവൃത്തിയിൽ ഒട്ടും നിരാശനാകാതെ അപ്രേം തന്റെ വീടു വിട്ട് യാത്രയായി.

## വിദ്യാഭ്യാസം, ജ്ഞാനസ്നാനം

ചെറുപ്പത്തിൽ തന്നെ സ്വഭവനത്തിൽ നിന്നും യാത്ര തരിച്ച അപ്രേം ബാലനെ ദൈവകൃപ, നിസ്സിബിസിലെ എപ്പിസ്ക്കോപ്പാ ആയിരുന്ന മാർ യാക്കോബിന്റെ (290-338) സന്നിധിയിലേക്ക് നയിച്ചു. മാർ യാക്കോബ് വിശുദ്ധനും മഹാപണ്ഡിതനുമായിരുന്നു.

അപ്രേമിൽ നിന്നും കാര്യങ്ങൾ ഗ്രഹിച്ച എപ്പിസ്ക്കോപ്പാ അവനെ തന്റെ ആശ്രമത്തിൽ അന്തേവാസിയായി സ്വീകരിച്ചു. ജ്ഞാനസ്നാനത്തിനായി വേദപഠനം നടത്തുന്നവരുടെ കൂടെ അപ്രേമിനെ ചേർത്തു. ആശ്രമചിട്ടകൾ, പഠനം, പ്രാർത്ഥന, നോമ്പ്, ഉപവാസാനുഷ്ഠാനങ്ങൾ എന്നിവയെല്ലാം നിഷ്ഠയോടെ ആചരിച്ചും ഗുരുവിന്റെ മാതൃകകൾ അനുകരിച്ചും ആത്മസമർപ്പണത്തോടെ ദൈവഭയത്തിൽ അപ്രേം വളർന്നു വന്നു. അപ്രേമിന്റെ ദൈവാശ്രയത്തിലും സ്വഭാവ വൈശിഷ്ട്യത്തിലും മാർ യാക്കോബ് ആകൃഷ്ടനായി. അദ്ദേഹവുമായുള്ള സഹവാസം അപ്രേമിനെ ഒരു പുതിയ മനുഷ്യനാക്കിത്തീർത്തു.

ക്രിസ്തീയ വിശ്വാസത്തിന്റെ ബാലപാഠം മുതൽ വേദഗ്രന്ഥ വ്യാഖ്യാനം വരെ അപ്രേം അഭ്യസിച്ചു. ജ്ഞാന സ്നാന സ്വീകരണത്തിനായി ആദിമസഭ നിർണ്ണയിച്ചിരുന്നത് സഭയുടെ വിശ്വാസസത്യങ്ങൾ

മനസ്സിലാക്കാൻ തക്ക പ്രായമായിരുന്നു. മൂന്നു വർഷത്തെ പഠനവും ഒരുക്കവും ഇതിനായി നിർണ്ണയിച്ചിരുന്നു.

മാർ യാക്കോബ് അപ്രേമിന് മാമ്മോദീസാ നൽകി. സുറിയാനി ജീവചരിത്രപ്രകാരം (Paris version) അപ്രേം 18–ാം വയസ്സിൽ ബേസ് ഗർബിയയിൽ വച്ച് മാമ്മോദീസാ സ്വീകരിച്ചു.

## സാത്താന്യ ശക്തിയുടെ മേൽ അപ്രേമിന്റെ വിജയം

മാർ യാക്കോബിനോടു കൂടെയുള്ള താമസം അപ്രേമിനെ ഒരു ഉത്തമ ക്രൈസ്തവനാക്കിത്തീർത്തു. പക്ഷേ പൈശാചിക ശക്തി അവനെ നിരന്തരം പരീക്ഷിച്ചുകൊണ്ടിരുന്നു.

നിസ്സിബിസിലെ ദൈവാലയത്തിലെ അപ്രേം എന്നു പേരുള്ള ശുശ്രൂഷകൻ ഒരിക്കൽ യുവാവായ അപ്രേമിനെ അപകീർത്തിപ്പെടുത്തുവാൻ ശ്രമിച്ചു. അപ്രേമിന്റെ ഉന്നതിയിൽ അസൂയ തോന്നിയ ശുശ്രൂഷകൻ നഗരത്തിലെ ഒരു പ്രമുഖന്റെ പുത്രിയെ വശീകരിച്ച് പിഴപ്പിച്ചിട്ട് അതിന്റെ ഉത്തരവാദി 'യുവാവായ അപ്രേ'മാണെന്നു യുവതിയെക്കൊണ്ട് പറയിപ്പിച്ചു. യുവതിയുടെ പിതാവ് വിഷയം എപ്പിസ്ക്കോപ്പായെയും മറ്റുള്ളവരെയും അറിയിച്ചു.

തന്റെ വാത്സല്യ ശിഷ്യനെക്കുറിച്ച് ഇപ്രകാരം അപവാദം കേൾക്കുവാൻ ഇടയായതിൽ എപ്പിസ്ക്കോപ്പായ്ക്കു പരിഭ്രമമായി. ശിഷ്യനെ വിളിച്ചു കാര്യം അന്വേഷിച്ചു. അപ്രേം ആദ്യം മൗനമായി നിന്നതിനു ശേഷം, "പിതാവേ, ഞാൻ പാപം ചെയ്തു, എന്നോടു ക്ഷമിക്കണെ"മെന്നപേക്ഷിച്ചു. യുവാവായ അപ്രേമിന്റെ കുറ്റസമ്മതത്തിൽ എപ്പിസ്ക്കോപ്പായ്ക്കു വിശ്വാസം ഉണ്ടായില്ല. സത്യം വെളിപ്പെടുത്തിത്തരുവാൻ അദ്ദേഹം ദൈവത്തോടപേക്ഷിച്ചു; ഒപ്പം യുവാവായ അപ്രേമും.

ഇതിനിടെ യുവതി ഒരാൺകുട്ടിയെ പ്രസവിച്ചു. അവളുടെ പിതാവ് കുട്ടിയെ എപ്പിസ്ക്കോപ്പായുടെയും ജനത്തിന്റെയും മുമ്പാകെ കൊണ്ടുവന്നു വച്ചിട്ട് 'അപ്രേമേ, നിന്റെ കുട്ടിയെ നീ തന്നെ വളർത്തിക്കൊള്ളുക' എന്നു പറഞ്ഞു. കുട്ടിയെ കയ്യിൽ വാങ്ങിയ അപ്രേം പള്ളിയിൽ പ്രവേശിച്ച് എല്ലാവരും കേൾക്കെ, കണ്ണുനീരോടെ, "പിതാക്കന്മാരേ ഞാൻ പാപം ചെയ്തു പോയി, എന്നോടു ക്ഷമിക്കണമെ" എന്നപേക്ഷിച്ചു.

ദിവസങ്ങൾക്കകം താൻ സ്വയം ഏറ്റെടുത്ത അപകീർത്തികരമായ കുറ്റസമ്മതം തനിക്കു ദോഷവും മറ്റുള്ളവർക്കു ഇടർച്ചയും ഉണ്ടാക്കുമെന്നു ബോദ്ധ്യമായ യുവാവായ അപ്രേം സത്യം വെളിപ്പെട്ടു വരാൻ പ്രാർത്ഥിച്ചു.

അടുത്ത ഞായറാഴ്ച വി. കുർബ്ബാനാനന്തരം യുവാവായ അപ്രേം കുഞ്ഞിനെയും കൈകളിലേന്തി, ഭയചകിതരായ ജനം കാൺകെ, മെത്രാപ്പോലീത്തായുടെ അനുവാദത്തോടെ, പ്രസംഗപീഠത്തിൽ കയറി ബലിപീഠത്തിനഭിമുഖമായി കുട്ടിയെ ഉയർത്തിപ്പിടിച്ചുകൊണ്ട് കുട്ടിയോടായി ഉച്ചത്തിൽ പറഞ്ഞു. ‘‘സ്വർഗ്ഗവും ഭൂമിയും സകല ചരാചരങ്ങളും സൃഷ്ടിച്ച ദൈവത്തിന്റെ നാമത്തിൽ ഞാൻ ആണയിടുന്നു, വാസ്തവമായി നിന്നെ ജനിപ്പിച്ചതാരാണെന്ന് നീ ഏറ്റുപറയുക’’ എന്ന്. “ഈ പള്ളിയിലെ ശുശ്രൂഷകനായ അപ്രേമാകുന്നു എന്റെ പിതാവ്” എന്നു പൈതൽ വായ് തുറന്നു പറഞ്ഞു. ഇത്രയും പറഞ്ഞിട്ട് താമസിയാതെ പൈതൽ മരണമടഞ്ഞു.

തന്റെ പിതാവ് ദൈവാലയത്തിലെ ശുശ്രൂഷകനാണെന്ന പൈതലിന്റെ വെളിപ്പെടുത്തൽ എല്ലാവരിലും ഭീതിയുളവാക്കി. സന്തോഷത്താൽ പലരുടെയും കണ്ണുകൾ അശ്രുപൊഴിച്ചു. യുവതിയുടെ അപ്പൻ ക്ഷമ യാചിച്ചുകൊണ്ട് ഓടിമറഞ്ഞു. ശുശ്രൂഷകൻ പട്ടണം വിട്ടു പോയി. തന്റെ പദ്ധതി നടപ്പാകാതെ പോയതിൽ സാത്താൻ നിരാശനായി. അപ്രേമിന്റെ വിശുദ്ധിയും ഖ്യാതിയും എല്ലായിടത്തും പരന്നു. വി. യാക്കോബിനു തന്റെ ശിഷ്യനായ അപ്രേമിനോടുണ്ടായിരുന്ന സ്നേഹവാത്സല്യങ്ങൾ ശതഗുണീഭവിച്ചു.

### ഡീക്കൻ സ്ഥാനം

മാർ അപ്രേം എഡേസ്സായിലെ ഡീക്കൻ എന്നറിയപ്പെട്ടിരുന്നു. അദ്ദേഹത്തിനു ഡീക്കൻ പദവി നൽകിയത് കൈസറിയായിലെ മെത്രാപ്പോലീത്താ മാർ ബസ്സേലിയോസ് ആണെന്ന് ‘സുറിയാനി ജീവചരിത്രം’ രേഖപ്പെടുത്തുന്നു. എന്നാൽ അപ്രേമിനു ഡീക്കൻ സ്ഥാനം നൽകിയത് നിസ്സീബിസിലെ മെത്രാന്മാരിൽ ആരെങ്കിലുമായിരിക്കുമെന്ന് ആധുനിക ചരിത്രകാരന്മാർ അഭിപ്രായപ്പെടുന്നു. മാർ യാക്കോബാണ് അപ്രേമിനെ മാമ്മോദീസാ മുക്കുകയും ഡീക്കൻ പദവി നൽകുകയും ചെയ്തതെന്ന് ‘ഉർബിന’ അഭിപ്രായപ്പെടുന്നു. അപ്രേം പൗരോഹിത്യം സ്വീകരിച്ചിരുന്നു എന്നും അല്ല ഡീക്കൻ ആയി തന്നെ എഡേസ്സായിൽ ക്രൈസ്തവധർമ്മം നിർവഹിച്ചു എന്നും പറയപ്പെടുന്നു. അദ്ദേഹം പൗരോഹിത്യം സ്വീകരിച്ചില്ല എന്ന അഭിപ്രായത്തോടു ജെറോം, സൊസ്സോമൻ, തിയോഡൊറൈറ്റ് എന്നിവർ യോജിക്കുന്നു. വി. ജറോം അപ്രേമിന്റെ സമകാലീനനാകകൊണ്ട് അദ്ദേഹത്തിന്റെ പ്രസ്താവന ഏറെ ആധികാരികം ആയിരിക്കും.

## മാർ അപ്രേമും നിസ്സീബിയൻ സ്കൂളും

മാർ യാക്കോബ്, എപ്പിസ്ക്കോപ്പാ ആയിരിക്കുമ്പോൾ സ്ഥാപിച്ച കീർത്തി കേട്ട ഒരു വിദ്യാപീഠമായിരുന്നു നിസ്സിബിയൻ സ്കൂൾ. തന്റെ ആശ്രമാംഗമായി എല്ലാവിധത്തിലും മികവു തെളിയിച്ച അപ്രേമിനെ അദ്ദേഹം ആ വിദ്യാപീഠത്തിലെ അദ്ധ്യാപകനായും, പിന്നീട് പ്രധാനാ ദ്ധ്യാപകനായും നിയമിച്ചു. വേദഗ്രന്ഥപഠനം, വ്യാഖ്യാനം, വിശ്വാസ വിപ രീതികൾക്കെതിരെയുള്ള നിരന്തരമായ പോരാട്ടം ഇവയായിരുന്നു ഈ സ്കൂളിന്റെ പ്രവർത്തന മണ്ഡലം. ജോവിയൻ ചക്രവർത്തി നിസ്സിബിസ് പേർഷ്യൻ സാമ്രാജ്യത്തിന് അടിയറവു പറഞ്ഞപ്പോൾ (363) അപ്രേമും ശിഷ്യന്മാരും കൂടി സ്കൂളിന്റെ പ്രവർത്തനം എഡേസ്സായിലേക്ക് മാറ്റുക യാണുണ്ടായത് എന്ന് ചരിത്രകാരന്മാർ രേഖപ്പെടുത്തുന്നു.

## നിഖ്യാ സുന്നഹദോസ്

പുത്രനെയും പരിശുദ്ധറൂഹായെയും പറ്റി അറിയൂസ് ദൂഷണം പറഞ്ഞു. തനിക്ക് സംസാരശക്തി നൽകിയ സ്വർഗ്ഗീയ പിതാവിനെ അവൻ നിന്ദിച്ചു. അറിയൂസിന്റെ വേദവിപരീതം ഈജിപ്തിലെങ്ങും അസ്വ സ്ഥത ഉളവാക്കി. മഹാനായ കോൺസ്റ്റന്റയിൻ ചക്രവർത്തിയെ ഇതു വ്യാകുലചിത്തനാക്കി. അദ്ദേഹം നിഖ്യായിൽ (325) പ്രഥമ സാർവ്വത്രിക സുന്നഹദോസ് വിളിച്ചു കൂട്ടി. 318 പിതാക്കന്മാർ ഈ സുന്നഹദോസിൽ സംബന്ധിച്ചു. മാർ യാക്കോബും സുന്നഹദോസിലേക്ക് ക്ഷണിക്കപ്പെട്ടി രുന്നു. അദ്ദേഹത്തോടൊപ്പം മാർ അപ്രേമും സുന്നഹദോസിൽ സംബ ന്ധിച്ചു എന്നുള്ളത് മാർ അപ്രേമിന് ഖ്യാതിയും വേദവിപരീതത്തോടു പോരാടുന്നതിനുള്ള വീറും നേടിക്കൊടുക്കുക മാത്രമല്ല തന്റെ ഭാവി ക്രൈസ്തവ ജീവിതത്തിന് ദൈവശാസ്ത്ര പഠനത്തിനും പ്രേരകമായി ത്തീരുകയും ചെയ്തു. അദ്ദേഹത്തിന്റെ വിശ്വാസസ്ഥിരതയും പക്വതയും വെളിവാക്കുന്ന ഒരു സംഭവമായിരുന്നു തനിക്കു കിട്ടിയ അംഗീകാരം.

## പേർഷ്യൻ ഉപരോധവും മാർ അപ്രേമിന്റെ സേവനങ്ങളും

റോമ്മാ സാമ്രാജ്യം മഹാനായ കോൺസ്റ്റന്റയിൻ ചക്രവർത്തിയുടെ കാലശേഷം (337) അദ്ദേഹത്തിന്റെ മൂന്നു പുത്രന്മാർക്കായി വിഭജിക്ക പ്പെട്ടു. യുവരാജാക്കന്മാരുടെ ദുർബലത മനസ്സിലാക്കിയ പേർഷ്യൻ ചക്ര വർത്തി സാപ്പോർ ദ്വിതീയൻ അശ്വ-ഗജ സേനകൾ ഉൾപ്പെട്ട ഒരു വലിയ സൈന്യവുമായി വന്ന് നിസ്സീബിസ്സ് ഉപരോധിച്ചു. ആദ്യ ആക്രമണം വി. യാക്കോബ് നിസ്സിബിസിൽ മെത്രാപ്പോലീത്തായായിരിക്കുമ്പോഴും, രണ്ടും മൂന്നും ആക്രമണങ്ങൾ യഥാക്രമം 346-ലും 350-ലും ആയിരുന്നു (മാർ യാക്കോബ് 338-ൽ മരണമടഞ്ഞു).

മാർ അപ്രേം റോമൻ സൈന്യത്തോടും, നിസ്സിബിസിൽ ഭരണം നടത്തിയിരുന്ന മാർ യാക്കോബ്, മാർ ബാബോ, മാർ വൽഗേഷ് എന്നീ മെത്രാന്മാരോടും സഹകരിച്ച് പേർഷ്യൻ ആക്രമണങ്ങളെ പരാജയപ്പെടുത്തുവാൻ ജനങ്ങൾക്ക് നേതൃത്വം നൽകി (നിസ്സീബിയൻ ഗാനം 13).

നിസ്സിബിസിനെ ജയിച്ചടക്കാൻ സാപ്പോർ അവലംബിച്ച മാർഗ്ഗം നഗരത്തിലൂടെ ഒഴുകുന്ന മഗ്ഡോണിയസ് നദിയിൽ അണ കെട്ടി നഗരത്തിനു ചുറ്റും തടാകം നിർമ്മിച്ച് വെള്ളം നിറച്ച് കോട്ട തകർക്കുക എന്നുള്ളതായിരുന്നു. നഗരം ഒരു ദ്വീപായി തോന്നത്തക്കവിധം കോട്ടയ്ക്കു ചുറ്റും ജലം പെരുകി, കോട്ടയുടെ മുകൾഭാഗം മാത്രമെ ദൃശ്യമായിരുന്നുള്ളു. നൗകകളിലും ചെങ്ങാടങ്ങളിലുമായി എത്തിയ യന്ത്രങ്ങൾ കൊണ്ട് കോട്ട തകർക്കാൻ തുടങ്ങി. ഏതാനും ദിവസങ്ങൾക്കകം അപ്രതീക്ഷിതമായി കോട്ടയുടെ ഒരു ഭാഗം (150 അടിയോളം) അടിമുടി തകർന്ന് വെള്ളം ഒഴുകിപ്പോയി.

അങ്ങനെ തകർന്ന ഭാഗത്തു കൂടി അശ്വ-ഗജ സേനയെ നിയോഗിച്ച് അകത്തു കടന്നു നഗരം കൈവശമാക്കുവാൻ സാപ്പോർ ശ്രമിച്ചു. എന്നാൽ കോട്ടയ്ക്കു ചുറ്റുമുള്ള  കിടങ്ങുകളും ചെളിക്കുണ്ടുകളും നിമിത്തവും, അകത്തു നിന്നുള്ള നിസ്സിബിസ് സൈന്യത്തിന്റെ ആക്രമണവും സാപ്പോറിന്റെ മുന്നേറ്റത്തെ പരാജയപ്പെടുത്തി. രാത്രി മുഴുവൻ എപ്പിസ്ക്കോപ്പായുടെയും, മാർ അപ്രേമിന്റെയും നേതൃത്വത്തിൽ നിസ്സീബിയൻ സൈന്യവും ജനങ്ങളും പ്രാർത്ഥനയിലും പുതിയ കോട്ടയുടെ നിർമ്മാണത്തിലും ഏർപ്പെട്ടു. രാവിലെ യുദ്ധം ആരംഭിക്കുന്നതിനു മുമ്പേ പഴയകോട്ടയ്ക്കുള്ളിൽ ആറടി ഉയരത്തിൽ പുതിയ കോട്ട നിർമ്മിച്ച് പടയാളികൾ ആയുധ സജ്ജരായി നില്ക്കുന്നതാണ് സാപ്പോർ കണ്ടത്.

രാവിലെ സാപ്പോർ കണ്ട ഒരു ദർശനവും അദ്ദേഹത്തെ വികാരാധീനനാക്കി. പ്രകാശകതിരുകൾ വീശുന്ന രാജകീയ വസ്ത്രം ധരിച്ചു ഒരാൾ കോട്ടയ്ക്കു മുകളിൽ നില്ക്കുന്നതായി സാപ്പോർ ദർശിച്ചു. അത് റോമൻ ചക്രവർത്തിയാണെന്ന് സാപ്പോർ കരുതിയെങ്കിലും പിന്നീട് താൻ കണ്ടത് ഒരു ദർശനം മാത്രമാണെന്നും റോമ്മാക്കാരുടെ ദൈവം അവർക്കുവേണ്ടി യുദ്ധം ചെയ്യുകയാണെന്നും സാപ്പോർ മനസ്സിലാക്കി. അങ്ങനെ ഉപരോധം അവസാനിപ്പിച്ച് സാപ്പോർ പിന്മാറി.

## അപ്രേമിന്റെ എഡേസ്സായിലെ പ്രവർത്തനങ്ങൾ

കോൺസ്റ്റാന്റിയൂസിന്റെ കാലശേഷം ജൂലിയൻ റോമിന്റെ ഭരണാധിപനായി (361). ജൂലിയൻ ഒരു തികഞ്ഞ ക്രൈസ്തവ വിരോധിയായിരുന്നു. നിസ്സിബിസ് പേർഷ്യൻ ആധിപത്യത്തിലായപ്പോൾ (363) അപ്രേം ബേസ്

ഗാർബിയായിലേയ്ക്കും, പീഡയെത്തുടർന്ന് അവിടെ നിന്നും ആമിദിലേയ്ക്കും പോയി. ആമിദിൽ ഒരു വർഷത്തോളം താമസിച്ചശേഷം അദ്ദേഹം എഡേസ്സായിലേക്കു വന്നു പാർത്തു.

## എഡേസ്സാ

ഇപ്പോൾ 'ഉർഫ' എന്നറിയപ്പെടുന്ന എഡേസ്സാ പൂർവ്വിക മെസ്സപ്പത്തോമിയയുടെ (ഇറാക്ക്) വടക്ക് ടർക്കിയിൽ ഉൾപ്പെടുന്ന ഒരു നഗരമാണ്. സെലൂക്കസ് രാജാവിന്റെ കാലത്താണ് (B C. 312-280) ഈ പേര് ഉണ്ടായത്. ക്രിസ്താബ്ദത്തിന്റെ ആരംഭത്തിൽ തന്നെ ഇവിടെ രക്ഷാസന്ദേശം എത്തിയെന്നും ചരിത്രം പറയുന്നു. സുറിയാനിയിൽ എഴുതപ്പെട്ട 'മാർ ത്തോമ്മായുടെ നടപടികൾ' എന്ന ഗ്രന്ഥവും, 'ദിയാത്തെസ്സറോൺ' എന്ന പ്രസിദ്ധമായ പ്ശ്ശീത്താ സുറിയാനി വേദപുസ്തകവും ഉദ്ഭവിച്ചത് എഡേസ്സയിലാണെന്നു വിശ്വസിക്കപ്പെടുന്നു.

ആമീദിൽ നിന്നും അപ്രേം എഡേസ്സയെ ലക്ഷ്യമാക്കി യാത്ര തിരിച്ചു. നഗരപ്രാന്തങ്ങളിൽ അനേക സന്യാസാശ്രമങ്ങൾ ഉള്ളതായി അദ്ദേഹത്തിനു വിവരം ലഭിച്ചിരുന്നു. തന്റെ ശിഷ്ടായുസ് അവിടെ കഴിക്കണമെന്ന് അദ്ദേഹം മനസ്സിലുറച്ചു.

അപ്രേമിന്റെ സമകാലീനനായിരുന്ന നിസ്സായിലെ ഗ്രീഗോറിയോസും ചരിത്രകാരനായ സൊസ്സോമനും അപ്രേമിന്റെ തന്നെ എഴുത്തുകളെ ആധാരമാക്കി എഴുതിയിരിക്കുന്ന വിവരണങ്ങൾ അപ്രേമിന്റെ ജീവിത നൈർമല്യവും ജ്ഞാനവും വെളിവാക്കുന്നു.

## പുതിയ അനുഭവപാഠങ്ങൾ

നിസ്സായിലെ ഗ്രിഗോറിയോസിന്റെ വിവരണപ്രകാരം, എഡേസ്സാ നഗരപ്രാന്തത്തിൽ എത്തിയ അപ്രേം 'താൻ ആദ്യം കണ്ടുമുട്ടുന്ന വ്യക്തി ഒരു ദിവ്യപുരുഷനായിരിക്കണമേ' എന്ന പ്രാർത്ഥനയോടെ ആണ് അവിടേക്ക് പ്രവേശിച്ചത്. എന്നാൽ അദ്ദേഹം എതിർപെട്ട ആദ്യ വ്യക്തി ഒരു ദുർനടപ്പുകാരി സ്ത്രീയായിരുന്നു. ഇതിൽ അദ്ദേഹത്തിനു വളരെയധികം സംഭ്രമവും നിരാശയും ഉണ്ടായി. അദ്ദേഹം ആ സ്ത്രീയെ ശ്രദ്ധിച്ചു നോക്കി. ആ സ്ത്രീ തന്നെയും സൂക്ഷിച്ചു നോക്കിയിട്ടു പറഞ്ഞു. "എനിക്കു നിന്നിൽ ദൃഷ്ടി ഉറപ്പിക്കേണ്ടതാവശ്യമല്ലേ; പുരുഷനിൽ നിന്നാണല്ലോ സ്ത്രീയെ എടുത്തത്; നിങ്ങൾ എന്നിൽ ദൃഷ്ടി വെയ്ക്കേണ്ട, നിങ്ങൾ മെനയപ്പെട്ട ഭൂമിയിലേക്കു നിങ്ങൾ നോക്കേണ്ടതല്ലയോ?" സമൂഹം വെറുക്കുന്ന, ദുർനടപ്പുകാരിയായ ഒരു സ്ത്രീയുടെ വാക്കുകൾ തന്നെ ഉദ്ബുദ്ധമാക്കുവാൻ പോരുന്നതാണല്ലോ എന്നോർത്ത് അപ്രേം ദൈവത്തെ സ്തുതിച്ചു.

ചരിത്രകാരനായ സൊസ്സോമന്റെ വിവരണത്തിൽ, അപ്രേം എഡേസ്സായെ ചുറ്റിഒഴുകുന്ന ദെയ്സൻ നദി കടക്കുന്ന സമയം തീരത്ത് വസ്ത്രം അലക്കിക്കൊണ്ടിരുന്ന സ്ത്രീകളെ കണ്ടു. അദ്ദേഹം അവരെ നോക്കി നിന്ന സമയം ഒരു സ്ത്രീ അദ്ദേഹത്തെ കണ്ണെടുക്കാതെ തുറിച്ചുനോക്കുന്നതു കണ്ടു. അദ്ദേഹം കോപിച്ച് അവളോട്, "നിനക്ക് ലജ്ജയില്ലേ, എന്നെ തുറിച്ചു നോക്കുവാൻ" എന്നു ചോദിച്ചു. സ്ത്രീ പ്രതിവചിച്ചു. "മണ്ണിൽ നിന്നു എടുക്കപ്പെട്ട നിങ്ങളാണു ഭൂമിയിലേക്കു നോക്കേണ്ടത്, ഞാൻ പുരുഷനിൽ നിന്നും സൃഷ്ടിക്കപ്പെട്ടിരിക്കുന്നതിനാൽ എനിക്കു നിന്നെ നോക്കേണ്ടത് അത്യാവശ്യമാണ്." സ്ത്രീയുടെ വിജ്ഞാനത്തിൽ അപ്രേം വിസ്മയിച്ചു. ഈ നഗരത്തിലെ സ്ത്രീകൾ ഇത്ര ബുദ്ധിമതികളെങ്കിൽ പുരുഷന്മാർ എത്ര കൂടുതൽ ബുദ്ധിമാന്മാരായിരിക്കും എന്ന് ആത്മഗതം ചെയ്തു.

### ദുർവൃത്ത സന്യാസം സ്വീകരിക്കുന്നു

എഡേസ്സായിലെ അധികാരികളുമായി അടുപ്പമുള്ള ദുർമാർഗ്ഗിയായ ഒരു സ്ത്രീ ഒരിക്കൽ വിശുദ്ധനെ പ്രലോഭിപ്പിച്ച് അദ്ദേഹത്തിന് ദുഷ്പേരുണ്ടാക്കാൻ ശ്രമിച്ചു. സ്ത്രീയെ ഒരു പാഠം പഠിപ്പിക്കണമെന്ന് മനസ്സിൽ കരുതി അപ്രേം അവളോട് അടുപ്പം നടിച്ചു. സ്ത്രീ അദ്ദേഹത്തോട് സംഗമിച്ചു രമിക്കുവാൻ സ്ഥലവും സമയവും നിശ്ചയിക്കാൻ ആവശ്യപ്പെട്ടപ്പോൾ 'ജനവാസമുള്ള പൊതുനിരത്തിൽ വച്ചാകട്ടെ' എന്ന് അപ്രേം മറുപടി പറഞ്ഞു. അത് ലജ്ജാകരമാണെന്ന് സ്ത്രീ പറഞ്ഞു. അപ്രേം അവളോട്, "മറ്റുള്ളവരുടെ മുമ്പിൽ ലജ്ജയും അപമാനവും ഉണ്ടാകുന്ന ഒരു പ്രവർത്തിക്കും തയ്യാറല്ലാത്ത നീ സകല രഹസ്യങ്ങളും അറിയുന്ന ദൈവതിരുമുമ്പാകെ ചെയ്യുന്ന ദുഷ്പ്രവൃത്തികൾ എത്രയും കുറ്റകരവും ന്യായവിധിക്കു യോഗ്യവും ആണെന്നു അറിയുന്നില്ലയോ" എന്നു പറഞ്ഞു. ആ സ്ത്രീ, താൻ അന്നുവരെ ചെയ്തുപോയ കുറ്റങ്ങൾ ഏറ്റുപറഞ്ഞ് ഉപേക്ഷിച്ച് ശിഷ്ടായുസ്സ് ഒരു സന്യാസിനിയായി ജീവിച്ചു.

### ആശ്രമജീവിതം

എഡേസ്സായിൽ എത്തിയ അപ്രേം ഒരു കുളിപ്പുര സൂക്ഷിപ്പുകാരനായി എളിയ ജീവിതമാരംഭിച്ചു. അക്രൈസ്തവരായ ജനങ്ങളെ വിശ്രമ സമയങ്ങളിൽ വേദപുസ്തകവും വിശ്വാസസത്യങ്ങളും പഠിപ്പിച്ചു.

ഒരു ദിവസം അദ്ദേഹം ഒരു ഈഹീദായക്കാരനെ കണ്ടുമുട്ടി. തന്റെ ചരിതമെല്ലാം കേട്ട സന്യാസി അപ്രേമിനെ മലമുകളിലുള്ള ആശ്രമത്തിലേക്കു ക്ഷണിച്ചു. അപ്രേം അദ്ദേഹത്തെ തന്റെ ഗുരുവായി അംഗീകരിച്ചു. അപ്രേം കുന്നിൻമുകളിലുള്ള ഒരു ഒഴിഞ്ഞ ഗുഹയിൽ വസിച്ച് പ്രാർത്ഥന, നോമ്പ്, ഉപവാസം, വേദപഠനം ഇവ തുടർന്നു പോന്നു.

ഒരിക്കൽ അപ്രേമിന്റെ ഗുരുവിന് ഒരു ദർശനമുണ്ടായി. പതിവു പോലെ പ്രാർത്ഥന, വേദപഠനം ഇവയ്ക്കു ശേഷം അർദ്ധരാത്രിയിൽ ഗുഹയ്ക്കു വെളിയിൽ നില്ക്കുമ്പോൾ ഒരു ദൈവദൂതൻ അദ്ദേഹത്തിനു പ്രത്യക്ഷനായി. ദൂതൻ തന്റെ കയ്യിൽ ഇരുവശങ്ങളിലും എഴുതിയിട്ടുള്ള ഒരു ചുരുൾ പിടിച്ചുകൊണ്ട് അരികെ നിന്നവരോടു ചോദിച്ചു; 'ഈ ചുരുൾ ആർക്കു കൊടുക്കണം' എന്ന്. ഈജിപ്റ്റുകാരൻ അർഗനീസിന് എന്നൊരാളും, അല്ല യൂലിയാനോസിനെന്ന് മറ്റൊരാളും പറഞ്ഞു. എന്നാൽ ദൂതൻ അവരോട്, "എനിക്ക് അങ്ങനെ കല്പന കിട്ടിയിട്ടില്ല, എഡേസ്സായിലെ ഗുഹയിൽ വസിക്കുന്ന സിറിയക്കാരൻ അപ്രേമല്ലാതെ ഇതിനു യോഗ്യൻ മറ്റാരുമില്ല" എന്നു പറഞ്ഞു. ഈ സ്വപ്നം സന്യാസിയെ വിസ്മയഭരിത നാക്കിത്തീർത്തു.

ഒരു ദിവസം ആശ്രമത്തിലെ സുപ്പീരിയർ അപ്രേമിന്റെ ഗുഹയിൽ ചെന്നപ്പോൾ അപ്രേം ഉല്പത്തി പുസ്തകത്തിന്റെ വ്യാഖ്യാനം എഴുതുകയായിരുന്നു. ലോകപ്രകാരമുള്ള ജ്ഞാനം ഇല്ലാത്ത മാർ അപ്രേമിന് ദൈവം നൽകിയ പരിജ്ഞാനത്തിലും വ്യാഖ്യാനപാടവത്തിലും ആ സന്യാസി അത്ഭുതപ്പെട്ടു. ആദ്യ ഗ്രന്ഥത്തിന്റെ വ്യാഖ്യാനം പൂർത്തിയാക്കിയ അപ്രേം രണ്ടാമത്തെ പുസ്തകത്തിന്റെ വ്യാഖ്യാനം എഴുതി തുടങ്ങുന്നത് കണ്ട സന്യാസി താൻ കണ്ട ദർശനത്തിന്റെ പൊരുൾ ഗ്രഹിച്ചു. അദ്ദേഹം എഡേസ്സായിലെ സ്കൂളിലെത്തി വ്യാഖ്യാന ഗ്രന്ഥം അവിടെയുള്ള വേദപണ്ഡിതന്മാരെയും വൈദികരെയും കാണിച്ചു പറഞ്ഞു, 'നിസ്സിബിസുകാരൻ അപ്രേമാണ് ഇതിന്റെ ഗ്രന്ഥകാരൻ' എന്ന്. അപ്രേമിന്റെ കഴിവു മനസ്സിലാക്കിയ എല്ലാവരും അദ്ദേഹത്തെ ശ്ലാഘിക്കുകയും അദ്ദേഹത്തിന്റെ ജ്ഞാനത്തിൽ വിസ്മയിക്കുകയും ചെയ്തു.

ആശ്രമവാസികൾ അപ്രേമിനെ ഗുഹയ്ക്കുള്ളിൽ ചെന്നു കാണുവാൻ ശ്രമിച്ചെങ്കിലും മറ്റുള്ളവരിൽനിന്നകന്നിരിക്കാൻ ആണ് അദ്ദേഹം ശ്രമിച്ചത്. താഴ്വാരത്തിൽ തന്റെ ഒളിവിടത്തിൽ ഒരു ദൂതൻ അപ്രേമിനു പ്രത്യക്ഷനായി. 'അപ്രേമേ, നീ എവിടേയ്ക്കാണ് ഓടുന്നത്' എന്നു ചോദിച്ചു. അതിന് അപ്രേം 'ഞാൻ ഈ ലോകത്തിലെ ബഹളത്തിൽ നിന്ന് മാറി ഏകാന്തതയിൽ വസിക്കുവാൻ ആഗ്രഹിക്കുന്നു' എന്നു മറുപടി പറഞ്ഞു. ദൂതൻ പറഞ്ഞു 'നുകം ഇഷ്ടപ്പെടാത്ത കാളക്കുട്ടിയെപ്പോലെ അപ്രേം എന്നിൽ നിന്ന് ഓടിപ്പോകുന്നു (ഹോശ. 4:16, 10:11) എന്നു നിന്നെക്കുറിച്ച് പറയാതിരിക്കാൻ സൂക്ഷിച്ചുകൊൾക.' അപ്രേം സങ്കടത്തോടെ പറഞ്ഞു, 'ഞാൻ ശക്തിഹീനനും, അയോഗ്യനുമാണല്ലോ.' ദൂതൻ പ്രതിവചിച്ചു; 'വിളക്കു കൊളുത്തി പറയിൻകീഴിലല്ല, എല്ലാവർക്കും പ്രകാശം കിട്ടുമാറ് തണ്ടിന്മേൽ അത്രേ വയ്ക്കുക' (മത്തായി 5:5, ലൂക്കോസ് 11:33) എന്നു പറഞ്ഞു ദൂതൻ അപ്രത്യക്ഷനായി. ദൂതന്റെ ശാസന ശിരസ്സാ

വഹിച്ച അപ്രേം എഡേസ്സായിലേക്ക് മടങ്ങി. ദൈവികശക്തിയും കൃപയും പാഷണ്ഡോപദേശത്തിനെതിരെ പൊരുതി വിജയം വരിക്കാൻ തന്നെ ശക്തനാക്കട്ടെ എന്ന് അപ്രേം പ്രാർത്ഥിച്ചു.

ഒരു ദിവസം ദർശകനായ ഒരു ഈഹീദായക്കാരൻ ഭക്ഷണം വാങ്ങുവാൻ പട്ടണത്തിൽ ചെന്നപ്പോൾ അപ്രേമിനെ കാണുവാൻ ഇടയായി. തെരുവിൽ ചുറ്റിനടക്കുന്ന അപ്രേമിനെക്കണ്ട് ഈഹിദായക്കാരൻ ഇപ്രകാരം പറഞ്ഞു, "ഇവനാകുന്നു കർത്താവിന്റെ കരങ്ങളിലെ മുറം", ഇവൻ തന്റെ കളത്തിൽ നിന്നു പാഷണ്ഡോപദേശങ്ങളാകുന്ന എല്ലാ പതിരുകളെയും നീക്കിക്കളയും, ഞാൻ ഭൂമിയിൽ അഗ്നി ഇടാൻ പോകുന്നു (മത്തായി 3:12, ലൂക്കോസ് 12:49) എന്നു കർത്താവു പറഞ്ഞിട്ടുണ്ടല്ലോ. ആ അഗ്നി ഇവനാകുന്നു." ഇതു കേട്ട പ്രമാണികളും, വിരുദ്ധോപദേശക്കാരും, അക്രൈസ്തവരും അപ്രേമിനെ പട്ടണത്തിനു പുറത്തേക്ക് വലിച്ചിഴച്ചുകൊണ്ടു പോയി കല്ലെറിയുകയും മൃതപ്രായനായി ഉപേക്ഷിക്കുകയും ചെയ്തു. എങ്കിലും വിശുദ്ധൻ അടുത്ത ദിവസം രാവിലെ ബദ്ധപ്പെട്ട് കുന്നിൻ മുകളിലുള്ള ആശ്രമത്തിലേക്കു കയറിപ്പോയി.

## എഡേസ്സായിലെ അദ്ധ്യാപകവൃത്തി

എഡേസ്സായിൽ വച്ച് വേദവിപരീതികൾക്കെതിരെ ശക്തമായ രീതിയിൽ തന്റെ തൂലിക ചലിപ്പിക്കുവാൻ അദ്ദേഹം സമയം കണ്ടെത്തി. തന്റെ പ്രസംഗങ്ങളും പ്രബോധനങ്ങളുമെല്ലാം പ്രധാനമായും വിശ്വാസവിപരീതത്തിനും പാഷണ്ഡോപദേശങ്ങൾക്കുമെതിരെയായിരുന്നു. വേദവിപരീതത്തിനെതിരെ ധാരാളം ഗ്രന്ഥങ്ങളും അദ്ദേഹം രചിച്ചു. ഉറഹായിൽ ധാരാളം ശിഷ്യസമ്പത്ത് അദ്ദേഹത്തിനുണ്ടായിരുന്നു. ഇവിടുത്തെ മതപഠന വിദ്യാലയം പൗരസ്ത്യ ദേശത്തെ ഏറ്റവും വലിയ സുറിയാനി പഠനകേന്ദ്രമാക്കിത്തീർക്കുവാൻ അദ്ദേഹത്തിനു സാധിച്ചു.

## കപ്പദോക്യ സന്ദർശനം

കപ്പദോക്യ ആസ്ഥാനമായുള്ള കൈസര്യയിലെ എപ്പിസ്ക്കോപ്പാ വലിയ മാർ ബസ്സേലിയോസിന്റെ പാണ്ഡിത്യവും അത്ഭുതസിദ്ധികളും കേട്ടറിഞ്ഞ മാർ അപ്രേം അദ്ദേഹത്തെ സന്ദർശിക്കണമെന്നാഗ്രഹിച്ചു. പ്രാർത്ഥനയിൽ മാർ ബസ്സേലിയോസ് എപ്രകാരമുള്ള ആളാണെന്നു കാണിച്ചു തരണമേ എന്ന് അപേക്ഷിച്ചു. രാത്രിയിൽ ദർശനത്തിൽ ആദ്ധ്യാത്മിക വിവശതയിൽ ബലിപീഠത്തിന്മേൽ സ്വർഗ്ഗത്തോളം എത്തുന്ന ഒരു അഗ്നിസ്തംഭം അദ്ദേഹം ദർശിച്ചു. "നീ കാണുന്ന അഗ്നിസ്തംഭം എങ്ങനെയോ അപ്രകാരമാകുന്നു മാർ ബസ്സേലിയോസ്" എന്ന് ഒരു അശരീരിയും ഉണ്ടായി.

താമസ്സിയാതെ അപ്രേം ഒരു ദ്വിഭാഷിയായ സന്യാസിയോടൊപ്പം കപ്പദോക്യക്കു തിരിച്ചു. തുറമുഖത്തെത്തിയ അവർ ഈജിപ്റ്റിലേക്കുള്ള ഒരു കപ്പൽ കണ്ട് അതിൽ കയറി യാത്ര തിരിച്ചു. കടൽക്ഷോഭം ശക്തമായിരുന്നതിനാൽ കപ്പൽയാത്രക്കാരും പ്രമാണിമാരും സംഭ്രമചിത്തരായി. അപ്രേം എല്ലാവരെയും സാന്ത്വനപ്പെടുത്തി. "വി. പൗലോസിനെയും സഹയാത്രക്കാരെയും കടൽക്ഷോഭത്തിൽ നിന്നും രക്ഷിച്ച ദൈവം നമ്മെയും രക്ഷിക്കും" എന്ന് പറഞ്ഞ് അവരെ ധൈര്യപ്പെടുത്തി. ചിലർ പരിഹസിച്ചു. അദ്ദേഹം ദൈവത്തോടു പ്രാർത്ഥിച്ചു കടലിന്മേൽ റൂശ്മാ ചെയ്ത് 'ശാന്തമായിരിപ്പാൻ യേശുമശിഹായുടെ നാമത്തിൽ ഞാൻ കല്പിക്കുന്നു' എന്നു പറഞ്ഞു. ഉടനെ കടൽ ശാന്തമായി. നേരത്തെ അദ്ദേഹത്തെ പരിഹസിച്ചവർ അദ്ദേഹത്തോടു ക്ഷമ യാചിച്ചു. പിന്നീട് കപ്പലിനെ അക്രമിച്ച വലിയ തിമിംഗലത്തെയും വിശുദ്ധൻ പ്രാർത്ഥനയാലും റൂശ്മായാലും നിഹനിക്കുകയും ചെയ്തു. എല്ലാവരും ദൈവത്തെ മഹത്വപ്പെടുത്തി.

അപ്രേമും സഹസന്യാസിയും ഈജിപ്റ്റിൽ ആന്റിയോപ്പോലീസ് നഗരം വഴിയായി പ്രസിദ്ധമായ നിട്രിയൻ (Nitrian) താഴ്‌വരയിൽ സിയറ്റ് (Scete) മരുഭൂമിയിൽ എത്തി. ധാരാളം ആശ്രമങ്ങൾ ഉള്ള ഇവിടെ ഒരു ഒഴിഞ്ഞ ഗുഹയിൽ അവർ വാസം ആരംഭിച്ചു. എഡേസ്സയിലെപ്പോലെ ഇവിടെയും കഠിനമായ വ്രതാനുഷ്ഠാനങ്ങൾ തുടർന്നു.

എഡേസ്സായിൽ വച്ചു തനിക്കു ലഭിച്ച ദിവ്യദർശനപ്രകാരം ഈജിപ്റ്റിലെ ദിവ്യനായ മാർ ബീശ്ശോ (Bishoe) യെ കണ്ടെത്തി. മാർ ബീശോ സിദ്ധനായ ഒരു ഈഹിദായക്കാരനായിരുന്നു. അദ്ദേഹത്തോടുകൂടെ അപ്രേം താമസിക്കുമ്പോൾ ഒരദ്ഭുതമുണ്ടായി. പരസ്പര ഭാഷാജ്ഞാനമില്ലാതിരുന്ന ഇവർ പ്രാർത്ഥനയിലും സംവാദത്തിലും ഏർപ്പെട്ടപ്പോൾ അവരുടെ ഭാഷ പരസ്പരം മനസ്സിലാക്കുവാനുള്ള ദൈവികവരം അവർക്കു ലഭിച്ചു. ഈ നൽവരം വേദവിപരീതികളെ വിജയകരമായി നേരിടുന്നതിനും അനേകരെ സത്യവിശ്വാസത്തിലേക്കു തിരികെ വരുത്തുന്നതിനും അപ്രേമിനെ സഹായിച്ചു. കൂടാതെ പ്രബോധനങ്ങളിലൂടെ അനേകരെ പുണ്യ ജീവിതം നയിക്കാൻ ആഹ്വാനം ചെയ്യുകയും ചെയ്തു.

ഒരിക്കൽ വൃദ്ധനായ ഒരു സന്യാസി ദുർഭൂതം ബാധിച്ച് അതിന്റെ ശക്തിയാൽ സത്യവിശ്വാസം ത്യജിച്ച് പാഷണ്ഡോപദേശത്തിൽ വീണുപോയി. സന്യാസിയെ ഗ്രസിച്ചിരുന്ന ദുർഭൂതത്തെ അപ്രേം ദൈവിക ശക്തികൊണ്ടു നിഷ്ക്കാസനം ചെയ്തു സന്യാസിയുടെ ബുദ്ധിഭ്രമം ഒഴിപ്പിച്ച് സത്യവിശ്വാസത്തിൽ ഉറപ്പിച്ചു.

ഇപ്രകാരം എട്ടു വർഷങ്ങൾ ഈജിപ്റ്റിൽ വസിച്ചിട്ട് ദ്വിഭാഷിയോടൊപ്പം അപ്രേം കൈസര്യയിലേക്കു തിരിച്ചു.

## കൈസറിയായിൽ മാർ ബസ്സേലിയോസുമായുള്ള കൂടിക്കാഴ്ച

മാർ അപ്രേം ദ്വിഭാഷിയോടൊപ്പം ദനഹാപെരുന്നാളിനു തലേദിവസം കൈസര്യയിലെത്തി. അടുത്ത ദിവസം ആരുടെയും ശ്രദ്ധയിൽപ്പെടാതെ അവർ മാർ ബസ്സേലിയോസ് വി. കുർബാന അർപ്പിക്കുന്ന ദൈവാലയത്തിൽ പ്രവേശിച്ച് ഒരു വശത്തായി സ്ഥലംപിടിച്ചു.

വി. കുർബാനയ്ക്കായി സ്ഥാനവസ്ത്രങ്ങൾ അണിഞ്ഞ് പുരോഹിതവൃന്ദത്തോടൊപ്പം ബലിപീഠത്തിനരികിലെത്തിയ മാർ ബസ്സേലിയോസിനെ കണ്ടിട്ട് വിസ്മയഭരിതനായി അപ്രേം തന്റെ ദ്വിഭാഷിയോടായി ശങ്കയോടെ പറഞ്ഞു, "അഗ്നിസ്തംഭമായി ഞാൻ ദർശനത്തിൽ കണ്ട വി. ബസ്സേലിയോസ് ഇദ്ദേഹം തന്നെയോ?"

ഇപ്രകാരം ശങ്കിച്ചു നില്ക്കുമ്പോൾ മാർ ബസ്സേലിയോസ് പ്രസംഗപീഠത്തിൽ കയറി പ്രഭാഷണം ആരംഭിച്ചു. അപ്രേമിനു എപ്പിസ്ക്കോപ്പായുടെ പ്രഭാഷണത്തിന്റെ പൊരുൾ ഗ്രഹിക്കുവാൻ കഴിയുമായിരുന്നില്ല. എന്നാൽ പരിശുദ്ധാത്മാവ് പ്രാവിന്റെ രൂപത്തിൽ അദ്ദേഹത്തെ ചുറ്റിനിന്ന് കാതിൽ മന്ത്രിക്കുന്നതും, അദ്ദേഹം ജനത്തോടു സംസാരിക്കുന്നതും തന്റെ ആത്മീയനയനങ്ങളാൽ ദർശിച്ച മാർ അപ്രേം വിസ്മയഭരിതനായി. വി. ബസ്സേലിയോസിനെ തെറ്റിദ്ധരിച്ചതിൽ അനുതപിച്ചു. എപ്പിസ്ക്കോപ്പാ പ്രസംഗത്തിനിടെ അർദ്ധവിരാമമിടുമ്പോൾ ജനങ്ങൾ 'ആഹാ' എന്നു പറഞ്ഞു അഭിവാദ്യമർപ്പിച്ചപ്പോൾ അപ്രേം 'ആഹാ, ആഹാ' എന്നു ആവർത്തിച്ചു പറഞ്ഞു. അത് ശ്രദ്ധിച്ച എപ്പിസ്ക്കോപ്പാ അർക്കദിയാക്കോനെ അയച്ച് അപ്രേമിനെയും ദ്വിഭാഷിയേയും പ്രസംഗപീഠത്തിനരികിലേക്ക് ക്ഷണിച്ചു. ദ്വിഭാഷി മുഖേന എപ്പിസ്ക്കോപ്പായുടെ സന്ദേശം ലഭിച്ച അപ്രേം, 'നിങ്ങൾക്ക് തെറ്റിപ്പോയിരിക്കാം, ഞങ്ങൾ പരദേശികളാകുന്നു, മെത്രാപ്പോലീത്താ ഞങ്ങളെ അറികയില്ല' എന്നു പറഞ്ഞു. അർക്കദിയാക്കോൻ വിവരം മെത്രാപ്പോലീത്തായെ ചെന്നറിയിച്ചു.

പരിശുദ്ധാത്മ ശക്തിയാൽ മാർ അപ്രേമിനെ തിരിച്ചറിഞ്ഞ മെത്രാപ്പോലീത്താ വീണ്ടും അർക്കദിയാക്കോനോട് അപ്രേമിനെയും ദ്വിഭാഷിയേയും ബലിപീഠത്തിനരികിലേക്കു കൂട്ടിക്കൊണ്ടുവരുവാൻ ആവശ്യപ്പെട്ടു. ഇതിനോടകം അപ്രേമും ദ്വിഭാഷിയും മറ്റൊരു സ്ഥാനത്തേക്കു മാറി നിന്നിരുന്നു. അവർ സ്ഥാനം മാറി നിന്നിരുന്ന പുതിയ സ്ഥലം മാർ ബസ്സേലിയോസ് അർക്കദിയാക്കോനെ കാണിച്ചുകൊടുത്തു. അർക്കദിയാക്കോൻ മാർ അപ്രേമിന്റെ അടുത്തു വന്ന് പാദങ്ങൾ ചുംബിച്ചിട്ട് 'മാർ അപ്രേമേ, റീശ്ശ് എപ്പിസ്ക്കോപ്പാ അങ്ങയെ ബലിപീഠത്തിനരികിലേക്ക് ക്ഷണിക്കുന്നു' എന്നു അറിയിച്ചു.

അർക്കദിയാക്കോൻ പേരു പറഞ്ഞ് തന്നെ ക്ഷണിച്ചപ്പോൾ അപ്രേം വിസ്മയഭരിതനായി ദൈവത്തെ മഹത്വപ്പെടുത്തിക്കൊണ്ട് "സത്യമായും മാർ ബസ്സേലിയോസ് വലിയവനാകുന്നു, അഗ്നിസ്തംഭമാകുന്നു; പരിശുദ്ധ റൂഹാ അദ്ദേഹത്തിന്റെ അധരങ്ങളിലൂടെ സംസാരിക്കുന്നു" എന്നു പറഞ്ഞു. വി. കുർബാന പൂർത്തിയാക്കിയതിനുശേഷം മെത്രാപ്പോലീത്തായെ നേരിൽ കണ്ടു വന്ദിപ്പാനും, സംവദിപ്പാനും അനുവദിക്കണമെന്ന് അപ്രേം അപേക്ഷിച്ചു.

വി. കുർബാനയ്ക്കു ശേഷം മെത്രാപ്പോലീത്താ ദൂതനെ അയച്ച് "ക്രിസ്തുവിന്റെ അപ്പോസ്തോലാ, വരിക, അങ്ങയുടെ സാമീപ്യത്തിൽ നാം സന്തോഷിക്കട്ടെ" എന്നു പറയിച്ചു. ജീർണ്ണവസ്ത്രം ധരിച്ച് മൗനിയായി തലകുനിച്ച് തന്റെ സന്നിധിയിൽ വന്ന മാർ അപ്രേമിനെ കണ്ടിട്ട് പ്രഭുതുല്യനായ മാർ ബസേലിയോസ് എഴുന്നേറ്റ്, അപ്രേമിനെ ചുംബിച്ച് സാഷ്ടാംഗ പ്രണാമം ചെയ്തു പറഞ്ഞു: "അല്ലയോ മരുവാസികളുടെ പിതാവേ, അങ്ങ് ഈ പാപിയെ സന്ദർശിക്കുവാൻ വന്നുവോ, അങ്ങയുടെ സന്മനസ്സിനു ദൈവം അങ്ങേക്കു പ്രതിഫലം തരുമാറാകട്ടെ." അപ്രേമും ശിഷ്യനും എപ്പിസ്ക്കോപ്പായിൽ നിന്നും വി. കുർബ്ബാന സ്വീകരിച്ചു.

മാർ ബസ്സേലിയോസ് അപ്രേമിനോടു "യവനഭാഷ വശമില്ലാത്ത അങ്ങ് എങ്ങനെ എന്റെ പ്രഭാഷണം ഗ്രഹിച്ച് ആവർത്തിച്ച് എന്നെ അഭിനന്ദിച്ചു" എന്നു ചോദിച്ചു. "അങ്ങയുടെ അധരങ്ങളിലൂടെ സംസാരിച്ച പരിശുദ്ധാത്മാവിനെയാണ് ഞാൻ സ്തുതിച്ചു മഹത്വപ്പെടുത്തിയത്" എന്നു അപ്രേം മറുപടി പറഞ്ഞു.

"ഞാൻ അപ്രേമും, അങ്ങ് ബസ്സേലിയോസും ആവുകയും, അങ്ങേയ്ക്ക് ദൈവം നല്കിയ വരദാനത്തിനു ഞാൻ യോഗ്യനാവുകയും ചെയ്തിരുന്നെങ്കിൽ നന്നായിരുന്നു" എന്ന് മാർ ബസ്സേലിയോസ് ഉദ്വേഗത്തോടെ പറഞ്ഞു. അപ്രേം മാർ ബസ്സേലിയോസിനോട് "അവിടുന്ന് ദൈവത്തോടു എന്തു യാചിച്ചാലും ലഭിക്കുമെന്നു ഞാൻ അറിയുന്നു, എനിക്കു യവനഭാഷ സംസാരിപ്പാനുള്ള വരം ലഭിപ്പാൻ അങ്ങ് ദൈവത്തോടപേക്ഷിക്കണമേ" എന്നു പറഞ്ഞു.

മാർ ബസ്സേലിയോസ് മദ്ധ്യസ്ഥതാവരം തനിക്കുണ്ടെന്നവകാശപ്പെടാതെ 'ദൈവം തന്റെ ഭക്തന്മാരുടെ ആഗ്രഹം സാധിച്ചുതരുമെന്ന' വചനത്തിൽ (സങ്കീ. 145:19) ഊന്നി തങ്ങളുടെ ആവശ്യങ്ങളെ ദൈവസന്നിധിയിൽ സമർപ്പിച്ച് പ്രാർത്ഥിക്കാമെന്നു പറഞ്ഞു. ഇരുവരും ദീർഘനേരം ധ്യാനനിരതരായിരുന്നു. പ്രാർത്ഥനാനന്തരം മാർ അപ്രേമിനോടായി, 'പിതാവേ അങ്ങ് എന്തുകൊണ്ട് പൗരോഹിത്യം സ്വീകരിച്ചില്ല, അതിന് അങ്ങ് എല്ലാം കൊണ്ടും യോഗ്യനാണല്ലോ' എന്നു പറഞ്ഞു. 'പിതാവേ

ഞാൻ പാപിയായതുകൊണ്ടെ'ന്നു അപ്രേം പ്രതിവചിച്ചു. അങ്ങയുടെ പാപങ്ങൾ എന്റേതായിരുന്നെങ്കിൽ എന്ന് മാർ ബസ്സേലിയോസ് പറഞ്ഞിട്ട്, അപ്രേമിനോടു ദൈവസന്നിധിയിൽ തലകുനിക്കാൻ ആവശ്യപ്പെട്ടു. മാർ ബസേലിയോസ് അപ്രേമിന്റെ തലയിൽ കൈവച്ച് 'ശംശോനോ' സ്ഥാനപ്രാപ്തിയ്ക്കുള്ള പ്രാർത്ഥനകൾ പൂർത്തീകരിച്ച് പട്ടം നൽകി. എല്ലാവരെയും വിസ്മയിപ്പിച്ചുകൊണ്ട് 'ദൈവം എന്നെ രക്ഷിച്ച് ഈ പദവിയിലേക്ക് എന്നെ ഉയർത്തുമാറാകട്ടെ' എന്നു ഗ്രീക്കു ഭാഷയിൽ അപ്രേം പ്രതിവചിച്ചു. അന്നുമുതൽ ഗ്രീക്കു ഭാഷാജ്ഞാനം അപ്രേമിനും സുറിയാനി ഭാഷാജ്ഞാനം മാർ ബസ്സേലിയോസിനും സിദ്ധിച്ചു. അപ്രേമും ദ്വിഭാഷിയും രണ്ടാഴ്ചക്കാലം മാർ ബസ്സേലിയോസിനോടൊപ്പം താമസിച്ചിട്ട് എഡേസ്സായിലേക്ക് മടങ്ങിപ്പോയി.

### ഒരത്ഭുത പ്രവർത്തി

മാർ അപ്രേമിന്റെ കയ്യാൽ ഒരു കാലത്ത് നടന്ന ഒരത്ഭുത പ്രവർത്തി ചരിത്രകാരന്മാർ വിവരിക്കുന്നത് ശ്രദ്ധേയമാണ്. ശരീരത്തിന് തളർച്ച ബാധിച്ച് ഒന്നും ചെയ്യുവാൻ കഴിവില്ലാത്ത ഒരാൾ എഡേസ്സായിലെ ദൈവാലയ നടയിൽ ഭിക്ഷ യാചിച്ചുകൊണ്ടിരുന്നു. അപ്രേം അയാളെ കണ്ടിട്ട് 'നിനക്കു സുഖമാകണമോ' എന്നു അവനോടു ചോദിച്ചു. തളർവാതി 'അതെ യജമാനനെ, എനിക്കു സുഖമാകുവാൻ അങ്ങു എന്റെ മേൽ കൈവച്ചു പ്രാർത്ഥിക്കണം' എന്നു പറഞ്ഞു. അതിനു അപ്രേം, "യേശു ക്രിസ്തുവിന്റെ നാമത്തിൽ നീ എഴുന്നേറ്റു നടക്കുക" എന്നു പറഞ്ഞു. ക്ഷണത്തിൽ അവൻ സൗഖ്യമായി ദൈവത്തെ മഹത്വപ്പെടുത്തിക്കൊണ്ട് കടന്നുപോയി.

### പാഷണ്ഡതകൾക്കെതിരെ

തന്റെ അഭാവത്തിൽ എഡേസ്സായിൽ വളരെയധികം പാഷണ്ഡോപദേശങ്ങൾ ഉടലെടുത്തു എന്നു മനസ്സിലാക്കി അതിനെതിരെ പോരാട്ടം ശക്തമാക്കുവാൻ അപ്രേം എഡേസ്സായിലേക്കു തിരിച്ചു.

മാർഗ്ഗമദ്ധ്യേ സമോസട്ടയിൽ നഗരപ്രമാണിയായ ഒരു വിരുദ്ധോപദേശകനും സംഘവുമായി അപ്രേമിന് സംവദിക്കേണ്ടി വന്നു. വഴിയരികിൽ ഭക്ഷണശേഷം വിശ്രമിച്ചുകൊണ്ടിരുന്ന അപ്രേമിനെ മേല്പറഞ്ഞ സംഘത്തിൽപ്പെട്ട ഒരാൾ കാരണം കൂടാതെ കരണത്തടിച്ചു. അടിയുടെ വേദന ശാന്തമായി പ്രാർത്ഥനയോടെ അദ്ദേഹം സഹിച്ചു എങ്കിലും അവിടെ ഒരദ്ഭുതം നടന്നു. വിശുദ്ധനെ അടിച്ചതിനു പ്രതികാരമെന്നവിധം അവർ ഇരുന്നിരുന്ന കല്ലിനടിയിൽ നിന്നു ഒരു സർപ്പം പുറത്തുവന്ന് വിശുദ്ധനെ അടിച്ച ആളിനെ ദംശിച്ചു. ക്ഷണത്തിൽ അവൻ മരണമടഞ്ഞു. നഗരപ്രമാണിയും മരണപ്പെട്ട ആളിന്റെ ബന്ധുക്കളും കരഞ്ഞുകൊണ്ട്

അപ്രേമിനോട് അപേക്ഷിച്ചു. അദ്ദേഹം പ്രാർത്ഥിച്ച് മരിച്ച ആളിനെ ജീവിപ്പിച്ചു. ഈ അദ്ഭുത സംഭവത്തിൽ നഗരപ്രമാണിയും അവന്റെ ആൾക്കാരും വിസ്മയിച്ച് പാഷണ്ഡോപദേശം വിട്ട് സത്യവിശ്വാസം സ്വീകരിച്ചു.

എഡേസ്സായിൽ മാർ അപ്രേം വിവിധ പാഷണ്ഡോപദേശങ്ങൾക്കെതിരെ സന്ധിയില്ലാസമരം പ്രഖ്യാപിച്ചു. അവയിൽ പ്രധാനമായും മാനിക്യേയൻ, മാർസിയോൻ, അറിയോന്യ വേദവിപരീതം, ബർദയ്സാന്റെ അജ്ഞേയവാദം തുടങ്ങിയ വിരുദ്ധോപദേശങ്ങൾക്ക് നേരെ ശക്തമായി അദ്ദേഹം പോരാടി. സത്യവിശ്വാസ സംരക്ഷകരായി വീറോടെ പൊരുതുവാൻ അദ്ദേഹം വിശ്വാസികളെ ആഹ്വാനം ചെയ്തു.

അജ്ഞേയവാദത്തിന്റെ ഉപജ്ഞാതാവായിരുന്ന ബർദയ്സാൻ സുറിയാനി പദ്യ സാഹിത്യത്തിൽ പ്രാവീണ്യം നേടിയിരുന്നു. സുറിയാനി ഗീതങ്ങൾ തന്റെ പാഷണ്ഡോപദേശങ്ങൾ പ്രചരിപ്പിക്കുന്നതിന് അദ്ദേഹവും, പുത്രൻ ഹാർമോണിയസും ഫലപ്രദമായി ഉപയോഗിച്ചു.

ബർദയ്സാന്റെ പ്രവർത്തനം അനേകരെ സത്യവിശ്വാസത്തിൽ നിന്നു വ്യതിചലിപ്പിക്കുമെന്നു മനസ്സിലാക്കി മാർ അപ്രേം, ബർദയ്സാന്റെ ശൈലിയിൽ തന്നെ അവരുടെ വിരുദ്ധോപദേശങ്ങൾക്ക് മറുപടി നൽകുവാൻ നിശ്ചയിച്ച് പ്രവർത്തനം ആരംഭിച്ചു.

സത്യവിശ്വാസ പ്രബോധകങ്ങളായ നിരവധി സുറിയാനി ഗീതങ്ങൾ അദ്ദേഹം ശ്രുതിമധുരമായി രചിച്ചു. അതിലൂടെ ഓർത്തഡോക്സ് വിശ്വാസത്തിന്റെ അന്തസത്തയും ശ്രേഷ്ഠതയും സാധാരണജനങ്ങളിൽ എത്തിക്കുവാൻ അപ്രേമിനു കഴിഞ്ഞു. അദ്ദേഹത്തിന്റെ ഗാനങ്ങൾ ആശയശ്രേഷ്ഠതയിലും, ഭാഷാശുദ്ധിയിലും, സാഹിത്യഭംഗിയിലും ബർദയ്സാന്റെ ഗാനങ്ങളെ വെല്ലുന്നവയായിരുന്നു.

വിശ്വാസപ്രബോധകങ്ങളായ ഗീതങ്ങൾ വിശ്വാസികളിൽ എത്തിക്കുവാൻ കന്യാസ്ത്രീമഠങ്ങളിലും ദൈവാലയങ്ങളിലും പ്രത്യേക ഗായകസംഘങ്ങൾ രൂപീകരിച്ച് ഗാനങ്ങൾ അഭ്യസിപ്പിച്ച് സുറിയാനി ആരാധനാഭാഷയായുള്ള ദൈവാലയങ്ങളിലെല്ലാം ആരാധനാമദ്ധ്യേ ഈ ഗാനങ്ങൾ ആലപിക്കുവാൻ ഏർപ്പാടാക്കി. ആദ്യമായി ശെമ്മാശിനികളെ സഭയുടെ ഗായകസംഘത്തിൽ ക്രമീകരിച്ചത് മാർ അപ്രേം ആണ്. അദ്ദേഹത്തിന്റെ ഉദ്യമം സഭയുടെ വിശ്വാസസത്യങ്ങൾ ജനഹൃദയങ്ങളിൽ ഉറപ്പിക്കുന്നതിൽ വിജയം കണ്ടു. അങ്ങനെ ബർദയ്സാന്റെയും ഹാർമോണിയസിന്റെയും ഗാനങ്ങളെ നിഷ്പ്രഭങ്ങളാക്കി അപ്രേമിന്റെ ഗാനങ്ങൾ പാഷണ്ഡോപദേശങ്ങളുടെ മേൽ വിജയം വരിച്ചു.

## എപ്പിസ്കോപ്പാ സ്ഥാനം കാംക്ഷിച്ചില്ല

കൈസറിയായിലെ മെത്രാൻ മാർ ബസ്സേലിയോസ് അപ്രേമിനെ എപ്പിസ്ക്കോപ്പാ ആയി ഉയർത്താൻ തന്റെ ദൂതന്മാരെ അയച്ച് വിളിപ്പിച്ചു. ഗുരുവിന്റെ ആഗ്രഹം മനസ്സിലാക്കിയ അപ്രേം, ആ പദവി താൻ ആഗ്രഹിക്കാത്തതുകൊണ്ട് വി. ബസ്സേലിയോസിന്റെ ദൂതന്മാരുടെ മുമ്പിൽ ഒരു ഭ്രാന്തനായി ഭാവിച്ചു. ദൂതന്മാർ തിരികെ വന്നു ഗുരുവിനോട് അവർ കണ്ട വിവരങ്ങൾ വിസ്തരിച്ചു. അപ്രേം ഭ്രാന്തനാകയാൽ കൊണ്ടുവന്നില്ല എന്ന് ഉണർത്തിച്ചു.

അതിന് വി. ബസ്സേലിയോസ് പ്രതിവചിച്ചു: 'ഹാ... മറയപ്പെട്ടിരിക്കുന്ന മാണിക്യമെ, ലോകത്തിനങ്ങയെ മനസ്സിലാക്കാൻ സാധിക്കുന്നില്ലല്ലോ.'

(ഉന്നതമായ പൗരോഹിത്യ പദവി സ്വീകരിക്കുവാൻ താൻ അയോഗ്യനാണെന്ന അദ്ദേഹത്തിന്റെ ചിന്തയാണ് ഈ സംഭവത്തിനു പിന്നിലുള്ളത്.)

## ജീവിതചര്യകൾ

മാർ അപ്രേമിന്റെ ജീവിതചര്യകൾ വളരെ കർക്കശമായിരുന്നു. ഭക്ഷണം പ്രധാനമായും ബാർലി കൊണ്ടുള്ള ഉണക്ക റൊട്ടിയും, ധാന്യങ്ങളും, പച്ചിലകളും, വെള്ളവും മാത്രമായിരുന്നു. ശരീരം മെലിഞ്ഞ് ഓട്ടുകഷണംപോലെ അസ്ഥിസമാനമായിരുന്നു. അപ്രേം പൊക്കം കുറഞ്ഞവനും, കഷണ്ടി ബാധിച്ചവനുമായിരുന്നു. കീറി തുന്നിയ വസ്ത്രങ്ങൾ ആയിരുന്നു ധരിക്കുക. സന്തോഷമോ സന്താപമോ ഒരിക്കലും പ്രകടമാക്കിയിരുന്നില്ല.

മനുഷ്യൻ ശ്വാസോച്ഛ്വാസം ചെയ്യുന്നതുപോലെയാണ് മാർ അപ്രേമിന് കരച്ചിൽ. രാത്രി, പകൽ, നാഴിക, വിനാഴിക വ്യത്യാസമില്ലാതെ അദ്ദേഹത്തിന്റെ മിഴികൾ തുറന്നും, അശ്രുകണങ്ങൾ നിറഞ്ഞും കാണാമായിരുന്നു എന്ന് സഭാപിതാവായ നിസ്സായിലെ ഗ്രീഗോറിയോസ് രേഖപ്പെടുത്തുന്നു. നെടുവീർപ്പും കണ്ണുനീരും, ഏത് ആദ്യം ഏത് ഒടുവിൽ എന്ന വ്യത്യാസമില്ലാതെ, സന്താപമെന്നോ സന്തോഷമെന്നോ വ്യത്യാസമില്ലാതെ അദ്ദേഹം അശ്രു പൊഴിച്ചിരുന്നു.

## മതപീഡനങ്ങൾക്കെതിരെ

മാർ അപ്രേമിന്റെ സാമീപ്യവും പ്രബോധനങ്ങളും എഡേസ്സാ നിവാസികളെ സത്യവിശ്വാസത്തിൽ ഉറപ്പിച്ചുനിർത്തുവാനും, മതപീഡനങ്ങളെ ധീരമായി നേരിടുന്നതിനും പ്രചോദനം നൽകി. അങ്ങനെ അവർ ഒരു ദുരന്തത്തെ നേരിട്ട സംഭവം വാലൻസ് ചക്രവർത്തിയുടെ കാലത്ത് (364-387) ഉണ്ടായി.

പൗരസ്ത്യ പ്രവിശ്യകളിൽ ഭരണം നടത്തിയിരുന്ന അറിയൂസ് പക്ഷക്കാരനായിരുന്ന വാലൻസ് ചക്രവർത്തി സത്യവിശ്വാസികളെ പീഡിപ്പിക്കുമ്പോൾ, ഒരിക്കൽ നഗരത്തിൽ തമ്പടിച്ച് സ്ഥലത്തെ മെത്രാനെയും പൗരപ്രമുഖരെയും, വിശ്വാസികളെല്ലാവരെയും തന്റെ വിനോദത്തിൽ പങ്കുചേരാൻ ക്ഷണിച്ചു. അന്നത്തെ മെത്രാൻ ബാർസസ്സും (Barses) ജനങ്ങൾ എല്ലാവരും രാജകല്പനയെ ധിക്കരിച്ച് മാർത്തോമ്മായുടെ നാമത്തിലുള്ള വലിയപള്ളിയിൽ ഒത്തുകൂടി പ്രാർത്ഥന ആരംഭിച്ചു. ഇത് കേട്ടറിഞ്ഞ വാലൻസ് ചക്രവർത്തി ആ പള്ളിയും സ്വത്തുക്കളും അറിയൂസ് പക്ഷക്കാർക്കു വിട്ടുകൊടുക്കുവാൻ കല്പന കൊടുത്തു. ആ കല്പനയും വിശ്വാസികൾ നിരസിച്ചു. ഇതിൽ കുപിതനായ വാലൻസ് ചക്രവർത്തി നഗരവാസികളെ ഒന്നടങ്കം വധിക്കുവാൻ സൈന്യാധിപനോടാജ്ഞാപിച്ചു.

മൊഡേസ്റ്റസ് എന്നു പേരായ സൈന്യാധിപൻ ദയവുള്ളവനാകകൊണ്ടു രാജകീയ കല്പന നടപ്പാക്കാതെ ജനങ്ങളെ അനുരഞ്ജിപ്പിക്കുവാൻ ഒരു ശ്രമം നടത്തി. ഒരു സ്ത്രീ തന്റെ രണ്ടാൺ കുട്ടികളുമായി ദൈവാലയത്തിലേക്ക് പോകുന്നതു കണ്ട സൈന്യാധിപൻ അവരെ തടഞ്ഞുനിർത്തി അവർക്കു വരാനിരിക്കുന്ന ആപത്തിനെക്കുറിച്ചു മുന്നറിയിപ്പു നൽകി. സ്ത്രീ സൈന്യാധിപനോട് "വിശ്വാസികളെയെല്ലാം കൊന്നൊടുക്കുവാൻ രാജകല്പനയുണ്ടെന്നും മറ്റുള്ളവരൊടൊപ്പം മരണം വരിച്ച് നീതിയുടെ കിരീടം പ്രാപിപ്പാൻ ഞാനും ആഗ്രഹിക്കുന്നു എന്നും പറഞ്ഞു. "എന്റെ ഈ രണ്ടു കുട്ടികളൊടൊപ്പം ഞാനും ദൈവത്തിനു ബലിവസ്തുവായിത്തീരുവാൻ പ്രാർത്ഥിക്കുന്നു" എന്ന് അറിയിച്ചു. സ്ത്രീയുടെ നിശ്ചയധാർഢ്യത്തിൽ വിസ്മയഭരിതനായ സൈന്യാധിപൻ ചക്രവർത്തിയെ സമീപിച്ച് എഡേസ്സാ നിവാസികൾ ഒന്നടങ്കം കീഴടങ്ങലിനല്ല, മരണം വരിക്കാൻ തയ്യാറാണെന്നുണർത്തിച്ചു.

ജനങ്ങളുടെ ഈ ധീരമായ മറുപടി ചക്രവർത്തിയിൽ ചലനം സൃഷ്ടിച്ചു. അദ്ദേഹം തന്റെ ക്രൂരമായ പ്രവൃത്തിയിൽ അനുതപിച്ച് തന്റെ കല്പന പിൻവലിച്ചു. എപ്പിസ്ക്കോപ്പായും, പുരോഹിതന്മാരും, ജനങ്ങളും ചക്രവർത്തിയുടെ സന്നിധിയിൽ എത്തി അവരുടെ ആവലാതികൾ ബോധിപ്പിച്ചു. രാജാവ് ജനങ്ങളുടെ തെറ്റുകൾ ക്ഷമിക്കുകയും ചെയ്തു.

ഇപ്രകാരം പരീക്ഷണഘട്ടങ്ങളിൽ തളർന്നുപോകാതെ വിശ്വാസത്തിൽ ഉറച്ചു നിന്നു മുന്നേറുവാൻ അപ്രേം ജനങ്ങളെ പ്രബുദ്ധരാക്കി. നഗരത്തിൽ ശാന്തിയുടെ അന്തരീക്ഷം പുനസ്ഥാപിക്കപ്പെട്ടതിനു ശേഷം മാർ അപ്രേം തന്റെ ആശ്രമത്തിലേക്ക് തിരികെപ്പോവുകയും ചെയ്തു.

### സാമൂഹ്യസേവന രംഗം

മാർ അപ്രേമിന്റെ ജീവിതാന്ത്യത്തോടടുത്ത് എഡേസ്സായിൽ കൊടിയ

ക്ഷാമമുണ്ടായി. തന്റെ അനാരോഗ്യം കണക്കാക്കാതെ ജനനന്മയ്ക്കു വേണ്ടി അദ്ദേഹം പ്രവർത്തനനിരതനാവുകയാണുണ്ടായത്. ധാന്യ ശേഖരം ചുരുക്കം ചില കുബേര വ്യക്തികളുടെ പിടിയിലാണെന്ന് അദ്ദേ ഹത്തിനു മനസ്സിലായി.

പട്ടിണി കൊണ്ട് ജനങ്ങൾ മരിക്കുമ്പോൾ ഇപ്രകാരം ധാന്യങ്ങൾ പൂഴ്ത്തിവയ്ക്കുന്നത് മനുഷ്യത്വത്തിനും സാമൂഹ്യനീതിക്കുമെതിരാണെന്നും ഇതിനുള്ള പ്രത്യാഘാതം വളരെ വലുതായിരിക്കുമെന്നും അപ്രേം അധികാരികളെയും കുബേരന്മാരെയും താക്കീതു ചെയ്തു.

നീതിയുക്തമായ രീതിയിൽ ധാന്യങ്ങൾ, അർഹിക്കുന്നവർക്കു വിതരണം ചെയ്യുവാൻ തക്ക ആർജ്ജവവും സത്യസന്ധതയും ഉള്ള ആളുകളുടെ അഭാവമാണ് പ്രശ്നം രൂക്ഷമാക്കുന്നതെന്നു മനസ്സിലാക്കിയ മാർ അപ്രേം സ്വയം ആ ഭാരിച്ച ചുമതലയേറ്റെടുത്ത് ക്ഷാമകാലം മുഴുവനും അതിന്റെ പ്രധാന ചുമതലക്കാരനായി പ്രവർത്തിച്ചു.

പ്രശ്നപരിഹാരത്തിനായി അപ്രേം സന്നദ്ധസംഘടനകൾക്കു രൂപം കൊടുത്തു. ധാന്യങ്ങളുടെ നീതിയുക്തമായ വിതരണം ഉറപ്പുവരുത്തുക, രോഗികളെ പ്രാഥമികാരോഗ്യകേന്ദ്രങ്ങളിലെത്തിച്ചു പരിപാലിക്കുക, മരണമടയുന്നവരെ സംസ്ക്കരിക്കുക തുടങ്ങി എല്ലാ കാര്യങ്ങളും ഗ്രാമങ്ങളിലും, നഗരങ്ങളിലും കാര്യക്ഷമമായി നടത്തപ്പെട്ടു. അങ്ങനെ ക്ഷാമകാലം തരണം ചെയ്ത് സമൃദ്ധി കൈവന്നതിനു ശേഷം മാർ അപ്രേം തന്റെ ആശ്രമത്തിലേക്ക് മടങ്ങിപ്പോയി.

### മാർ അപ്രേമിന്റെ രചനകൾ

മാർ അപ്രേമിന്റെ പ്രധാനപ്പെട്ട രചനകൾ താഴെ കൊടുക്കുന്നു:

**ഗദ്യം**

1. ഉൽപ്പത്തിയെക്കുറിച്ചുള്ള വിവരണം അല്ലെങ്കിൽ പൂശോക്കോ (Commentary on Genesis). 2. പുറപ്പാടു പുസ്തകത്തെക്കുറിച്ചുള്ള വ്യാഖ്യാനം അല്ലെങ്കിൽ തുർഗാമ (Exposition of Exodus). 3. നമ്മുടെ കർത്താവിനെക്കുറിച്ചുള്ള പ്രഭാഷണങ്ങൾ (Discourses on our Lord). 4. മിസ്രേമിൽ വച്ചുള്ള മൂശേയുടെ അടയാളങ്ങൾ (Discourses on the signs which Moses performed in Egypt).

**പദ്യം**

**(മെമ്രാകൾ)**

1. ബർദൈസാനെതിരേ (Memre against Bardaisan).

2. യോനായെക്കുറിച്ചും നിനുവയരുടെ അനുതാപത്തെക്കുറിച്ചും.
3. പാപിനിയായ സ്ത്രീയെക്കുറിച്ച് (ലൂക്കോ. 7).

**(മദറോശോകൾ)**

1. വിശ്വാസത്തെ സംബന്ധിച്ച് (On faith).
2. നിസിബിസിനെക്കുറിച്ച്.
3. വിശ്വാസവിപരീതത്തിനെതിരേ (Against Heresy).
4. കന്യകത്വത്തെക്കുറിച്ച് (On virginity).
5. സഭയെക്കുറിച്ച് (On Church).
6. കർത്താവിന്റെ ജനനം, മാമോദീസാ എന്നിവയെ സംബന്ധിച്ച് (On Nativity).
7. പുളിപ്പില്ലാത്ത അപ്പത്തെ സംബന്ധിച്ച്.
8. പറുദീസായെ സംബന്ധിച്ച് (On Paradise).
9. ജൂലിയൻ ചക്രവർത്തിക്കെതിരായി.

## മാർ അപ്രേമിന്റെ അന്ത്യദിനങ്ങൾ

എഡേസ്സായിലെ ജീവകാരുണ്യ-ദുരിതാശ്വാസ പ്രവർത്തനങ്ങളിൽ നിന്നും വിരമിച്ച് തന്റെ ആശ്രമചര്യകളിൽ വ്യാപൃതനായ മാർ അപ്രേമിന് അധികനാളുകൾ അവിടെ വസിക്കുവാൻ സാധിച്ചില്ല. അദ്ദേഹത്തിന്റെ ആരോഗ്യസ്ഥിതി വളരെ വേഗം വഷളായി അദ്ദേഹം രോഗബാധിതനായിത്തീർന്നു.

തന്റെ അന്ത്യം വിദൂരമല്ലെന്നു മനസ്സിലാക്കിയ മാർ അപ്രേം തന്റെ ശിഷ്യന്മാരെ അടുക്കൽ വിളിച്ച് തന്റെ മരണപത്രിക തയ്യാറാക്കി. തന്റെ ശരീരം ആഡംബരമൊന്നും കൂടാതെ, വിലപിടിപ്പുള്ള വസ്ത്രങ്ങൾ കൊണ്ടു പുതയ്ക്കാതെ, ലളിതമായ രീതിയിൽ പരദേശികൾക്കായുള്ള സ്ഥലത്ത് സംസ്ക്കരിക്കണമെന്നു ശിഷ്യന്മാരോടു ശട്ടം കെട്ടി.

പൈതലായ അപ്രേം തന്റെ മാതാവിന്റെ മാർവ്വിൽ വിശ്രമിക്കുമ്പോൾ ഒരിക്കൽ ഒരു ദർശനമുണ്ടായി. ഒരു മുന്തിരിച്ചെടി തന്റെ അധരങ്ങളിൽ നിന്നു മുളച്ചുവളർന്ന് ആകാശത്തിൻകീഴെ പടർന്ന് അതിൽ മുന്തിരിക്കുലകൾ സമൃദ്ധമായി ഉണ്ടായി. ആകാശത്തിലെ പക്ഷികൾ വന്ന് അവ വേണ്ടുവോളം ഭക്ഷിച്ചു. എത്രമാത്രം പക്ഷികൾ ഭക്ഷിച്ചുവോ അത്രയും കുലകൾ ഉണ്ടായിക്കൊണ്ടേയിരുന്നു.

ഈ ദർശനം അപ്രേം തന്റെ മരണപത്രികയിൽ എടുത്തു പറയുന്നുണ്ട്. ദർശനത്തിൽ കണ്ട മുന്തിരിക്കുലകൾ തന്റെ ധർമ്മ പ്രഭാഷണങ്ങളായും മുന്തിരി ഇലകൾ സ്തുതിഗീതങ്ങളായും അദ്ദേഹം സാക്ഷ്യപ്പെടുത്തുന്നു.

എഡേസ്സായിലും ചുറ്റുപാടുമുള്ള ധാരാളം ആളുകൾ, മെത്രാന്മാരും, വൈദികരും, സന്യാസി-സന്യാസിനികൾ, വിശ്വാസികൾ എല്ലാവരും മാർ അപ്രേമിന്റെ കബറടക്കത്തിൽ പങ്കുകൊണ്ടു. അദ്ദേഹത്തിന്റെ അഭിലാഷമനുസരിച്ച് പരദേശികൾക്കായുള്ള ശ്മശാനത്തിൽ അദ്ദേഹത്തെ അടക്കി എങ്കിലും താമസിയാതെ എല്ലാവരുടെയും താല്പര്യപ്രകാരം അദ്ദേഹത്തിന്റെ ശരീരാവശിഷ്ടങ്ങൾ എഡേസ്സായിലെ കുന്നിൻമുകളിൽ വി. സർഗ്ഗീസിന്റെ ദൈവാലയമുറ്റത്ത് മെത്രാന്മാർക്കായി വേർതിരിച്ചിട്ടുള്ള ഒരു പ്രത്യേക കല്ലറയിൽ അടക്കം ചെയ്തു. ഇന്നും അദ്ദേഹത്തിന്റെ ശവക്കല്ലറ അവിടെ സ്ഥിതി ചെയ്യുന്നു എന്ന് ചരിത്രകാരന്മാർ രേഖപ്പെടുത്തുന്നു.

മാർ അപ്രേം 373 ജൂൺ 15-നു മരണം പ്രാപിച്ചു എന്നു സുറിയാനി ജീവചരിത്രം (വത്തിക്കാൻ പാഠം) രേഖപ്പെടുത്തുമ്പോൾ മറ്റു ചില ഗ്രന്ഥകാരന്മാർ ജൂൺ 9, 18, 19 തീയതികളെന്നു രേഖപ്പെടുത്തിക്കാണുന്നുണ്ട്. പൗരസ്ത്യ സഭകൾ മാർ അപ്രേമിന്റെ ഓർമ്മപ്പെരുന്നാൾ ജനുവരി 28-ാം തീയതിയും, റോമൻ പാരമ്പര്യത്തിൽ ഫെബ്രുവരി 1-ാം തീയതിയും ആചരിച്ചു വരുന്നു. എന്നാൽ ലത്തീൻ പാരമ്പര്യത്തിൽ ജൂൺ 9-ാം തീയതിയാണ് വിശുദ്ധന്റെ ഓർമ്മ കൊണ്ടാടുന്നത്. ഓർത്തഡോക്സ് സഭാ കലണ്ടറനുസരിച്ച് വലിയ നോമ്പിലെ ആദ്യ ശനിയാഴ്ചയാണ് മാർ അപ്രേമിന്റെ ഓർമ്മദിനമായി ആചരിച്ചു വരുന്നത്.

മാർ അപ്രേമിന്റെ മരണം 379-നു ശേഷമായിരിക്കാം സംഭവിച്ചതെന്നു ചിലർ അഭിപ്രായപ്പെടുന്നുണ്ട്. ഈ വാദഗതിക്കു കാരണം 379-ൽ നിര്യാതനായ മാർ ബസ്സേലിയോസിനെക്കുറിച്ച് മാർ അപ്രേം സുറിയാനിയിൽ രചിച്ചു എന്നു പറയപ്പെടുന്ന അനുസ്മരണ പ്രഭാഷണമാണ്. എന്നാൽ അപ്രകാരം മാർ ബസ്സേലിയോസിനെക്കുറിച്ച് അനുസ്മരണ പ്രഭാഷണം മാർ അപ്രേം രചിച്ചു എങ്കിൽ അതു ബസ്സേലിയോസിന്റെ മരണത്തിനു ശേഷമാകണമെന്നില്ല. മഹൽ വ്യക്തികൾ ജീവിച്ചിരിക്കുമ്പോൾ തന്നെ അവരെക്കുറിച്ച് അനുസ്മരണ പ്രഭാഷണങ്ങൾ രചിക്കപ്പെടുക ഒരു സാധാരണ സംഭവമാകയാൽ മാർ അപ്രേം, ബസ്സേലിയോസ് പിതാവിനെക്കുറിച്ചു തനിക്കുണ്ടായിരുന്ന ഭക്ത്യാദരവുകൾ മൂലം, അദ്ദേഹം ജീവിച്ചിരുന്നപ്പോൾ തന്നെ അനുസ്മരണ പ്രഭാഷണം എഴുതിയിരിക്കാം. അതിനാൽ മാർ അപ്രേമിന്റെ മരണം 379-നു ശേഷമാകണമെന്നുള്ള വാദഗതിക്കു പ്രസക്തിയില്ല തന്നെ.

## മദ്ധ്യസ്ഥതയ്ക്ക് അംഗീകാരം

മാർ അപ്രേമിന്റെ ജീവിതവുമായി ബന്ധപ്പെട്ട ഒരു സംഭവം മാർ ബസ്സേലിയോസിന്റെ നിര്യാണത്തോടടുത്തുണ്ടായതായി ചരിത്രകാരന്മാർ രേഖപ്പെടുത്തുന്നതിപ്രകാരമാണ്:

ഉന്നതകുലജാതയെങ്കിലും വഷളായി ജീവിച്ചിരുന്ന ഒരു സ്ത്രീ കൈസറിയായിലുണ്ടായിരുന്നു. ഈ സ്ത്രീ തന്റെ ദുർനടപടിയിൽ പശ്ചാത്തപിച്ച് അവൾ ചെയ്ത തെറ്റുകൾ എല്ലാം എഴുതി മാർ ബസ്സേലിയോസിന്റെ സന്നിധിയിൽ സമർപ്പിച്ചിട്ട് തന്റെ പാപക്ഷമയ്ക്കുവേണ്ടി ദൈവത്തോട് മദ്ധ്യസ്ഥതയ്ക്ക് അപേക്ഷിച്ചു. സ്ത്രീയുടെ അനുതാപവും, മാർ ബസ്സേലിയോസിന്റെ മദ്ധ്യസ്ഥ പ്രാർത്ഥനയും മൂലം അവളുടെ പാപങ്ങളിൽ ഒരു ഹീന പ്രവർത്തി ഒഴിച്ച് മറ്റെല്ലാം മായിക്കപ്പെട്ടു. തന്റെ ഒരു പാപപ്രവൃത്തി മായിക്കപ്പെടാതിരുന്നതിൽ ഇച്ഛാഭംഗം തോന്നിയ സ്ത്രീ മാർ ബസ്സേലിയോസിനെ സമീപിച്ച് തനിക്ക് നിർത്തപ്പെട്ട ഒരു തെറ്റു കൂടി ക്ഷമിച്ചുതരണമെന്ന് അപേക്ഷിച്ചു.

മാർ ബസ്സേലിയോസ് സ്ത്രീയോട് നിരന്തരം പ്രാർത്ഥിക്കുവാനും എഡേസ്സായിലെ ആശ്രമത്തിൽ പോയി മാർ അപ്രേമിന്റെ മദ്ധ്യസ്ഥതയാൽ അവളുടെ ആഗ്രഹനിവർത്തി പ്രാപിപ്പാനും ആവശ്യപ്പെട്ടു. സ്ത്രീ അപ്രേമിന്റെ സന്നിധിയിൽ എത്തി "ദൈവത്തിന്റെ പരിശുദ്ധാ എന്നോടു കരുണ തോന്നണമേ" എന്നു കേണപേക്ഷിച്ചു. മാർ അപ്രേം സ്ത്രീയോട് "എനിക്കുണ്ടെന്ന് മാർ ബസ്സേലിയോസ് അവകാശപ്പെടുന്ന സിദ്ധി എനിക്കില്ല, നീ എത്രയും വേഗം തിരികെചെന്ന് മെത്രാപ്പോലീത്തായുടെ തന്നെ മദ്ധ്യസ്ഥത തേടണ"മെന്നു പറഞ്ഞു.

ആ സ്ത്രീ തിരിച്ചെത്തുമ്പോഴേക്കും മാർ ബസ്സേലിയോസിന്റെ മരണാനന്തര കർമ്മങ്ങൾക്കായി മൃതശരീരം ശ്മശാനത്തിലേക്ക് എടുക്കുകയായിരുന്നു. അവൾ ശവമഞ്ചത്തിനു മുമ്പിൽ സാഷ്ടാംഗം പ്രണമിച്ചിട്ട് ആധിപൂണ്ട് തന്റെ കഥ എല്ലാവരോടും വിളിച്ചു പറഞ്ഞു. "ദൈവത്തിന്റെ പരിശുദ്ധാ എനിക്ക് കഷ്ടം, എന്നെ ദൂരേക്കയച്ചത് തിരിച്ചുവന്ന് അവിടുത്തെ ശവക്കുഴി കാണുവാൻ വേണ്ടിയായിരുന്നുവോ, ദൈവം എനിക്കും അങ്ങേയ്ക്കും ഇടയിൽ ന്യായം വിധിക്കട്ടെ, അങ്ങേയ്ക്ക് എന്റെ പാപം ക്ഷമിക്കുവാൻ കഴിയുമായിരുന്നെങ്കിൽ മറ്റൊരിടത്തേക്കെന്നെ എന്തിനു പറഞ്ഞയച്ചു" എന്നു വിലപിച്ചു. അവിടെ നിന്നിരുന്ന പുരോഹിതന്മാരിൽ ഒരാൾ സ്ത്രീയുടെ കൈയിലിരുന്ന ചുരുൾ വാങ്ങി നിവർത്തി നോക്കിയപ്പോൾ അതിൽ ഒന്നും എഴുതപ്പെട്ടിരുന്നില്ല; അഥവാ തന്റെ മരണകരമായ പാപവും മായിക്കപ്പെട്ടതായി കാണപ്പെട്ടു. മാർ ബസ്സേലിയോസിന്റെയും മാർ അപ്രേമിന്റെയും മദ്ധ്യസ്ഥതയും സ്ത്രീയുടെ നിരന്തരമായ യാചനയും അവളുടെ സകല പാപങ്ങളും മോചിക്കപ്പെടുന്നതിനു മുഖാന്തരമായി ( p. 32, H & H, Edi. Paul A Boer Sr.).

**ഉപസംഹാരം**

ചെറുപ്പം മുതലെ ലൗകിക ജീവിതത്തോടു വിട പറഞ്ഞ് ദൈവിക

ശബ്ദം ശ്രവിച്ച് നിസ്സിബിസിലെ വി. യാക്കോബിന്റെ ശിഷ്യത്വം സ്വീക രിച്ച വിശുദ്ധനായ മാർ അപ്രേം, സുകൃത ജീവിതത്തിന്റെ ഉടമയും, നിർമ്മ ലനും, സൗമ്യനും, ശാന്തശീലനും, എളിമയുടെയും ത്യാഗത്തിന്റെയും മൂർത്തീഭാവവും ആയിരുന്നു.

അദ്ദേഹത്തിന്റെ ഭാഷാശൈലി, വിജ്ഞാനം, മതതീക്ഷ്ണത, വിശ്വാസ സ്ഥിരത ഇവ അദ്വിതീയമായി നിലനില്ക്കുന്നു. തന്റെ ജീവാവസാനം വരെ മല്പാനായിരുന്ന വിശുദ്ധൻ, വേദവിപരീതത്തിനെതിരെ ശക്തമായി പോരാടി സത്യവിശ്വാസം സംരക്ഷിച്ചതുകൊണ്ടാകണം സഭാപിതാക്ക ന്മാർ അദ്ദേഹത്തെ “സഭയുടെ തൂൺ” ആയി വിശേഷിപ്പിക്കുന്നത്.

അപ്രേമിന്റെ ലാളിത്യത്തിന്റെയും ത്യാഗത്തിന്റെയും മകുടോദാഹര ണമാണ് അദ്ദേഹം എപ്പിസ്ക്കോപ്പൽ സ്ഥാനം നിരസിക്കുന്നതും, തന്റെ ശരീരം പരദേശികൾക്കായി വേർതിരിക്കപ്പെട്ടിരിക്കുന്ന ശ്മശാനത്തിൽ ആഡംബരമൊന്നും കൂടാതെ സംസ്കരിക്കണമെന്ന് ശിഷ്യന്മാരെ ശട്ടം കെട്ടിയതും.

മാർ അപ്രേമിനെ ശ്രേഷ്ഠനായ സന്യാസിയും താപസനുമായിട്ടാണ് പൗരസ്ത്യ ക്രിസ്തീയ പാരമ്പര്യം കാണുന്നത്. ക്രിസ്തുവിന്റെ സഭ യുടെ എളിയ ശുശ്രൂഷകനായി കഴിയുന്നതിൽ സംതൃപ്തി കണ്ടെത്തിയ ഈ വിശുദ്ധൻ ക്രിസ്തീയ സന്യാസത്തിന് സ്വജീവിതംകൊണ്ട് ഉത്തമ ഭാഷ്യം രചിച്ചു. ഉത്തമരായ സന്യാസിമാരിൽനിന്ന് സഭ പ്രതീക്ഷിക്കുന്ന വിശുദ്ധമായ വിജ്ഞാനവും ആരാധനാ സാഹിത്യ സംഭാവനകളും വേദ വ്യാഖ്യാനവും ആത്മിക മാർഗ്ഗനിർദേശവും മാർ അപ്രേം സഭയ്ക്ക് നല്കി.

ക്രിസ്തീയ പാരമ്പര്യത്തിലെ സമുന്നത മൂല്യങ്ങൾ സ്വാംശീകരിച്ച് പുതിയ കുടുംബ-സാമൂഹിക ക്രമങ്ങൾ സൃഷ്ടിക്കാനുള്ള വെല്ലുവിളി മാർ അപ്രേമിന്റെ ജീവിതം നമുക്ക് കാണിച്ചുതരുന്നു. ആത്മശിക്ഷണവും ആർദ്രമായ മനുഷ്യസ്നേഹവും നീതിക്കുവേണ്ടിയുള്ള വിശപ്പും ദാഹവും സ്വാർത്ഥസുഖങ്ങളേക്കാൾ സമൂഹത്തിന്റെ പൊതുവായ നന്മയ്ക്ക് മുൻതൂക്കം കൊടുക്കുന്ന ത്യാഗമനോഭാവവും അർത്ഥപൂർണ്ണമായ ആരാ ധനയും പക്വമായ അറിവിന്റെ പുതിയ പ്രകാശം സൃഷ്ടിക്കുന്ന പഠന ങ്ങളും ഗവേഷണങ്ങളും എല്ലാം ഈ വെല്ലുവിളിയുടെ ഭാഗമായി ഉണ്ടാ കുവാൻ മാർ അപ്രേമിന്റെ ജീവിതം നമുക്ക് പ്രചോദനം നൽകട്ടെ.

**(സമ്പാദകൻ: പി. ജെ. ഇട്ടിക്കുഞ്ഞ്)**

# വി. അപ്രേം പിതാവിന്റെ ചിത്രത്തിന്റെ വിശദീകരണം

ഉറഹാ പട്ടണത്തിലെ ഒരു ദയറായിൽ വി. അപ്രേം താമസിക്കുന്ന സമയം. ഒരു ഈഹിദായ (ഏകാന്തവാസി) സന്യാസി പാതിരാത്രിയുടെ നമസ്ക്കാരം കഴിഞ്ഞ് ആശ്രമത്തിനു പുറത്തു നില്ക്കുമ്പോൾ ഒരു ദർശനം കണ്ടു. ഇരുവശവും എഴുതപ്പെട്ടിരുന്ന ചുരുളുമായി രണ്ട് മാലാഖമാർ ഇറങ്ങി വന്നിട്ട് 'ഈ ചുരുൾ ആർക്കു കൊടുക്കണ'മെന്ന് ചോദിച്ചു. മിസ്രേമിലെ വനത്തിൽ വസിക്കുന്ന ഈഹീദായക്കാരൻ അർഗനീസിനു കൊടുക്കണമെന്ന് ഒരാൾ പറഞ്ഞു. 'അപ്രകാരം കൽപ്പിച്ചിട്ടില്ല' എന്നു മാലാഖമാർ പറഞ്ഞു. എന്നാൽ ഇത് 'യൂലിയാനോസ് എന്ന ഈഹീദായക്കാരനു നൽകുക' എന്നു പറഞ്ഞപ്പോൾ മാലാഖമാർ "ഉറഹായുടെ പർവ്വതത്തിലിരിക്കുന്ന സുറിയാനിക്കാരൻ അപ്രേമല്ലാതെ ഇതിനു യോഗ്യനായവൻ ആരുമില്ല" എന്ന മറുപടിയോടെ വി. അപ്രേമിന് ചുരുളുകൾ നൽകുന്നതാണ് ദർശനം.

ചിത്രത്തിൽ കാണുന്ന പ്രാവ് പരിശുദ്ധാത്മാവിന്റെ പ്രതീകമായി കാണാം.

വി. അപ്രേം ശിശുവായിരിക്കുമ്പോൾ, അവന്റെ നാവിൽ ഒരു മുന്തിര മുളച്ചു വളർന്ന് ആകാശത്തിൻകീഴെല്ലാം പടർന്നു എന്നും സമൃദ്ധിയായി വലിയ കുലകൾ ഉണ്ടായിയെന്നും ആകാശത്തിലെ പക്ഷികൾ വന്നു ഭക്ഷിച്ചു എന്നും, വീണ്ടും വീണ്ടും കുലകൾ ഉണ്ടായിയെന്നും ഒരു ദർശനം കണ്ടു. ഈ മുന്തിരിക്കുലകൾ മെമ്രാകളും (പാട്ടുകൾ), മദ്റോശോകളും, സൂഗീസോകളും (പ്രബോധകഗാനങ്ങളും കീർത്തനങ്ങളും) ആയി മാറിയെന്നും പാരമ്പര്യം പറയുന്നു. ഈ കാര്യം അപ്രേമിന്റെ മരണപ്രത്രികയിലും എഴുതപ്പെട്ടിട്ടുണ്ട്. ഈ രണ്ടു കാര്യങ്ങളും ചിത്രത്തിൽ ഒന്നായി ചേർത്തിരിക്കുന്നു. ഈ വിവരം പ. ബസേലിയോസ് ഗീവറുഗീസ് ദ്വിതീയൻ ബാവാ, റമ്പാനായിരിക്കുമ്പോൾ സുറിയാനിയിൽ നിന്നും മലയാളത്തിലേക്ക് തർജ്ജമ ചെയ്ത ഒരു ഗ്രന്ഥത്തിലെ മാർ അപ്രേമിന്റെ ജീവചരിത്രത്തിലും കാണുന്നുണ്ട്.

**- ഫാ. പി. എം. സഖറിയ പള്ളിക്കപ്പറമ്പിൽ**

# മാർ അപ്രേം: ഭൂലോക മല്പാൻ

## ഫാ. പി. എം. ഫീലിപ്പോസ് പുത്തേട്ടുകടുപ്പിൽ

### ജനനം

ക്രിസ്ത്യൻ മാതാപിതാക്കളിൽ നിന്ന് മിശിഹാകാലം 303-ൽ നിസ്സി ബീൻ പട്ടണത്തിൽ അദ്ദേഹം ജാതനായി. അച്ഛൻ ഒരു പുറജാതിക്കാരനും അമ്മ ക്രിസ്ത്യാനിയുമായിരുന്നു എന്നഭിപ്രായമുള്ളവരും ഇല്ലാതില്ല. എന്നാൽ, "എന്റെ കർത്താവേ! പൈതൽ പ്രായം മുതൽ ഞാൻ നിന്റെ നുകത്തെ എന്റെ മേൽ വഹിച്ചിരിക്കുന്നു" എന്ന് അദ്ദേഹം തന്നെക്കുറിച്ചു തന്നെ തന്റെ കവിതയിൽ എഴുതിയിരിക്കുന്നതിനാൽ രണ്ടാമത്തെ അഭിപ്രായം ശരിയായിരുന്നില്ല എന്നൂഹിക്കാം.

### വിദ്യാഭ്യാസം

നിസ്സിബീനിലെ മാർ യാക്കൂബ് എപ്പിസ്ക്കോപ്പായിൽ നിന്ന് സുറിയാനി ഭാഷയും വേദശാസ്ത്രവും പഠിച്ച് പണ്ഡിതനായിത്തീർന്ന അദ്ദേഹം സത്യവിശ്വാസത്തിൽ അടിയുറച്ചവനായിരുന്നതിനാൽ പാഷണ്ഡോപദേശങ്ങളുടെ നേരെ അദ്ദേഹം കുരിശുയുദ്ധം തന്നെ നടത്തിയതായി എഴുതപ്പെട്ടിരിക്കുന്നു. മാർ യാക്കൂബിന് അദ്ദേഹത്തിന്റെ വേദശാസ്ത്ര പാണ്ഡിത്യത്തിലും നിർമ്മലോപദേശങ്ങളിലും അതിയായ മതിപ്പും ബഹുമാനവും തോന്നിയതിന്റെ ഫലമായി പട്ടണത്തിലെ ജനത്തെ സത്യോപദേശം പഠിപ്പിക്കുവാൻ അദ്ദേഹം നിയോഗിക്കപ്പെട്ടു.

ഒരിക്കൽ മതിൽക്കെട്ടിന്മേൽ നിന്നുകൊണ്ട് അദ്ദേഹം സാപ്പോർ രണ്ടാമന്റെ സൈന്യത്തെ ശപിച്ചെന്നും കൊതുകും ഈച്ചയും കൂട്ടമായി വന്ന് സൈന്യത്തെ ശല്യപ്പെടുത്തിയതുമൂലം പട്ടാളം ഉടനെ കോട്ടയിൽ നിന്നു പിന്മാറി എന്നും പറയപ്പെടുന്നു. ഇക്കാലഘട്ടത്തിൽ അദ്ദേഹം ലോക ബന്ധം പരിച്ഛേദം ഉപേക്ഷിച്ച് വി. യാക്കൂബിന്റെ ശുശ്രൂഷയിൽത്തന്നെ സദാ കഴിച്ചുകൂട്ടി.

അറിയോസ് വേദവിപരീതികളോടും അദ്ദേഹം കഠിന പോരാട്ടം നടത്തി. തന്മൂലം അറിയൂസ് പക്ഷക്കാർക്ക് അദ്ദേഹത്തെ വിട്ടോടേണ്ടി വന്നു. ഇക്കാലഘട്ടത്തിൽ തന്നെ അദ്ദേഹം പരിശുദ്ധനായ മാർ ബസ്സേലിയോസിന്റെ സ്നേഹബഹുമാനാദികൾക്കു പാത്രമായിത്തീർന്നു. നിസ്സായിലെ വി. ഗ്രിഗറി തന്റെ എഴുത്തുകളിൽ പരിശുദ്ധ മാർ ബസ്സേലിയോസ്സും മാർ അപ്രേമും തമ്മിലുണ്ടായിരുന്ന അഭേദ്യബന്ധത്തെപ്പറ്റി ഊന്നിപ്പറഞ്ഞിട്ടുണ്ട്. അതിൽതന്നെ വി. മാർ അപ്രേം ബസ്സേലിയോസ്സിനെ

സന്ദർശിക്കാൻ കൈസറിയായിലേക്കു പോയി എന്നും അവിടെ വച്ച് അദ്ദേഹം പരിശുദ്ധനെ ഒരു ശെമ്മാശ്ശനാക്കിത്തീർത്തു എന്നും അദ്ദേഹം മടങ്ങിപ്പോന്നശേഷം വീണ്ടും ആൾ അയച്ച് അദ്ദേഹത്തെ വരുത്തി അദ്ദേഹത്തെ കശ്ശീശ്ശായും മെത്രാപ്പോലീത്തായുമായി ഉയർത്തുവാൻ തനിക്കുള്ള അതിയായ ആഗ്രഹം പ്രകടിപ്പിച്ചെങ്കിലും വിശുദ്ധൻ അതിൽ നിന്നെല്ലാം തെറ്റി ഒഴികയാണുണ്ടായതെന്നും ഒരു ശെമ്മാശ്ശനായിത്തന്നെ ശിഷ്ടായുസ്സ് കഴിച്ചുകൂട്ടി എന്നുമാണു കാണുന്നത്.

നിസ്സിബീനിലെ വൈദീക പാഠശാലയിൽ അദ്ദേഹം 38 വർഷം മല്പാനായിരുന്ന് അവിടെയുള്ളവരെ വേദശാസ്ത്രം അഭ്യസിപ്പിച്ചു എന്നും അദ്ദേഹത്തെ ജയിക്കുന്ന ഒരു സുറിയാനി മല്പാൻ ആ തലമുറയ്ക്കു മുൻപോ പിൻപോ ഉണ്ടായിട്ടില്ലെന്നുമാണ് പറയപ്പെടുന്നത്.

അഹങ്കാരിയായ അറിയൂസ്സിനെ ശപിക്കാനായി വിളിച്ചുകൂട്ടിയ നിഖ്യാ സുന്നഹദോസിൽ മാർ യാക്കൂബ് സംബന്ധിച്ചത് കേവലം 22 വയസ്സുകാരനായ മാർ അപ്രേമിനോടു കൂടിയായിരുന്നെന്നും മാർ യാക്കൂബിന് അദ്ദേഹത്തിന്റെ പാണ്ഡിത്യത്തിലും വേദശാസ്ത്ര നൈപുണ്യത്തിലും അതിയായ മതിപ്പുണ്ടായിരുന്നതു കൊണ്ടു മാത്രമാണ് അദ്ദേഹത്തെക്കൂടി കൊണ്ടുപോയതെന്നും വിശ്വസിക്കപ്പെടുന്നു.

## ഉറഹായിലേക്കുള്ള പ്രവാസം

നിസ്സിബീൻ പട്ടണം അക്കാലത്ത് റോമ്മാ ഭരണത്തിൻകീഴിലായിരുന്നു കഴിഞ്ഞുകൂടിയിരുന്നത്. എന്നാൽ എ.ഡി. 363-ൽ പേർഷ്യർ നിസ്സിബീൻ കീഴടക്കി റോമ്മാ അധികാരികളെ അവിടെനിന്നും തുരത്തിയെന്നും തന്മൂലം പരിശുദ്ധനും അനുയായികളും നിസ്സിബീൻ വിട്ട്, ആദ്യം ഓമൂദിലേക്കും അവിടെനിന്ന് ഉറഹായിലേക്കും പോയി എന്നുമാണ് ചരിത്രകാരന്മാർ അഭിപ്രായപ്പെടുന്നത്. എഡേസ്സായിലെ (ഉറഹാ) താമസം അദ്ദേഹത്തെ സന്തുഷ്ടനാക്കിത്തീർത്തു എന്നു കാണുന്നു. കാരണം ഉറഹാ നിവാസികൾ വിദ്യാസമ്പന്നരും മത തീക്ഷ്ണതയുള്ളവരും ആയിരുന്നു. ഈ സത്യത്തെ ബലപ്പെടുത്തുന്ന ഒരു അനുഭവം ഒരിക്കൽ അദ്ദേഹത്തിനുണ്ടായതായിപ്പറയപ്പെടുന്നു.

ഒരിക്കൽ ഉറഹായിലെ ഒരു കിണററരികിൽ യാത്രാക്ലേശം നിമിത്തം അദ്ദേഹം വിശ്രമിക്കുമ്പോൾ വെള്ളം കോരിക്കൊണ്ടിരുന്ന സ്ത്രീകളിൽ ഒരുവൾ അദ്ദേഹത്തിന്റെ മുഖത്തേക്കു തന്നെ സുക്ഷിച്ചുനോക്കുന്നത് അദ്ദേഹം കണ്ട് അവളോട് “സ്ത്രീയെ! നീ എന്തിന് എന്റെ മുഖത്തേക്കു സൂക്ഷിക്കുന്നു, നിലത്തേക്കു നോക്കുക” എന്നു പറഞ്ഞു. ബുദ്ധിമതിയായ ആ സ്ത്രീ അതിനുത്തരമായി പറഞ്ഞത്, “അവൾ അവന്റെ മുഖത്തേക്ക് തന്നെ നോക്കും. കാരണം, നാരി നരനിൽ നിന്നെടുക്കപ്പെട്ടവ

ളാണ്. നേരെമറിച്ച് നിലത്തേക്കു നോക്കേണ്ടത് അദ്ദേഹമാണ്. കാരണം പുരുഷൻ മണ്ണിൽ നിന്നു മനയപ്പെട്ടവനാണ്." ഈ തത്വജ്ഞാനം കേട്ട പ്പോൾ അദ്ദേഹം അതിശയിച്ച്, "ഉറഹായിലെ സ്ത്രീകൾ ഇത്ര ജ്ഞാനി കൾ എങ്കിൽ പുരുഷന്മാർ എത്രയോ അധികം" എന്നു പറകയുണ്ടായി.

അദ്ദേഹത്തിന്റെ ആയുസ്സിന്റെ ഒരു നല്ല പങ്ക് കഠിന തപോവൃത്തിയിൽ അവിടെ കഴിച്ചശേഷം പട്ടണക്കാർ അദ്ദേഹത്തെ ഉറഹോയി എന്ന സ്ഥല ത്തേക്ക് കൊണ്ടുപോയി. അദ്ദേഹത്തിന്റെ ദൈവഭക്തിയും, സുകൃത നട പടികളും വിനയശീലവും ജനങ്ങൾക്ക് അദ്ദേഹത്തിന്റെ നേർക്കുള്ള ഭക്തി പതിന്മടങ്ങു വർദ്ധിപ്പിച്ചു. അവിടെയും ഒരു പാഠശാല സ്ഥാപിച്ച് വിദ്യ അഭ്യസിപ്പിക്കുവാൻ ജനങ്ങൾ അദ്ദേഹത്തെ നിർബന്ധിക്കുകയും അദ്ദേഹം ഒരു വിദ്യാലയം അവിടെ സ്ഥാപിക്കുകയും ചെയ്തു. ആ സ്ഥാപനം അനുദിനം ശക്തിപ്പെട്ടു വന്നു. അവിടെ ആയിരിക്കുമ്പോൾ ബർദൈസ്സാർ വേദവിപരീതികളോട് അദ്ദേഹം പോരാടി വിജയം കൈവ രിച്ചു.

### ശരീരഘടന

മാർ അപ്രേം ശുഷ്ക്ക ശരീരി ആയിരുന്നു. താടിമീശ നീട്ടിയിരുന്നെ ങ്കിലും അത് കറുത്തും നീളവും കുറഞ്ഞതായിരുന്നു. സ്വതേ വിനീത ശീലനും പരമാർത്ഥ ഹൃദയനും, വിശ്വാസം, സ്നേഹം, കരുണ, നൈർ മ്മല്യം ആദിയായ ഗുണങ്ങളാൽ അലംകൃതമായിരുന്ന അദ്ദേഹം ജീവി താന്ത്യം വരെ നല്ല ഒരു യോദ്ധാവിനെപ്പോലെ വീര്യത്തോടും സ്ഥൈര്യ ത്തോടും കൂടെ പാഷണ്ഡോപദേശകർക്കെതിരായി പോരാടി സഭയെ സത്യത്തിലും നീതിയിലും വിശ്വാസത്തിലും ഉറപ്പിച്ചുപോന്നു.

### അദ്ദേഹത്തിന്റെ ദീനാനുകമ്പ

ഉറഹാ പട്ടണത്തിൽ ക്ഷാമം പിടിപെട്ടപ്പോൾ എഴുപതാം വയസ്സി ലേക്കു കടന്നിരുന്ന അദ്ദേഹം ധനവാന്മാരെ സമീപിച്ച് അവരിൽ നിന്ന് ദാനധർമ്മങ്ങൾ വാങ്ങി പാവപ്പെട്ടവർക്ക് എത്തിച്ചുകൊടുത്തു.

### നിര്യാണം

ഈ മഹാപരിശുദ്ധൻ ക്രിസ്താബ്ദം 373-ൽ ജൂൺ മാസം 9-ാം തീയതി ഉറഹായിൽ വെച്ച് കർത്തൃസന്നിധിയിലേക്ക് വാങ്ങിപ്പോയി. സാക്ഷിമരണം സ്വീകരിച്ചു എന്നു പറയുന്നവരും ഇല്ലാതില്ല.

ഉറഹായിലെ വി. പുണ്യവാന്റെ കബറിങ്കൽ 'ദയറോതഹത്തൈത്തോ" എന്ന പേരിൽ ഒരു ആശ്രമം പണി തീർത്ത് അദ്ദേഹത്തിന്റെ ഓർമ്മയെ ബഹുമാനിച്ചു വരുന്നു. അദ്ദേഹം ഇഹലോകവാസം വെടിഞ്ഞത്

ഫെബ്രുവരി 1-ാം തീയതിയാണ് എന്ന് ഒരു റോമൻ എഴുത്തുകാരൻ പറയുന്നു. ഇദ്ദേഹത്തിന്റെ ഭൗതികാവശിഷ്ടങ്ങൾ അർമ്മീനിയൻ സഭ വകയായുള്ള സെന്റ് ഗോർഗിയസ്സ് എന്ന സന്യാസ സമൂഹത്തിന്റെ കൈവശമുണ്ടെന്നും അവകാശപ്പെടുന്നുണ്ട്. പരിശുദ്ധന്റെ പ്രാർത്ഥന നമുക്ക് എന്നും കോട്ടയായിരിക്കട്ടെ!

## സുറിയാനിഭാഷയ്ക്കു പരിശുദ്ധനായ മാർ അപ്രേമിൽ നിന്നും ലഭിച്ചിട്ടുള്ള വിലയേറിയ സംഭാവനകൾ

ഇദ്ദേഹം സഭയ്ക്കു അമൂല്യങ്ങളായ പല ഗ്രന്ഥങ്ങളും സംഭാവന ചെയ്തിട്ടുണ്ട്. അദ്ദേഹത്തിന്റെ സുറിയാനി ഭാഷയിലുണ്ടായിരുന്ന അനിതരസാധാരണമായ പാണ്ഡിത്യം ഹേതുവാൽ സഭയ്ക്ക് അദ്ദേഹത്തിൽ നിന്നും ലഭിച്ചിട്ടുള്ള മാധുര്യഫലങ്ങൾ അനവധിയാണ്. അദ്ദേഹത്തിന് സുറിയാനി ഭാഷയിലുണ്ടായിരുന്ന അദ്വിതീയ സ്ഥാനം വെളിപ്പെടുമാറ് ഒരിക്കൽ അദ്ദേഹത്തിനുണ്ടായ ഒരു വെളിപാട് അദ്ദേഹം തന്നെ ഇങ്ങനെ രേഖപ്പെടുത്തിയിരിക്കുന്നു.

"ഞാൻ ശിശുവായിരുന്നപ്പോൾ ഒരു ദർശനത്തിൽ എന്റെ നാവിൽ നിന്നുത്ഭവിച്ച ഒരു മുന്തിരി തണ്ടിനെയും അതിൽ പതിനായിരക്കണക്കിലുള്ള മുന്തിരിക്കുലകളെയും പതിനായിരം പതിനായിരം കണക്കിലുള്ള ചെറുമുന്തിരിക്കുലകളെയും ഞാൻ ദർശിച്ചു. അതിലെ കുലകൾ മെമ്രാകളും ചെറുകുലകൾ മദ്രോശുകളും ആയിരുന്നു. മുന്തിരിത്തണ്ടു നട്ടവനും കുലകളും ചെറുകുലകളും അതിൽ വർദ്ധിപ്പിച്ചവനും വാഴ്ത്തപ്പെട്ടവനാകുന്നു" എന്നദ്ദേഹം എഴുതിയിരിക്കുന്നു.

മൊത്തം 12000 മെമ്രാകളും അനവധിയനവധി മദ്രോശുകളും അദ്ദേഹം രചിച്ചിട്ടുണ്ട്. ഇവയെല്ലാം കൂദാശകൾ, വിശ്വാസം, ക്രിസ്ത്യാനിയുടെ ജീവിതക്രമം, കന്യാവ്രതം, അനുതാപം മുതലായ വിഷയങ്ങളെ അധികരിച്ചുള്ളവയാണ്. ഏഴു സിലബിൾസ് കൂടിയ മാത്രയിലാണ് അധികവും രചിച്ചിട്ടുള്ളത്. ഇതിനു പുറമെ 30 ലക്ഷത്തിൽപ്പരം മനോഹര കാവ്യങ്ങളും അദ്ദേഹം രചിച്ചിട്ടുള്ളതായി എഴുതപ്പെട്ടിരിക്കുന്നു.

പരിശുദ്ധനെക്കുറിച്ച് സുറിയാനിക്കാരുടെ മല്പാൻ എന്നാണ് പറഞ്ഞുവരുന്നതെങ്കിലും ഗ്രീക്കുകാർക്കും, റോമ്മാക്കാർക്കും അർമ്മീനിയൻ കോപ്റ്റിക്ക് മുതലായ സഭാവിഭാഗക്കാർക്കും ഏറ്റവും ഭക്തിബഹുമാനാദികൾ ഉള്ള ഒരു പരിശുദ്ധനാണ് പരിശുദ്ധനായ മാർ അപ്രേം. പരിശുദ്ധപിതാക്കന്മാരും വിവിധ സഭാമേലദ്ധ്യക്ഷന്മാരും അദ്ദേഹത്തെ ബഹുമാനിച്ച് അദ്ദേഹത്തിനു പല പേരുകൾ നല്കിയിട്ടുണ്ട്. ഓർത്തഡോക്സുകാർ മാത്രമല്ല ഏകസ്വഭാവവാദികളും നെസ്തോറിയൻസ് പോലും അദ്ദേഹത്തെ മഹാ പരിശുദ്ധനായി കരുതി ബഹുമാനിച്ചു വരുന്നു.

"സുറിയാനിക്കാരുടെ സൂര്യൻ," "സഭയുടെ തൂൺ" "പരിശുദ്ധാത്മാവിൻ കിന്നരം" എന്നിത്യാദി മനോഹര നാമങ്ങളാൽ അദ്ദേഹത്തിന്റെ നാമം പ്രഘോഷിക്കപ്പെടുന്നു. പലപ്പോഴും ആത്മനിർവൃതിയിൽ അദ്ദേഹം കഴിച്ചുകൂട്ടുമ്പോൾ പരിശുദ്ധാത്മാവ് സംഗീതത്തിൽ അദ്ദേഹത്തോടു സംസാരിച്ചുവന്നു എന്നും അങ്ങനെ അദ്ദേഹത്തിനു ലഭിച്ചുകൊണ്ടിരുന്ന മനോഹര പാട്ടുകളാണ് അദ്ദേഹത്തിന്റെ മെമ്രാകളും മദ്രോശുകളും എന്നുമാണ് സഭയുടെ വിശ്വാസം. "പരിശുദ്ധാത്മാവിൻ കിന്നരം" എന്ന ഉന്നത നാമത്തിനു അദ്ദേഹത്തെ യോഗ്യനാക്കിത്തീർത്തത് ഇപ്രകാരം അദ്ദേഹം രചിച്ചിട്ടുള്ള മെമ്രാകളും മദ്രോശുകളുമാണെന്ന് വിശ്വസിക്കപ്പെടുന്നു.

പരിശുദ്ധനായ മാർ ജറോം, മാർ അപ്രേമിന്റെ നിര്യാണത്തിനുശേഷം 200 കൊല്ലങ്ങൾ കഴിഞ്ഞ് രചിച്ചിട്ടുള്ള പരിശുദ്ധന്മാരുടെ പട്ടികയിൽ അദ്ദേഹത്തെക്കുറിച്ച് രേഖപ്പെടുത്തിയിരിക്കുന്നത് താഴെച്ചേർക്കുന്നപ്രകാരമാണ്:

"എഡേസ്സാ സഭയിലെ ഒരു ശെമ്മാശ്ശനായിരുന്ന മാർ അപ്രേം സുറിയാനി ഭാഷയിൽ രചിച്ചിട്ടുള്ള ചില ഗ്രന്ഥങ്ങളിൽ നിന്ന് ഒരു ഭാഗം, പരിശുദ്ധ ഗ്രന്ഥങ്ങൾ വായിക്കപ്പെട്ടതിനു ശേഷം പള്ളിയിൽ പതിവായി വായിച്ചുവന്നു." മാർ അപ്രേം ചമച്ചതായ ഏതോ ഒരു പ്രബന്ധത്തിന്റെ ഒരു ഭാഗം വായിച്ചതിൽ നിന്ന് അദ്ദേഹം അതുല്യപ്രഭാവനായ ഒരു ദൈവ മനുഷ്യനായിരുന്നു എന്ന് വി. ജറോമിന് ബോദ്ധ്യമായി എന്നും അദ്ദേഹം രേഖപ്പെടുത്തിയിട്ടുണ്ട്.

സ്വർണ്ണനാവുകാരനായ മാർ ഈവാനിയോസ് യൂഹാനോൻ, മാർ അപ്രേമിനെക്കുറിച്ച് താഴെക്കാണുന്നപ്രകാരം രേഖപ്പെടുത്തിയിരിക്കുന്നു:

"പരിശുദ്ധാത്മാവിൻ കിന്നരമായ മാർ അപ്രേം സുകൃതങ്ങളുടെ ശ്രീഭണ്ഡാരവും ദുഃഖിച്ചിരിക്കുന്നവരെ ആശ്വസിപ്പിക്കുന്നവനും യുവാക്കന്മാരുടെ അദ്ധ്യാപകനും, വഴിതെറ്റിപ്പോയവരെ നേർവഴി കാണിക്കുന്നവനും, വേദവിപരീതികൾക്കെതിരെ ഇരുമുനയുള്ള ഒരു വാളും ആയിരുന്നു."

പരിശുദ്ധന്റെ ജീവിതം നമുക്ക് മാതൃകയും പ്രാർത്ഥന കോട്ടയുമായിരിക്കട്ടെ!

അനുബന്ധമായി പരിശുദ്ധന്റെ ചില ഗദ്യശകലങ്ങൾ ചേർത്തിരിക്കുന്നതിലേക്ക് വായനക്കാരുടെ ശ്രദ്ധയെ ക്ഷണിച്ചുകൊള്ളുന്നു.

'ഹൂസ് ആഹായ് റിശീമെ' എന്ന രാഗത്തിൽ അദ്ദേഹം തന്നെക്കുറിച്ചുതന്നെ രചിച്ചിട്ടുള്ള ഒരു ഗീതം താഴെ കുറിക്കുന്നു:

1. എത്രയോ തവണ എനിക്കു വിശന്നു. ശരീരപ്രകൃതി വിശപ്പടക്കുന്നതിന് ആഗ്രഹിച്ചു. എന്നാൽ നോമ്പുകാർക്കായി സൂക്ഷിക്കപ്പെട്ടിരിക്കുന്ന സൗഭാഗ്യത്തിനു യോഗ്യനാകേണ്ടതിനായി ഞാൻ അതിൽ നിന്നും സ്വയം പിൻവാങ്ങി ഭക്ഷണം കഴിക്കാതിരുന്നു.

2. മണ്ണു കൊണ്ടു മനയപ്പെട്ട എന്റെ പ്രകൃതിക്ക് വെള്ളം കുടിപ്പാൻ ആവശ്യം തോന്നിയപ്പോൾ, പറുദീസ്സായിലെ പനിമഞ്ഞിൽ ഉല്ലസിപ്പാൻ സംഗതി വരേണ്ടതിനായി ഞാൻ അതിനെ വരൾച്ചയ്ക്കു വിട്ടുകൊടുത്തു.

3. ഓരോ നാഴികയിലും വർദ്ധിച്ചുകൊണ്ടിരുന്ന അതിന്റെ (പറുദീസ്സാ) പ്രേരണകൾ നിമിത്തം, എന്റെ പൈതൽപ്രായം മുതൽ വാർദ്ധക്യദശ വരെയും, അന്ത്യത്തോളം ഓരോ ദിവസം ഞാൻ കവർന്നെടുത്തു.

4. സന്ധ്യയ്ക്കു മുമ്പായി മരിക്കുമെന്ന് പ്രഭാതത്തിൽ ഞാൻ നിരൂപിച്ചുകൊണ്ട്, എന്റെ ആയുസ്സിന്റെ എല്ലാ ദിവസങ്ങളിലും അന്ന് മരിക്കുന്നവനെപ്പോലെ, ഉദാസീനതയെന്യേ ഞാൻ അദ്ധ്വാനിച്ചു പോന്നു.

5. പ്രഭാതം വരെയും ഞാൻ ജീവിച്ചിരിക്കയില്ലെന്നു സന്ധ്യാസമയത്തു വിചാരിച്ചുകൊണ്ടു, ഉഷസ്സു വരെയും പ്രാർത്ഥനയിൽ നിലയുറപ്പിച്ചുകൊണ്ട്, ശോഭയോടെ ശുശ്രൂഷ അനുഷ്ഠിച്ചു.

6. ശരീരം അതിനു ആവശ്യമായ ഉറക്കത്തിനുവേണ്ടി എന്നോടുകേണു യാചിക്കുമ്പോൾ, ഉണർന്നിരിക്കുന്നവർക്കായി നമ്മുടെ കർത്താവ് വാഗ്ദാനം ചെയ്തിട്ടുള്ള സൗഭാഗ്യങ്ങളിലേക്ക് ഞാൻ അതിനെ വശീകരിച്ചുകൊണ്ടിരുന്നു.

7. ഞാൻ എന്നെത്തന്നെ മിശിഹായ്ക്ക് ആലയമായി ചമച്ച് അതിനുള്ളിൽ തനിക്കായി എന്റെ അവയവങ്ങളുടെ അദ്ധ്വാനമായ പരിമളധൂപം സമർപ്പിക്കുകയും ചെയ്തു.

8. എന്റെ നിരൂപണം ബലിപീഠവും എന്റെ മനസ്സ് പുരോഹിതനുമായി, വെടിപ്പുള്ള കുഞ്ഞാടിനെപ്പോലെ, ഞാൻ എന്നെത്തന്നെ ബലി കഴിച്ചു. കുർബാനയായി സമർപ്പണം ചെയ്തു.

9. പരിശുദ്ധാത്മ തൈലത്താൽ മാമ്മൂദീസ്സായിൽ ഒരിക്കലായി ഞാൻ അഭിഷേകം പ്രാപിച്ചതിനാൽ വീണ്ടും തൈലത്തിൽ പൂശപ്പെടാതിരിക്കാൻ ഞാൻ ഏറ്റവും കരുതലോടു കൂടിയിരുന്നു.

10. സ്കീപ്പായിൽ വെച്ച് നമ്മുടെ കർത്താവിന്റെ വിലാവിൽ നിന്നും ഒഴുകിയ ജലത്തിൽ ഞാൻ സ്നാനം ചെയ്തതിനാൽ വെള്ളത്തിൽ കുളിക്കാതിരിക്കാൻ ഞൻ വളരെ സൂക്ഷ്മതയോടെയിരുന്നു.

11. അഗ്നിക്കട്ടയായ കുർബാന ഞാൻ പ്രാപിക്കുമ്പോഴെല്ലാം "എന്റെ അവയവങ്ങളിലുള്ള കളകളെ അതു ദഹിപ്പിക്കണമെ"യെന്നു ഞാൻ പ്രാർത്ഥിച്ചുകൊണ്ടിരുന്നു.

12. എന്റെ സഹോദരന്മാരെ! എന്റെ അവയവങ്ങളിൽ വസിക്കുന്ന അഗ്നിയുടെ ജ്വാല എന്റെ വ്യക്തിയെ ദഹിപ്പിക്കാതെവണ്ണം ദൈവരക്തത്താൽ കെട്ടുപോയി.

13. വിശുദ്ധ സ്ഥലത്തു ഞാൻ സ്വീകരിച്ച ദൈവത്തിന്റെ ശരീരം സർവ ഉപദ്രവങ്ങളിൽ നിന്നും എന്നോടു പോരാടുന്നവരിൽ നിന്നും എന്നെ കാത്തുകൊള്ളുമാറാകണമെ.

14. ദുഷ്ടൻ വന്ന് എന്റെ ചാരിത്ര്യം കവർന്നെടുക്കാതിരിക്കാനായി സന്ധ്യാസമയത്ത് എന്റെ സർവ്വ അവയവങ്ങളെയും ത്രിത്വനാമത്തിൽ ഞാൻ മുദ്രയിട്ടുകൊണ്ടിരുന്നു.

15. ദീർഘകാലം വലിയ പോരാട്ടം നടത്തുവാൻ തക്കവണ്ണം എന്റെ വാർദ്ധക്യാവസ്ഥയെ ശക്തീകരിച്ച ത്രിത്വശക്തിയായുള്ളോവെ സർവ്വത്തിൽ നിന്നും നിനക്കു സ്തുതി.

16. എന്റെ കർത്താവെ! എന്റെ പൈതൽ പ്രായം മുതൽ വാർദ്ധക്യം വരെയും നിന്റെ നുകം ഞാൻ എടുത്ത് അലസതയെന്യെ അവസാനം വരെയും ദിനംപ്രതി സസന്തോഷം ഞാൻ അദ്ധ്വാനിച്ചു.

17. മരത്തിന്മേൽ നഗ്നനായി ക്രൂശിക്കപ്പെട്ട എന്റെ നാഥനെ കണ്ടപ്പോൾ ഞാൻ ചാക്കുശീലയും ധരിച്ച് അവനിലുള്ള പ്രത്യാശയിൽ അവന്റെ വരവിനായി നോക്കിപ്പാർത്തുകൊണ്ടിരുന്നു.

*(പുത്തേട്ടുകടുപ്പിൽ പീലിപ്പോസ് കത്തനാർ എഴുതിയ പരിയാരം മാർ അപ്രേം പള്ളി ചരിത്രത്തിൽ നിന്നും)*

# മാർ അപ്രേമിന്റെ കൃതികളും വേദശാസ്ത്രവും

## യൂഹാനോൻ മാർ ദീയസ്ക്കോറോസ്

### കൃതികൾ

വിവിധ വിഷയങ്ങൾ സംബന്ധിച്ചു നിരവധി ഗ്രന്ഥങ്ങൾ ഗദ്യത്തിലും പദ്യത്തിലും മാർ അപ്രേം രചിച്ചിട്ടുണ്ട്. പദ്യങ്ങൾക്കാണ് കൂടുതൽ പ്രാധാന്യം ലഭിച്ചിട്ടുള്ളത്. ദൈവദത്തമായി ലഭിച്ച ഭാഷാശൈലിയും രാഗ മാധുരിയും വേദശാസ്ത്ര ജ്ഞാനവും കൊണ്ട് സമ്പുഷ്ടമായ സാഹിത്യ സൃഷ്ടികൾ നടത്തുവാൻ ഈ പിതാവിനു കഴിഞ്ഞു. സഭാവിശ്വാസ സത്യങ്ങളെക്കുറിച്ചു ക്രമാനുഗതമായും ശാസ്ത്രീയമായും പ്രതിപാദി ക്കുക എന്ന ചിന്ത അദ്ദേഹത്തിനുണ്ടായിരുന്നില്ല. സത്യവിശ്വാസത്തിനെ തിരെ പല തെറ്റായ പഠിപ്പിക്കലുകളും ചിന്താഗതികളും പ്രചാരത്തിൽ ഉണ്ടായിരുന്ന കാലഘട്ടമായതിനാൽ സഭാമക്കൾക്ക് അവയുടെ കാപട്യ ങ്ങൾ വെളിപ്പെടുത്തിക്കൊടുത്ത് സത്യവിശ്വാസത്തിൽ അവരെ ഉറപ്പി ക്കുവാനും വേദവിപരീതങ്ങളോടു എതിർക്കുവാൻ സജ്ജരാക്കുവാനും മാർ അപ്രേം ലക്ഷ്യമിട്ടു. താൻ ജീവിക്കുന്ന കാലത്തിന്റെ ആവശ്യത്തി നനുസരിച്ച് സഭയിലെ ശെമ്മാശ്ശൻ, മല്പാൻ എന്ന നിലയിൽ ദൈവീക മായി ഉത്തരവാദിത്തം നിറവേറ്റുവാൻ ലക്ഷ്യമിട്ടുകൊണ്ടാണ് മാർ അപ്രേം തന്റെ ഗ്രന്ഥങ്ങൾ മുഴുവനും രചിച്ചിട്ടുള്ളത്.

ഗദ്യത്തിലുള്ള കൃതികളിൽ ഏറ്റവും പ്രധാനപ്പെട്ടത് മാണി, മാർക്കി യാനോസ്, ബർദൈസാൻ തുടങ്ങിയ വേദവിപരീതികൾക്കെതിരെ എഴു തിയിട്ടുള്ള ഗ്രന്ഥമാണ്. സഭയുടെ അടിസ്ഥാന വിശ്വാസസത്യങ്ങളായ വി. ത്രിത്വവും മനുഷ്യാവതാരവും യേശുക്രിസ്തുവിന്റെ മനുഷ്യത്വവും ദൈവത്വവും ഒക്കെ ഈ ഗ്രന്ഥത്തിൽ വിവരിക്കുന്നുണ്ട്. പിന്നെയുള്ളത് വേദപുസ്തക വ്യാഖ്യാനങ്ങളാണ്. അവയിൽ പ്രധാനം ഉൽപ്പത്തി, പുറ പ്പാടു പുസ്തകങ്ങളെക്കുറിച്ചുള്ളവയാണ്. ഉൽപ്പത്തി 1 മുതൽ 6 വരെ യുള്ളവ വളരെ വിശദമായും ബാക്കിയുള്ളവ ലഘുവായും വിവരങ്ങൾ നൽകി വ്യാഖ്യാനിച്ചിരിക്കുന്നു. പുറപ്പാടു പുസ്തക വ്യാഖ്യാനം വളരെ ചെറുതും പൂർത്തീകരിച്ചിട്ടില്ലാത്തതുമാണ്. ഈ രണ്ടു വ്യാഖ്യാനങ്ങളിലും ക്രൈസ്തവ വിശ്വാസത്തെ യഹൂദ പാരമ്പര്യങ്ങളുമായി ബന്ധപ്പെടുത്തി വിശകലനം ചെയ്യുവാൻ മാർ അപ്രേം ശ്രമിക്കുന്നുണ്ട്. ഇവ കൂടാതെ താത്തിയാനോസു എഴുതിയ ഡയാറ്റസറോൻ സുവിശേഷത്തിന്റെ വ്യാഖ്യാനവും മാർ അപ്രേം എഴുതി. Gospel Harmony എന്ന പേരിൽ

അറിയപ്പെടുന്ന ഡയാറ്റസറോൻ വേദപുസ്തകത്തിലെ നാലു സുവിശേഷങ്ങളിലേയും ഐകൃരൂപമുള്ള വാകൃങ്ങളുടെ ഒത്തുചേരൽ ആണ്. ഇതു സംബന്ധിച്ച മാർ അപ്രേമിന്റെ വ്യാഖ്യാനം നാലാം നൂറ്റാണ്ടിലെ സുറിയാനി സഭയിൽ സുവിശേഷഭാഗങ്ങൾ വിശദീകരിക്കുന്ന രീതികൾക്ക് ഒരു മാതൃകയായി. അപ്രേമിന്റെ ഡയാറ്റസറോൺ വ്യാഖ്യാനം അർമ്മേനിയൻ പരിഭാഷയിലുള്ളതാണ് ആധുനികസഭയ്ക്കു ലഭിച്ചിട്ടുള്ളത്. ആകയാൽ അതിൽ മാർ അപ്രേമിന്റേതല്ലാത്ത ചിന്തകൾ കൂടി കടന്നുകൂടിയിട്ടുണ്ടെന്നു അനുമാനിക്കാം.

തനി ഗദ്യത്തിലുള്ളതു കൂടാതെ ഗദ്യകവിതയിലും (Artistic prose) ചില പ്രബന്ധങ്ങൾ മാർ അപ്രേം രചിച്ചിട്ടുണ്ട്. അപ്പോസ്തോല പ്രവൃത്തികൾ, പൗലൂസിന്റെ ലേഖനങ്ങൾ എന്നിവയെക്കുറിച്ചുള്ള വ്യാഖ്യാനങ്ങൾ ഈ രീതിയിൽ എഴുതപ്പെട്ടത് അർമീനിയൻ ഭാഷയിൽ ലഭ്യമാണ്. കൂടാതെ കർത്താവിനെക്കുറിച്ചുള്ള ഒരു പ്രസംഗം, അന്ത്യന്യായവിധിയെക്കുറിച്ചു പുബ്ലിയോസിനെഴുതിയ ലേഖനം എന്നിവയും ഗദ്യകവിതയിൽ എഴുതപ്പെട്ടവയാണ്. അപ്രേമിന്റെ 'മെമ്രാകൾ' എന്ന പേരിൽ പ്രസിദ്ധീകരിക്കപ്പെട്ടിട്ടുള്ള പലതും ഈ വിഭാഗത്തിൽ പെടുന്നവയാണ്. വിശ്വാസത്തെ സംബന്ധിച്ച് മാർ അപ്രേമിന്റേതായി ആറു മെമ്രാകൾ പ്രസിദ്ധീകരിക്കപ്പെട്ടിട്ടുണ്ട്. കൂടാതെ കന്യാവ്രതം, അനുതാപം, പൗരോഹിത്യം, ദയറോയൂസോ, പറുദീസാ തുടങ്ങി പല വിഷയങ്ങളെക്കുറിച്ചും അപ്രേം മെമ്രാകൾ രചിച്ചിട്ടുണ്ട്.

മാർ അപ്രേമിന്റെ പാട്ടുകൾ ആയി ധാരാളം കൃതികൾ പ്രസിദ്ധീകരിക്കപ്പെട്ടിട്ടുണ്ട്. അവ പൊതുവെ മദ്രോശോ (പ്രബോധകഗാനം) എന്ന പേരിൽ അറിയപ്പെടുന്നു. മദ്രോശോകളെ ഊനീസോ (ഒന്നിനു മറുപടിയായി മറ്റൊന്ന് എന്ന രീതിയിൽ വിശ്വാസികൾ രണ്ടു ഗണമായി നിന്നു പാടുന്ന പാട്ടുകൾ), സൂഗീസോ (കീർത്തനം അഥവാ താരാട്ട്), തെശുസുഹത്തോ (സ്തോത്രഗാനം), ബോവൂസോ (പ്രാർത്ഥനാപരമായ ഗാനം) സേബൽസോ (Gradual hymns/പദവി പാട്ടുകൾ - ഏവൻഗേലിയോൻ വായനയ്ക്കു മുൻപു പാടിയിരുന്നവ) എന്നിങ്ങനെ പലതായി തിരിച്ചിട്ടുണ്ട്. വിശ്വാസം (87 മദ്രോശോകൾ), കന്യാകാത്വം (52), തിരുജനനം (28), ദനഹാ (15), സഭ (52), വേദവിപരീതങ്ങൾ (56) തുടങ്ങി പല വിഷയങ്ങളെക്കുറിച്ചും ധാരാളം മദ്രോശോകൾ അപ്രേമിന്റേതായി പ്രസിദ്ധീകരിക്കപ്പെട്ടിട്ടുണ്ട്.

മാർ അപ്രേമിന്റേതായി അംഗീകരിച്ചിട്ടുള്ള കൃതികളിൽ അധികവും ഗാനങ്ങളാണ്. വേദവിപരീതികൾ തങ്ങളുടെ പാഷണ്ഡതകൾ പ്രചരിപ്പിക്കുവാൻ ഗാനങ്ങൾ ഉപയോഗിച്ചിരുന്നതുകൊണ്ട് സത്യവിശ്വാസം

പ്രചരിപ്പിക്കുവാനും ഗാനങ്ങളാണ് ഏറ്റവും ഉചിതമെന്ന് മാർ അപ്രേം മനസ്സിലാക്കി. സഭയുടെ പ്രത്യേക പെരുന്നാളുകളിൽ ആലപിക്കുവാനും അപ്രേം പ്രത്യേക ഗാനങ്ങളുണ്ടാക്കി. വേദശാസ്ത്ര ചിന്തകൾ പദ്യത്തിലൂടെ അവതരിപ്പിക്കുവാൻ ശ്രമിച്ച മാർ അപ്രേം തന്റെ ഗദ്യകൃതികളിൽ പോലും കാവ്യാത്മകത കലർത്തി. ഗൗരവമേറിയ വിഷയങ്ങൾ ഗദ്യത്തിലെഴുതിയിരുന്ന കാലത്ത് പദ്യത്തിലൂടെയും അവ അവതരിപ്പിക്കാനാകുമെന്ന് അദ്ദേഹം തെളിയിച്ചു. എല്ലാ ക്രൈസ്തവ ആരാധനാക്രമങ്ങളിലെ പ്രാർത്ഥനകളിലും ഗാനങ്ങളിലും മാർ അപ്രേമിന്റെ സ്വാധീനം ഉണ്ടെന്നതു സംശയരഹിതമായ വസ്തുതയാണ്.

## മാർ അപ്രേമിന്റെ വേദശാസ്ത്രം

മാർ അപ്രേമിന്റെ കൃതികളിൽ കാണുന്ന ചില പ്രധാന വിഷയങ്ങൾ മാത്രം ഇവിടെ പരാമർശിക്കുന്നു. മാർ അഫ്രാത്തസിനെപ്പോലെ തന്നെ ഗ്രീക്കു തത്വശാസ്ത്രമോ മറ്റു വിദേശ ചിന്താഗതികളോ മാർ അപ്രേമിന്റെ മേൽ സ്വാധീനം ചെലുത്തിയിട്ടില്ലെങ്കിലും ഗ്രീക്കു - ലാറ്റിൻ സഭാപിതാക്കന്മാരെപ്പോലെ അദ്ദേഹം അടിസ്ഥാന വിശ്വാസപ്രമാണങ്ങളെ ആത്മീയ ജീവിതത്തിന് ഉതകത്തക്ക രീതിയിൽ വിവരിക്കാൻ ശ്രമിച്ചിട്ടുണ്ട്.

### വി. ത്രിത്വം

മാർ അപ്രേം വിശുദ്ധ ത്രിത്വത്തെ വിശദീകരിക്കുവാൻ ശ്രമിക്കുന്നില്ല. കാരണം അദ്ദേഹത്തിന്റെ ഭാഷയിൽ അത് മനുഷ്യചേതനയ്ക്ക് അതീതമായ മഹാ രഹസ്യമാണ്. എന്നാൽ ത്രിത്വത്തിന്റെ പ്രതീകങ്ങൾ (Symbols) പ്രകൃതിയിലുണ്ട്. ദൈവം അപരിമേയനും അദൃശ്യനും അനിർവചനീയനും വ്യാഖ്യാനാതീതനുമാകുന്നു. ആ ദൈവം പിതാവും പുത്രനും പരിശുദ്ധ റൂഹായുമായ വി. ത്രിത്വമാണ്. ദൈവം സൃഷ്ടിച്ചു നൽകിയിരിക്കുന്ന പ്രകൃതിയിലെ വിഭവങ്ങളിലൂടെ മാത്രം വിശ്വസിച്ചുകൊണ്ട് വി. ത്രിത്വത്തെ മനസ്സിലാക്കുക.

സൂര്യൻ ത്രിത്വത്തിന്റെ പ്രതീകമാണ്. സൂര്യഗോളം പിതാവും പ്രകാശം പുത്രനും ഊഷ്മാവ് പരിശുദ്ധാത്മാവുമാണ്. ഒന്നായിരിക്കെ അതിൽ ത്രിത്വം കാണപ്പെടുന്നു. അതിനെ വ്യാഖ്യാനിക്കുവാൻ കഴിയുകയില്ല - ശ്രമിക്കുന്നത് അപകടകരവുമാണ്.

സൂര്യൻ നമ്മുടെ ദീപമാകുന്നു. അതിനോടു കിടപിടിക്കാൻ പോരുന്നതായി മറ്റൊന്നില്ല. സൂര്യന്റെ ഉദയപ്രഭ (പ്രകാശം) സൂര്യനേക്കാൾ ഇളപ്പമല്ല. സൂര്യന് പ്രഭയില്ലാത്ത സമയവുമില്ല. സൂര്യന്റെ ഊഷ്മാവ് (രശ്മി) സൂര്യനിൽ നിന്ന് വേർപിരിയുന്നില്ല. സൂര്യനേക്കാൾ മുന്നമേയോ

പിന്നെയോ അല്ലാ താനും. “ഒന്നു മറ്റൊന്നിൽ ഐക്യപ്പെട്ടു വസിക്കുന്നു, മാത്സര്യം കൂടാതെ; കൂടിക്കലർത്തപ്പെട്ടു. എന്നാൽ മിശ്രിതമാകാതെ ചേർക്കപ്പെട്ടു, എന്നാൽ ബന്ധിതമാകാതെ; സമ്മിളിതമായി, എന്നാൽ പീഡിതമാകാതെ സ്വതന്ത്രമായി, എന്നാൽ വ്യതിചലിക്കാതെ.”

“ഒന്നു മൂന്നാകുന്നു; മൂന്ന് ഒന്നാകുന്നു. അവ യോജിക്കപ്പെട്ടിരിക്കുന്നു. എന്നാൽ അവിച്ഛിന്നമായിരിക്കുന്നു; വേർതിരിഞ്ഞിരിക്കുന്നു, എന്നാൽ ശകലിതമല്ല. ഇതു അത്ഭുതം തന്നെ. ഇവയിലെല്ലാം നമുക്ക് നിശബ്ദത പാലിക്കാം.”

ദൈവം ഏകനാകുന്നു. ഏകനായ ദൈവം ത്രിത്വമാകുന്നു എന്ന വിശ്വാസ സംഹിതയെ വിശദമാക്കുവാൻ സൂര്യനും അതിന്റെ ചൂടും രശ്മിയും തമ്മിലുള്ള പാരസ്പര്യം വിവരിച്ചതിനുശേഷം വി. ത്രിത്വത്തിനു മഹത്വം പാടുകയല്ലാതെ ബൗദ്ധികമായി വിവരിക്കുവാൻ മാർ അപ്രേം തുനിയുന്നില്ല. അപ്രേമിന്റെ മഹത്വഗീതം അരംഭിക്കുന്നതിപ്രകാരമാണ്:

“നിഗൂഢനും അപരിമേയനുമായ പിതാവേ, നിനക്കു സ്തുതി! ഏക ജാതനും ബുദ്ധിശക്തിക്കു അപരിമേയനുമായ പുത്രാ നിനക്കു സ്തുതി! പരിശുദ്ധാത്മാവേ നിനക്കു സ്തുതി! അവിഭക്തവും അന്വേഷണാതീത വുമായ ത്രിത്വമേ നിനക്കു സ്തുതി! പിതാവു ജനയിതാവും പുത്രൻ അവന്റെ മടിയിൽ നിന്നു ജനിക്കപ്പെട്ടവനും പരിശുദ്ധ റൂഹാ അവനിൽ നിന്നു പുറപ്പെടുന്നവനുമാകുന്നു. പിതാവ് പ്രപഞ്ചത്തെ ഇല്ലായ്മയിൽ നിന്ന് ഉണ്ടാക്കിയവനും പുത്രൻ പിതാവിനോടൊന്നിച്ച് പ്രപഞ്ചത്തിന് രൂപംകൊടുത്തവനും പരിശുദ്ധറൂഹാ ഉണ്ടായിട്ടുള്ളതും ഉണ്ടാകുവാനു ള്ളതുമായ സകലത്തെയും പൂർത്തീകരിക്കുന്നവനുമാകുന്നു. മൂന്നു നാ മങ്ങളും ഒരു മനസ്സും ഒരു അധികാരവും ഒരു ഉണ്മയുമേ ഉള്ളു. പിതാവ്, പുത്രൻ, പരിശുദ്ധ റൂഹാ എന്ന നാമങ്ങൾ കൊണ്ടു മാത്രമേ നമുക്ക് അവനെ (സങ്കല്പിക്കുവാൻ) സമീപിക്കുവാൻ സാധിക്കുകയുള്ളു.

## പുത്രനാം ദൈവത്തെക്കുറിച്ചും തന്റെ മനുഷ്യാവതാരത്തെക്കുറിച്ചും

മാർ അപ്രേമിന്റെ ഭാഷയിൽ യേശുക്രിസ്തു അഗ്രാഹ്യനാണ്. അഗ്രാ ഹ്യനായ ക്രിസ്തു ഒരേ സമയം ദൈവവും മനുഷ്യനുമാണ്. ജ്ഞാന വാദക്കാരുടെ മായാ സിദ്ധാന്തം, മാണി, മാർക്കിയോൺ എന്നിവരുടെ പഠിപ്പിക്കലുകൾ, ദത്തെടുക്കൽ വാദം എന്നീ പാഷണ്ഡതകളെ മാർ അപ്രേം ശരിയായി വിമർശിക്കുകയും തള്ളിക്കളയുകയും ചെയ്യുന്നു. യേശു ക്രിസ്തു സ്വഭാവത്താലെ ദൈവപുത്രനാകുന്നുവെന്നും അവൻ പിതാവിൽ നിന്ന് ജനിച്ചവനാണെന്നും മാർ അപ്രേം വിശ്വസിക്കുന്നു.

പുത്രൻ പിതാവിൽ നിന്ന് ജനിച്ചത് സമയത്തിലല്ല നിത്യതയിലാണ്. അതിന് ആരംഭമോ അവസാനമോ ഇല്ല. ഒരു മനുഷ്യൻ മറ്റൊരു മനുഷ്യനിൽ നിന്ന് ജനിക്കുന്നു എന്ന അർത്ഥത്തിൽ മനസ്സിലാക്കാതെ ഈ നിത്യ ജനനത്തെ (eternal birth) ഒരു വലിയ രഹസ്യമായി മനസ്സിലാക്കുകയും ഉൾക്കൊള്ളുകയും ചെയ്യണം.

പുത്രനാം ദൈവത്തിന്റെ മനുഷ്യാവതാരത്തെക്കുറിച്ചും വിനയത്തോടെ വിശദീകരിക്കുവാൻ മാർ അപ്രേം ശ്രമിക്കുന്നുണ്ട്. പിതാവിൽ നിന്നു ജനിച്ചവനും നിത്യനുമായ പുത്രൻ കാലത്തികവിൽ കന്യകയിൽ നിന്ന് ജനനം എടുത്തു. മനുഷ്യാവതാരം ചെയ്തവൻ പരിപൂർണ ദൈവവും പരിപൂർണ മനുഷ്യനുമാണ്. ദൈവത്വവും മനുഷ്യത്വവും ക്രിസ്തുവിൽ അഭേദ്യമായി യോജിക്കപ്പെട്ടിരിക്കുന്നു. വചനമാം ദൈവത്തിന്റെ സ്വഭാവം (nature/kyono) അതിശയകരമായ വിധത്തിലും പരിപൂർണ്ണമായും ശരീരത്തോടും ആത്മാവോടും യോജിക്കപ്പെട്ടതാണ്. മനുഷ്യാവതാരം മനുഷ്യത്വത്തിന്റെ ബലഹീനതകളിലേക്കുള്ള (പരിമിതികളിലേക്കുള്ള) പ്രവേശനമാണെങ്കിലും തന്റെ ദൈവത്വത്തിന് യാതൊരു വ്യത്യാസമോ ഭംഗമോ സംഭവിക്കുന്നില്ല. യേശുക്രിസ്തുവിൽ ദൈവത്വവും മനുഷ്യത്വവുമാകുന്ന രണ്ട് സ്വഭാവങ്ങളുടെയും സവിശേഷതകൾ അവയുടെ തനിമ നഷ്ടപ്പെടുത്താതെ തുടരുന്നുണ്ടെങ്കിലും രണ്ടു സ്വഭാവങ്ങളും ഐക്യപ്പെട്ട ഏക സ്വഭാവമാണ് ക്രിസ്തുവിലുള്ളത് എന്ന് മാർ അപ്രേം തറപ്പിച്ചു പറയുന്നു. Kyono/nature (സ്വഭാവം) എന്ന വാക്ക് ത്രിത്വത്തെക്കുറിച്ചും മനുഷ്യാവതാരത്തെക്കുറിച്ചും ഉപയോഗിക്കുമ്പോൾ ഏക വചനത്തിൽ ഉപയോഗിക്കുന്നത് തന്നെ ഇതിനു തെളിവായി സ്വീകരിക്കാവുന്നതാണ്.

മാർ അപ്രേമിന്റെ ക്രിസ്തുശാസ്ത്രം യേശുക്രിസ്തുവിലുള്ള മനുഷ്യത്വത്തിന്റെയും ദൈവത്വത്തിന്റെയും ഐക്യത്തിന്റെ സിദ്ധാന്തമാണ്. യേശുക്രിസ്തു പരിപൂർണ ദൈവമാണ്. അവൻ പാപമൊഴികെ സർവ്വത്തിലും മനുഷ്യരോട് തുല്യനാണ്. ദൈവത്വവും മനുഷ്യത്വവും സംയോജിച്ച *ഏക ദൈവ - മനുഷ്യനായി* അവൻ നമ്മുടെ മുമ്പാകെ നിൽക്കുന്നു. ഇതു മാർ അപ്രേമിന്റെ രക്ഷാസിദ്ധാന്തത്തിന്റെ ആഴവും വ്യാപ്തിയും എടുത്തുകാട്ടുന്നു. ഈ സിദ്ധാന്തം അനുസരിച്ച് ദൈവം തന്റെ ജഡത്തിൽ കഷ്ടത അനുഭവിച്ചു എന്ന സത്യം ഉറപ്പിക്കപ്പെടുന്നു. ദൈവം മനുഷ്യനിൽ നിന്ന് ജഡമെടുത്തതിനാൽ മനുഷ്യത്വത്തിന് ദൈവത്വത്തിലേക്കു ചേരുവാനുള്ള അവകാശം ലഭിച്ചിരിക്കുന്നു. മനുഷ്യനായ ദൈവത്തിന്റെ കഷ്ടതയാലും മരണത്താലും മനുഷ്യവർഗ്ഗത്തിന്റെ രക്ഷ പൂർണ്ണമായിരിക്കുന്നു.

## പരിശുദ്ധ കന്യകമറിയാം

പരിശുദ്ധ കന്യകമറിയാമിനെക്കുറിച്ചു ധാരാളം പ്രസ്താവങ്ങൾ മാർ അപ്രേമിന്റെ കൃതികളിലുണ്ട്. പ്രതിപാദനം ഏതു വിഷയത്തെക്കുറിച്ചായാലും അതിൽ മറിയാമിന് സ്ഥാനം നൽകുവാൻ കാരണം വൈദഗ്ധ്യപൂർവ്വം അദ്ദേഹം കണ്ടെത്തിയിട്ടുണ്ട്. കന്യകമറിയാമിന്റെ വിശുദ്ധി, കന്യകാത്വം, ദൈവമാതൃത്വം തുടങ്ങിയ വിഷയങ്ങളിൽ വിരൽ ചൂണ്ടുന്ന അനേകം പ്രസ്താവങ്ങൾ അദ്ദേഹത്തിന്റെ ഗാനങ്ങളിലും പ്രഭാഷണങ്ങളിലും കാണാം. കന്യകമറിയാമിന്റെ വിശുദ്ധിയെക്കുറിച്ച് ഗാനങ്ങളിൽ വിശദീകരിക്കുന്നുണ്ട്:

"എന്റെ കർത്താവേ, നീയും നിന്റെ അമ്മയും മാത്രമാകുന്നു സകലരേയുംകാൾ അധികമായി സൗന്ദര്യമുള്ളവർ. എന്തെന്നാൽ നിന്നിൽ ഒരു കളങ്കവുമില്ല; നിന്റെ അമ്മയിൽ ഒരു മാലിന്യവുമില്ല. ഈ രണ്ട് സൗന്ദര്യധാമങ്ങളിൽ ആരോടാണ് എന്റെ മക്കൾ സദൃശ്യരാകുക?" (27:28). നിസ്സിബിസ് നഗരത്തിന്റെ ആത്മഗതമായി മാർ അപ്രേം ഈ ഗാനം ആലപിച്ചിരിക്കുന്നത് കന്യകമറിയാമിന്റെ അമലോൽഭവത്തെ ഘോഷിക്കുവാനാണെന്നു ചില റോമൻ കത്തോലിക്കാ പണ്ഡിതന്മാർ വ്യാഖ്യാനിക്കാറുണ്ട്. ഇതു തെറ്റായ ഒരു വ്യാഖ്യാനമാണ്. കാരണം യേശുമശിഹായുടെ സാന്നിദ്ധ്യമാണ് കന്യകമറിയാമിനെ പൂർണമായി വിശുദ്ധീകരിക്കുന്നത് എന്ന് മാർ അപ്രേം തന്നെ പിന്നീട് പാടുന്നുണ്ട്. ഏക പരിശുദ്ധനായി ദൈവം മാത്രമേയുള്ളൂ. കന്യകമറിയാമുൾപ്പെടെ മറ്റേവരുടെയും വിശുദ്ധി ഏക ദൈവത്തിന്റെ വിശുദ്ധിയോടുള്ള പങ്കാളിത്തത്തിലാണ്. കന്യകമറിയാമിൽ വിശുദ്ധിയുടെ പൂർണത മാർ അപ്രേം ദർശിക്കുന്നത് യേശുക്രിസ്തുവുമായുള്ള ബന്ധത്തിലാണ്. അദ്ദേഹത്തിന്റെ വാക്കുകളിൽ "കണ്ണിലെന്നതുപോലെ പ്രകാശം (മശിഹാ) അവളിൽ വസിച്ചു. അവൻ അവളുടെ മനസ്സിനെ ശുചീകരിച്ചു. ചിന്തയെ വിശുദ്ധമാക്കി. ചിത്തത്തെ പവിത്രീകരിച്ചു. കന്യകാത്വത്തെ മഹത്വമണിയിച്ചു" (നിസ്സിബിയൻ ഗാനങ്ങൾ 32:2).

പരിശുദ്ധ കന്യകമറിയാം നിത്യകന്യകയും ദൈവമാതാവുമാണെന്ന അടിസ്ഥാന തത്വങ്ങളും മാർ അപ്രേം സാക്ഷിക്കുന്നുണ്ട്. അദ്ദേഹത്തിന്റെ വാക്കുകളിൽ:

"നീ വരുന്നതിനു മുമ്പു പ്രകൃതിക്കനുസൃതമായി അവൾ പ്രതിശ്രുതയായിരുന്നു. എങ്കിലും അല്ലയോ പരിശുദ്ധനായവനെ, നീ വന്നതിനു ശേഷം അവൾ പ്രകൃത്യാതീതമാംവിധം ഗർഭവതിയായി. അവൾ പരിശുദ്ധിയോടെ പ്രസവിച്ചു. എങ്കിലും അവൾ കന്യകയായിരുന്നു" (നിസിബിയൻ ഗാനങ്ങൾ 11:3).

"ഏകജാതൻ മാതാവിന്റെ ഗർഭപാത്രത്തിൽ പ്രവേശിച്ചു. അവൻ അവളുടെ കന്യാത്വത്തിനു ഭംഗം വരുത്തിയില്ല" (on faith 4:2). "അവന്റെ പ്രവേശനം സ്തുത്യർഹവും നിഗൂഢവുമായിരുന്നു. എന്തെന്നാൽ, അവന്റെ പ്രവേശനത്തിൽ അവൻ ദൈവമാകുന്നു. അവന്റെ ബഹിർഗമനത്തിൽ അവൻ മനുഷ്യനുമായി. ഇതു അത്ഭുതം!"

## മറിയാമിന്റെ പാട്ട്

"അത്യുന്നതന്റെ പുത്രൻ വന്നു എന്നിൽ വസിച്ചു. അവനു ജന്മം നൽകിയതിനാൽ ഞാൻ അവന്റെ അമ്മയായി – അവന്റെ ദ്വിതീയ ജനനം" (On Nativity 16:11).

"അല്ലയോ, ജീവിക്കുന്നവന്റെ പുത്രാ, നിന്നെ എങ്ങനെ വിളിക്കണമെന്ന് എന്റെ അധരങ്ങൾക്ക് അറിഞ്ഞുകൂടാ. യൗസേഫിന്റെ പുത്രൻ എന്നുവിളിക്കാൻ തുനിയുമ്പോൾ, ഞാൻ വിറകൊള്ളുന്നു. എന്തെന്നാൽ നീ അദ്ദേഹത്തിന്റെ സന്താനമല്ല. എന്നാൽ, അദ്ദേഹത്തിന്റെ പേർ വിട്ടുകളയുവാൻ ഞാൻ മടിക്കുന്നു. കാരണം ഞാൻ അദ്ദേഹത്തിന്റെ പ്രതിശ്രുതവധുവായിരുന്നുവല്ലോ. നമ്മുടെ ശരീരമെടുത്തവനും അത്യുന്നതന്റെ പുത്രനുമായവനു സ്തുതി" (മറിയാമിന്റെ ആത്മഗതം / Hymn on Nativity 6:1).

മാർ അപ്രേം പരിശുദ്ധ കന്യകയെ വ്യത്യസ്ത സ്ഥാനങ്ങളിൽ കണ്ടുകൊണ്ട്, അവൾ മശിഹായുടെ മാതാവും മണവാട്ടിയും സഹോദരിയും പുത്രിയും ദാസിയുമായി വിളിയ്ക്കപ്പെടുന്നു.

"രാജസുതാ, നീ മൂലം ദാസി രാജാവിന്റെ പുത്രിയായി ഭവിച്ചിരിക്കുന്നു. കണ്ടാലും! വിനീതയായവൾ നീ നിമിത്തം ദാവീദിന്റെ ഭവനത്തിൽ; ദാവീദിന്റെ പുത്രാ, മണ്ണിന്റെ മകൾ ഇതാ സ്വർഗ്ഗം വരെ എത്തിയിരിക്കുന്നു! അവൾ നിന്റെ അമ്മയാകുന്നു. അവൾ മാത്രം – എല്ലാവരോടുകൂടി അവൾ നിന്റെ സഹോദരിയും. അവൾ നിനക്ക് അമ്മയാകുന്നു, അവൾ നിനക്ക് സഹോദരിയാകുന്നു. കൂടാതെ ചാരിത്ര്യവതികളായ സ്ത്രീകളോടൊന്നിച്ച് അവൾ നിന്റെ പ്രതിശ്രുത വധുവാകുന്നു. കണ്ടാലും നിന്റെ അമ്മയുടെ അലങ്കാരമായവനെ, സകലത്തിലും നീ അവളെ അലങ്കരിച്ചു" (On Nativity 15:21; 11:2).

മാർ അപ്രേം വിശുദ്ധ കന്യകമറിയാമിനെ തന്റെ പുത്രനായ യേശുക്രിസ്തുവിൽ നിന്നു അടർത്തിമാറ്റി വർണ്ണിക്കുന്നില്ല എന്നത് ശ്രദ്ധേയവും പരിശുദ്ധ മറിയാമിന് സഭ നൽകേണ്ട സ്ഥാനം എന്തെന്നതിന് തെളിവുമാകുന്നു.

## vi. സഭയെക്കുറിച്ച്

സഭയെക്കുറിച്ച് ധാരാളം വിശദീകരണങ്ങൾ മാർ അപ്രേമിന്റെ കൃതികളിലുണ്ട്. സഭ മശിഹായുടെ പിളർക്കപ്പെട്ട പാർശ്വത്തിൽ നിന്നു ജന്മമെടുത്തതാണെന്ന് അദ്ദേഹം പ്രധാനമായും വിശദമാക്കുന്നു. "മശിഹായുടെ പാർശ്വത്തിൽ നിന്ന് രക്തവും വെള്ളവും പുറപ്പെട്ടു. അത് അവന്റെ സഭയാകുന്നു. അത് അവനിൽ സ്ഥാപിതമായിരിക്കുന്നു. ആദത്തിന് ഭാര്യയെ അവന്റെ പാർശ്വത്തിൽ നിന്ന് എടുത്തതുപോലെ സഭയാകുന്ന ഭാര്യയെ ക്രിസ്തുവിന്റെ പാർശ്വത്തിൽ നിന്ന് എടുത്തിരിക്കുന്നു. ആദത്തിന്റെ വാരിയെല്ല് അവന്റെ ഭാര്യയായതുപോലെ നമ്മുടെ കർത്താവിന്റെ രക്തം അവിടുത്തെ സഭയായി. ആദത്തിന്റെ വാരിയെല്ലിൽ നിന്ന് മരണം വന്നുചേർന്നു. നമ്മുടെ കർത്താവിന്റെ വാരിയെല്ലിൽ നിന്ന് ജീവനും" (ഡിയാറ്റസറോൺ 31:11). വിജാതീയരുടെ സഭാപ്രവർത്തനത്തെക്കുറിച്ചും മാർ അപ്രേമിന് വർണിക്കാനുണ്ട്. "മശിഹായുടെ പാർശ്വത്തിൽ നിന്ന് ജീവദായകമായ ഉറവ പുറപ്പെട്ടു. പരിക്ഷീണരായ വിജാതീയർ അതിൽ നിന്നു പാനം ചെയ്തു. അവർ തങ്ങളുടെ വേദനകൾ മറന്നു. മാമ്മോദീസാ ജീവന്റെ സ്രോതസ്സാകുന്നു. ദൈവപുത്രൻ തന്റെ ജീവിതം വഴി അതു തുറന്നു. അവർ തന്റെ പാർശ്വത്തിൽ നിന്ന് ഉറവകൾ പുറപ്പെടുവിച്ചു. ദാഹിക്കുന്ന എല്ലാവരും വരുവിൻ. എല്ലാവരും ആഹ്ലാദിക്കുവിൻ. സകലരിലും കരുണ ചെയ്യുന്നവൻ അനുഗൃഹീതനാകുന്നു" (ദനഹ 5:14, 12:5).

സഭ ക്രിസ്തുവിന്റെ മണവാട്ടിയാകുന്നുവെന്നും നോമ്പു കാലത്തിന്റെ ഉപവാസങ്ങൾ കഴിഞ്ഞു മാമ്മോദീസായിലൂടെ വെള്ളവസ്ത്രങ്ങൾ ധരിച്ചു തിരികൾ പിടിച്ചുകൊണ്ട് വി. മദ്ബഹായെ സമീപിക്കുന്ന വിശ്വാസികളുടെ സമൂഹമാകുന്നുവെന്നും മാർ അപ്രേം പാടുന്നുണ്ട്.

"കഠിനമായ തപശ്ചര്യകൾ അനുഷ്ഠിച്ചവർ തങ്ങളെത്തന്നെ ഉദ്ബുദ്ധരാക്കി, വിവാഹ വിരുന്നിന്, ധവളവസ്ത്രവിഭൂഷിതരായി, മണവാട്ടിയെ രാജാവിന്റെ പക്കലേക്ക് എതിരേൽക്കുകയും നയിക്കുകയും ചെയ്യുന്ന അകമ്പടിക്കാരാകുവാൻ വേണ്ടി അവൾ മാമോദീസാ സ്വീകരിക്കുന്നു. അവളുടെ കിരീടങ്ങൾ അവളുടെ അകമ്പടിക്കാരിൽ നിന്നു വരും; ഭൂഷണങ്ങൾ അവളുടെ ഉപവാസങ്ങളിൽ നിന്നും; സ്തുതിഘോഷങ്ങളുടെ മദ്ധ്യേ അവൾ മുന്നോട്ടു നീങ്ങും. എണ്ണ വറ്റാത്ത ദീപം അവളുടെ മുമ്പിൽ പ്രശോഭിക്കും. തന്റെ കടിഞ്ഞൂൽ പുത്രന്റെ മണവാട്ടിയെ തന്റെ പ്രകാശത്തിന്റെ മണവറയിലേക്ക് പ്രവേശിക്കുവാൻ അയയ്ക്കുകയും എതിരേൽക്കുകയും ചെയ്തവൻ വാഴ്ത്തപ്പെട്ടവനാകുന്നു" (ഉപവാസം 5:1).

മാർ അപ്രേമിന്റെ ഭാഷയിൽ സഭ ക്രിസ്തുവിന്റെ ശരീരവും മണവാ

ട്ടിയും മന്ദിരവും ആകുന്നു. ക്രിസ്തുവിന്റെ മന്ദിരമായ സഭ അജയ്യ ആകുന്നു. നരക വാതിലുകൾക്ക് അവളെ കീഴ്പ്പെടുത്തുവാൻ സാദ്ധ്യമല്ല. കെട്ടുവാനും അഴിക്കുവാനുമുള്ള സർവ്വ അധികാരവും സഭ സ്വീകരിച്ചിരിക്കുന്നു. മണവാളനായ ക്രിസ്തു അവൾക്ക് സ്വർഗ്ഗത്തിന്റെയും ഭൂമിയുടെയും താക്കോലുകൾ നൽകി. അവളുടെ നാഥൻ തനിക്കുള്ളതെല്ലാം അവൾക്ക് ദാനം ചെയ്തു. തന്റെ നിക്ഷേപങ്ങൾക്കൊണ്ട് അവളെ പരിപൂർണയാക്കി (ഹാശാ ആഴ്ചയെക്കുറിച്ചുള്ള പ്രസംഗം Lamy I, p. 357).

## വി. മാമ്മോദീസായെക്കുറിച്ച്

മാർ അപ്രേമിന്റെ വി. മാമ്മോദീസായെക്കുറിച്ചുള്ള പഠിപ്പിക്കൽ വി. പൗലൂസ് ശ്ലീഹായുടെയും വി. യോഹന്നാൻ ശ്ലീഹായുടെയും പഠിപ്പിക്കലുകളുമായി ബന്ധമുള്ളതാണ്. മാമോദീസാ യേശുക്രിസ്തുവിനോടു കൂടെയുള്ള മരണവും ഉയിർപ്പും ആണ് (cf. Rom. 6:3-6). അതുപോലെ വി. മാമ്മോദീസായിലൂടെ വീണ്ടും ജനനവും സംഭവിക്കുന്നു. (cf. യോഹ. 3:3). വെള്ളത്തിലുള്ള മാമോദീസാ മുങ്ങലും തുടർന്നുള്ള മൂറോൻ അഭിഷേകവും യേശുക്രിസ്തുവിന്റെ മരണത്തോടും ഉയിർപ്പിനോടും താദാത്മ്യം പ്രാപിക്കലും തേജസ്കരിക്കപ്പെട്ട കർത്താവിനോടു കൂടെ പുതുജീവൻ പ്രാപിക്കുകയും ആകുന്നു. നശ്വരതയുടെ പഴയ വസ്ത്രം മാറ്റി അനശ്വരതയുടെ പുതിയ വസ്ത്രം ധരിക്കുന്ന പ്രക്രിയയാണ് വി. മാമോദീസാ (ദനഹായേക്കുറിച്ച് 4:19 – 20).

വി. മാമോദീസായിലൂടെ വിശ്വാസി അഗ്നിയേയും ആത്മാവിനെയും ധരിക്കുന്നു. “വെള്ളത്താലും ആത്മാവിനാലും മഹത്വത്തിന്റെ വസ്ത്രം ധരിക്കുന്നവർ അതിന്റെ ജ്വാലയാൽ തങ്ങളുടെ പാപങ്ങളാകുന്ന മുൾച്ചെടികളെ നശിപ്പിക്കുന്നു.” ചുരുക്കത്തിൽ, മാമോദീസായിലൂടെ ശുദ്ധീകരണവും പാപമോചനവും നടക്കുന്നു. പരിശുദ്ധാത്മാവിന്റെ അഗ്നിജ്വാല വെള്ളത്തിൽ ആവഹിക്കപ്പെട്ട് സൃഷ്ടിയെ പുതുക്കുന്ന അനുഭവമാണ് വി. മാമോദീസായിലൂടെ സംഭവിക്കുന്നത് (ദനഹായേക്കുറിച്ച് 8:5 – 6).

മാർ അപ്രേം, വി. മാമോദീസാത്തൊട്ടിയെ സഭയുടെ ഗർഭപാത്രമായി വിശേഷിപ്പിക്കുന്നു (കന്യകാത്വത്തെക്കുറിച്ച് 7:7 ദനഹായേക്കുറിച്ച് 8:9). സഭാശരീരത്തിന്റെ ഗർഭപാത്രത്തിൽ നിന്നുള്ള ആത്മീയ ജനനമാണ് വി.മാമോദീസാ. യെരമ്യാ പ്രവാചകൻ തന്റെ മാതാവിന്റെ ഉദരത്തിൽ വച്ച് ശുദ്ധീകരിക്കപ്പെട്ടതുപോലെ (യെര. 1:5) വിശുദ്ധ മാമോദീസാ തൊട്ടിയെന്ന ഗർഭപാത്രത്തിൽവച്ച് ക്രിസ്ത്യാനി ശുദ്ധീകരിക്കപ്പെടുന്നു. മാമോദീസായിലൂടെ സ്വർഗ്ഗരാജ്യത്തിലേക്ക് പൈതങ്ങൾ ജനിക്കപ്പെടുന്നു. പുരോഹിതൻ വീണ്ടും ജനനത്തിന്റെയും വീണ്ടും ജനിക്കുന്നവരുടെയും ശുശ്രൂഷകനായി നിന്നുകൊണ്ട് മാമോദീസാ സ്വീകരിക്കുന്നവർക്ക് വി. കുർബ്ബാന നൽകണം (കന്യകാത്വം 7:8).

ക്രിസ്ത്യാനികൾ മാമോദീസായിലൂടെ ആദ്യജാതർ ആകുന്നു. ക്രിസ്ത്യാനിയുടെ മാമോദീസായിലൂടെയുള്ള വീണ്ടും ജനനം യേശു ക്രിസ്തുവിന്റെ കന്യകാജനനം പോലെയാണ് (ഡിയറ്റസറോൺ 2:8, 70). മനുഷ്യാവതാരത്തിലൂടെ ദൈവത്തിന്റെ ഏകജാതൻ മനുഷ്യനായി. അവൻ തന്റെ മാമോദീസായിലൂടെ ക്രിസ്തീയ മാമോദീസാ സ്ഥാപിച്ചുകൊണ്ട് ക്രിസ്ത്യാനിയെ തന്റെ ഏകജാതത്വത്തിൽ പങ്കാളിയാക്കി.

## വി. കുർബ്ബാനയെക്കുറിച്ച്

വി. കുർബ്ബാനയുടെ ആചരണത്തെക്കുറിച്ച് മാർ അപ്രേം അധികമൊന്നും പറയുന്നില്ലെങ്കിലും ആഴമേറിയ ഒരു വേദശാസ്ത്രം അദ്ദേഹം വി. കുർബ്ബാനയെക്കുറിച്ച് നൽകുന്നുണ്ട്. അദ്ദേഹത്തെ സംബന്ധിച്ചിടത്തോളം വി. കുർബ്ബാന യേശുക്രിസ്തുവിന്റെ രക്ഷാകരവും യുഗാന്ത്യപരവുമായ രഹസ്യത്തോട് ചരിത്രത്തിലുള്ള പങ്കാളിത്തമാണ്. പരിശുദ്ധാത്മാവ് വി. കുർബ്ബാന അർപ്പണത്തെ വിശുദ്ധീകരിച്ചു ജീവനുള്ളതും ജീവൻ നൽകുന്നതുമായ ക്രിസ്തുശരീരമായി മാറുന്ന പരമരഹസ്യമാണിവിടെ സംഭവിക്കുന്നത്. ഏദൻതോട്ടത്തിൽ ആദാമിന്റെ മരണത്തിനു കാരണമായ ഫലത്തിനു പകരമായി നിത്യജീവൻ നൽകുന്ന ഫലമായി വി. കുർബ്ബാനയെ മാർ അപ്രേം കാണുന്നു.

സഭയാകുന്ന പുതിയ പറുദീസായുടെ ജീവനുള്ള ഫലമാണ് വി. കുർബ്ബാന. ഇതിന് പഴയനിയമത്തിൽ ധാരാളം സൂചകങ്ങൾ ഉണ്ട്. ഹാബേലിന്റെ യാഗം (പറുദീസാ 6:8; സഭ 13:18), പെസഹാ കുഞ്ഞാടിന്റെ യാഗം (പുറ. 12 – സഭ 5:6 – 7, ക്രൂശീകരണം 3:11), പുളിപ്പില്ലാത്ത അപ്പം (ക്രൂശീകരണം 2:5) തുടങ്ങിയ പലതും ഇതിന് ഉദാഹരണങ്ങളാണ്. ഏലിയാ പ്രവാചകൻ ഭക്ഷിച്ച അപ്പം (1 രാജ. 19:7 – 8) വി. കുർബ്ബാനയുടെ പ്രതീകമാണ്. അപ്പം ഏലിയാ പ്രവാചകന് ശക്തി പകർന്നു കൊടുത്തതുപോലെ വി. കുർബ്ബാന അതനുഭവിക്കുന്നവർക്ക് ശക്തി പകർന്നു നൽകുന്നു. മരുഭൂമിയിലെ മന്നായും മോശ ഉയർത്തിയ താമ്രസർപ്പവുമൊക്കെ വി. കുർബ്ബാനയുടെ മുൻകുറികളായി കാണുന്നു. പുതിയനിയമത്തിൽ അഞ്ചപ്പംകൊണ്ട് അയ്യായിരത്തെ പോഷിപ്പിച്ച സംഭവം വി. കുർബ്ബാനയുടെ മുൻകുറിയാണ് (കന്യകാത്വത്തെക്കുറിച്ച് 3:6, സഭയെക്കുറിച്ച് 39:5, 41:4).

മാർ അപ്രേമിന്റെ ചിന്തയിൽ, ഉയിർത്തെഴുന്നേറ്റ് പിതാവിന്റെ വലതുഭാഗത്തിരിക്കുന്ന കർത്താവ് വിശുദ്ധ കുർബ്ബാനയിലൂടെ നമ്മോടൊപ്പം ഭൂമിയിലായിരിക്കുന്നു.

“അത്യുന്നതനായവന്റെ തിരുശരീരം ഭക്ഷിക്കുന്നവരായ നാം

നമ്മെത്തന്നെ ശുദ്ധീകരിച്ച് അവനെ സ്വീകരിക്കുന്നു. അവൻ തന്റെ പിതാവിന്റെ വലതുഭാഗത്ത് ഇരിക്കുകയും ഈ കൂദാശ (വി. കുർബ്ബാന) യിലൂടെ നമ്മോടൊപ്പം സ്ഥിതിചെയ്യുകയും ചെയ്യുന്നു" (അർമേനിയൻ ഗാനങ്ങൾ 50:28 - PO 30).

ബലിപീഠത്തിൽ ക്രിസ്തു തന്റെ ശരീരം നൽകുകയും രക്തം ഒഴുക്കിത്തരുകയും ചെയ്യുന്നു. ഉയിർത്തെഴുന്നേറ്റ ക്രിസ്തുവിന്റെ ജീവിതത്തിൽ പങ്കാളികൾ ആകുവാൻ വേണ്ടി വരുന്ന വിശ്വാസികൾ പരിശുദ്ധ റൂഹായുടെ പ്രവർത്തനത്താൽ അത് സ്വീകരിക്കുന്നു. യേശുക്രിസ്തുവിന്റെയും പരിശുദ്ധ റൂഹായുടെയും സാന്നിദ്ധ്യം വി. കുർബ്ബാന അപ്പത്തിന്റെ രഹസ്യാത്മകമായ ശക്തിയാണ്. വി. കുർബ്ബാന സഭയിൽ യേശുക്രിസ്തുവിന്റെ ജീവൻ നൽകുന്ന വലിയ രഹസ്യമാണ് (സഭയേക്കുറിച്ച് 26:5). യേശുക്രിസ്തുവിൽ ജീവിക്കുന്നതിനുവേണ്ടി നാം തന്റെ ശരീരം ഭക്ഷിക്കുകയും ജീവനുള്ള കാസായാകുന്ന രക്തം പാനം ചെയ്യുകയും ചെയ്യുന്നു (വിശ്വാസത്തെക്കുറിച്ച് 10:15). യേശുക്രിസ്തുവിനെ സ്പർശിക്കുവാനും ആരോഗ്യപരമായ ക്രിസ്തീയ ജീവിതം നയിക്കുവാനും വി. കുർബ്ബാനയിലൂടെ വിശ്വാസികൾക്ക് സാദ്ധ്യമാകുന്നു (സഭയേക്കുറിച്ച് 13:19-20).

വി. കുർബ്ബാന ജീവന്റെ ഔഷധമാണ്. പരിശുദ്ധാത്മാവിന്റെ സാന്നിദ്ധ്യത്താൽ വി. കുർബ്ബാന നിത്യജീവനുവേണ്ടിയുള്ള ഔഷധമായി മാറുന്നു. വി. മാമോദീസായിലൂടെ പാപമോചനവും വിശുദ്ധീകരണവും നൽകുന്ന ആത്മാവ് വി. കുർബ്ബാനയിലും വസിക്കുന്നു. അപ്പത്തിലും വീഞ്ഞിലുമുള്ള ഈ അദൃശ്യശക്തിയെ അഗ്നിയെന്നും ആത്മാവെന്നുമാണ് മാർ അപ്രേം വിശേഷിപ്പിക്കുന്നത് (വിശ്വാസത്തെക്കുറിച്ച് 10:10). യേശുക്രിസ്തുവിന്റെ തിരുശരീരം എന്ന നിലയിൽ വിശുദ്ധ കുർബ്ബാന "സൗഖ്യത്തിന്റെ ഭണ്ഡാരമായി" മാറുന്നു. സൗഖ്യത്തിന്റെ ഭണ്ഡാരവും ജീവന്റെ ഔഷധവും എന്ന നിലയിൽ വിശ്വാസിയുടെ തേജസ്കരിക്കപ്പെട്ട ജീവിതം വീണ്ടെടുക്കുവാൻ വി. കുർബ്ബാന സാദ്ധ്യമാകുന്നു. ആദാമിനു നഷ്ടപ്പെട്ട ജീവിതം വീണ്ടെടുക്കുവാൻ വി. കുർബ്ബാന എന്ന ഫലം സഹായിക്കുന്നു എന്നാണ് മാർ അപ്രേം ഇവിടെ അർത്ഥമാക്കുന്നത്.

മാർ അപ്രേമിന്റെ ചിന്തയിൽ സഭയുടെ ആരംഭം യേശുക്രിസ്തുവിന്റെ വിലാപ്പുറത്തുനിന്നാണ്. ഹവ്വാ ആദാമിന്റെ വിലാപ്പുറത്തുനിന്നും തന്റെ ആരംഭം എടുത്തതുപോലെ രണ്ടാം ഹവ്വായായ സഭ തന്റെ മണവാളനായ ക്രിസ്തുവിൽ നിന്നു ആരംഭിച്ചു എന്നാണ് മാർ അപ്രേം വിശദീകരിക്കുന്നത് (ഡയറ്റസറോൺ 21:11; പുനരുത്ഥാനത്തെക്കുറിച്ച് 3:1 - 7). യോഹന്നാൻ 19:34-ൽ കുന്തത്താൽ കുത്തേറ്റ തന്റെ വിലാപ്പുറത്തുനിന്ന്

രക്തവും വെള്ളവും ഒഴുകി എന്ന് രേഖപ്പെടുത്തിയിരിക്കുന്നു. മാർ അപ്രേമിന്റെ ഭാഷ്യത്തിൽ ഇവിടെ വി. മാമോദീസായും വി. കുർബ്ബാനയും ഉണ്ടാകുന്നു. യേശുക്രിസ്തുവിന്റെ വിലാപ്പുറം വി. മാമോദീസായുടെ അടയാളമായ ശുദ്ധീകരിക്കുന്ന ജലത്തിന്റെയും വി. കുർബ്ബാനയുടെ അടയാളമായ ജീവനുള്ളതും ജീവൻ നൽകുന്നതുമായ രക്തത്തിന്റെയും ഉറവിടമാണ്. ഇവിടെ പറുദീസാ വീണ്ടും തുറക്കപ്പെടുന്നു.

മാമോദീസായിലൂടെയും വി. കുർബ്ബാനയിലൂടെയും മനുഷ്യൻ വീണ്ടും ജനിച്ച് പുതിയ സൃഷ്ടിയായിത്തീരുന്നു. മാമോദീസായേറ്റവർ പരിശുദ്ധാത്മാവ് വസിക്കുന്ന ദൈവമന്ദിരങ്ങളും വി. ത്രിത്വ നാമത്തിൽ മുദ്രയിടപ്പെട്ടവരുമാണ്. പരിശുദ്ധ റൂഹാ മനുഷ്യനെ വിശുദ്ധ ത്രിത്വവുമായി ബന്ധിപ്പിക്കുന്നു. വി. കുർബ്ബാനയിലും പരിശുദ്ധാത്മാവിന്റെ അദൃശ്യവും സജീവവുമായ സാന്നിദ്ധ്യം മനുഷ്യനെ നിത്യജീവനിലേക്ക് പ്രവേശിപ്പിക്കുന്നു.

*(ദിവ്യബോധനം ഗ്രന്ഥപരമ്പരയിലെ 'സഭാ പാരമ്പര്യ ശില്പികൾ' എന്ന ഗ്രന്ഥത്തിൽ നിന്നും)*

# സഭാഗുരുവായ മാർ അപ്രേം

## ഫാദർ ഫ്രാൻസിസ് ആചാര്യ

മാർ അപ്രേം ക്രിസ്തീയ മാതാപിതാക്കളുടെ പുത്രനായി ജനിച്ചു വെന്ന് അദ്ദേഹത്തിന്റെ തന്നെ രചനകളിൽ കാണാം. 306–നോട് അടുത്തായിരിക്കണം ജനനം. പഴയ മെസപ്പൊത്തോമിയയിലെ നിസ്സിബിസിലാണ് അദ്ദേഹം വസിച്ചിരുന്നത്. കോൺസ്റ്റന്റയിൻ ചക്രവർത്തി ക്രിസ്തുമതം പ്രചരിപ്പിക്കുന്ന കാലത്തു രണ്ടു മഹത്ശക്തികളായിരുന്ന പേർഷ്യയുടെയും റോമിന്റെയും അതിർത്തിയിലായിരുന്നു ഈ പട്ടണം.

മാമ്മോദീസാ സ്വീകരിച്ചശേഷം യുവാവായ അപ്രേം സർവാത്മനാ യേശുവിൻെറ ശിഷ്യത്വത്തിനു സ്വയം സമർപ്പിച്ചു, സന്യാസജീവിതം അംഗീകരിച്ചു. അദ്ദേഹം ഒരിക്കൽ എഴുതി: “ബാല്യത്തിൽ ക്രിസ്തീയ ജീവിതത്തെപ്പറ്റി എനിക്കു കാര്യമായ പരിജ്ഞാനം ഇല്ലായിരുന്നു. എന്നാൽ എനിക്ക് വിവരമുണ്ടായകാലം തുടങ്ങി ഞാൻ, വളഞ്ഞ, കുടിലമായ വഴികളെ പാടേ വർജ്ജിച്ചു. എന്നെ ഇടതുമാർഗത്തിലേക്കു നയിച്ചേക്കാവുന്ന പരിതഃസ്ഥിതിയെ പൂർണമായും തള്ളി.”

യുവാവായ അപ്രേം നിസ്സിബിസിനു സമീപമുള്ള മലകളിലെ ആദ്യകാല സന്യാസികളിൽ ഒരാളായ യാക്കോബിന്റെ സ്വാധീനത്തിൽ വന്നു (യാക്കോബ് പില്ക്കാലത്തു നഗരത്തിലെ ബിഷപ്പായി തീർന്നു). നിസ്സിബിസിലെ സഭയ്ക്കു ജന്മം നല്കിയ വ്യക്തിയായി അപ്രേം പില്ക്കാലത്ത് യാക്കോബിനെ ശ്ലാഘിക്കുന്നുണ്ട്. യാക്കോബ് അവിടത്തെ ആദ്യത്തെ ബിഷപ്പായിരുന്നുവെന്നാണതിൻെറ അർഥം. അപ്രേം അവിടെ തുടർച്ചയായി തപസ്വികളായ മൂന്ന് ബിഷപ്പുമാരുടെ കീഴിൽ മത തത്ത്വ പ്രബോധകനായി വർത്തിച്ചു. ഡീക്കൺ ആവുകയും ചെയ്തു. ഇക്കാര്യം സഭ ഒരു പ്രാർത്ഥനയിൽ ഇപ്രകാരം രേഖപ്പെടുത്തിയിരിക്കുന്നു:

“അദ്ഭുതത്തോടും സ്നേഹത്തോടുംകൂടിയാണ് ഞങ്ങൾ അങ്ങയുടെ മഹത്ജീവിതത്തെ അനുസ്മരിക്കുന്നത്. സന്യാസിത്വത്തിൻെറ പരിപൂർണതയിലേക്കുള്ള അവിടുത്തെ സുസ്ഥിരവും അനുസ്യൂതവുമായ പ്രയാണം വിസ്മയനീയമാണ്. പ്രശസ്തരായ മൂന്നു പിതാക്കന്മാരുടെ കീഴിൽ അവിടുന്നു സേവനമനുഷ്ഠിച്ചു. യാക്കോബിന്റെ സൂക്ഷ്മമായ കർക്കശത്വം യുവത്വത്തിൽ അങ്ങേക്കു തുണയായി. ബാബയുടെ അചഞ്ചലത്വവും ദൃഢതയും പക്വപ്രായത്തിൽ അങ്ങേക്കു സഹായകമായി. വലഗേഷിൻെറ സൗമ്യത അങ്ങയുടെ പില്ക്കാല ജീവിതത്തെ ദീപ്തമാക്കുകയും ചെയ്തു.”

മെസപ്പൊത്തോമിയയിലെ സന്യാസജീവിതത്തിൻെറ ആദ്യഘട്ടമായിരുന്നു അത്. സിറിയയുടെ തനതു സന്യാസപാരമ്പര്യത്തിന്റെ ഭാഗമാണ്

അദ്ദേഹം. 'ഇഹിദായ'ക്കാരുടെ ജീവിതമായി ഇത് അറിയപ്പെട്ടിരുന്നു. സന്യാസജീവിതത്തിന് അക്കാലത്തു പരമപ്രാധാന്യം നല്കപ്പെട്ടു. ഒരിടത്ത് അപ്രേം എഴുതുന്നുണ്ട്: "ഒരാൾ തനിച്ചിരിക്കുന്നിടത്ത് ഞാനും ഉണ്ടായിരിക്കും." മാർ അപ്രേം വിശദീകരിക്കുന്നു: "ഏകാന്തതയിൽ നിന്ന് മനസ്സുമടുപ്പും വിഷണ്ണതയും പൂർണമായും നിർമാർജനം ചെയ്യുന്നതിനായി ക്രിസ്തു പറഞ്ഞതാണിത്. കാരണം, ക്രിസ്തുവാണു നമ്മുടെ ആനന്ദം. അവൻ നമ്മോടൊന്നിച്ചുണ്ട്."

മറ്റൊരിക്കൽ അദ്ദേഹം പറഞ്ഞു: "പ്രാർത്ഥിക്കുന്ന തപസ്വി എത്രമാത്രം ഏകാന്തനാണെന്നു തോന്നിയാലും അദ്ദേഹം തനിച്ചല്ല. ആ പ്രാർത്ഥന സ്വർഗ്ഗീയമായ ഒരു ആരാധനാനുഷ്ഠാനമാണ്. അത് സഭയുടെ ഒരു ആഘോഷം തന്നെ. അത് ലോകത്തിൻെറ ഹൃദയത്തെ തുളച്ചു കടക്കുന്നു; സമസ്ത സൃഷ്ടിയെയും രൂപാന്തരപ്പെടുത്തുകയും ചെയ്യുന്നു."

ഏകാന്തജീവിതത്തെ പ്രകീർത്തിക്കുന്നുണ്ടെങ്കിലും ഇടയശുശ്രൂഷയെ അദ്ദേഹം നിരാകരിക്കുന്നില്ല. സിറിയയിലെ സന്യാസിമാർ ഈജിപ്തിലെ സന്യാസിമാരിൽനിന്നു വ്യത്യസ്തമായി പെരുമാറി. ആരംഭകാലം മുതൽതന്നെ സിറിയൻ തപസ്വിമാർ സഭയുടെയും സഭാജീവിതത്തിന്റെയും അവിഭാജ്യ ഭാഗമായിരുന്നു. സാധാരണ വിശ്വാസികൾ സന്യാസിമാരെ തേടിപ്പോയിരുന്നു. പട്ടണങ്ങൾ വിട്ട് അവർ പർവതങ്ങളിലെ സന്യാസാശ്രമങ്ങൾ സന്ദർശിച്ചു. ആധ്യാത്മികവും ഭൗതികവുമായ കാര്യങ്ങളിൽ അവർ സന്യാസിമാരിൽ നിന്നു ദൈവാനുഗ്രഹം തേടി: ഇങ്ങനെയുള്ള സന്ദർശനങ്ങൾ വർധിച്ചതോടെ സന്യാസിമാരുടെ പ്രാർത്ഥനാജീവിതത്തെ അതു ബാധിക്കുമെന്നായി. അക്കാരണത്താലാണു ചില തപസ്വിമാർ തൂണുകളുടെ മുകളിൽ താമസം തുടങ്ങിയത്. പക്ഷേ, സന്ദർശകരെയോ അവരുടെ അഭ്യർഥനകളെയോ നിരാകരിച്ചിരുന്നില്ല.

തപസ്വിമാർ തങ്ങളുടെ താവളം വിട്ട് കുറേക്കാലത്തേക്കോ ദീർഘകാലത്തേക്കോ സുവിശേഷ പ്രവർത്തനയാത്രകൾ നടത്തുന്നതായി കാണാം. ഈ തപസ്വിമാരിൽ നിന്നു ബിഷപ്പുമാരെ തെരഞ്ഞെടുത്തുപോന്നു. പില്ക്കാലത്ത് ഇതൊരു നിയമമായിത്തീർന്നു. അന്ത്യോക്യൻ പാരമ്പര്യത്തിൽ ഇന്നും ബിഷപ്പായി തെരഞ്ഞെടുക്കപ്പെടുന്നവർ ആദ്യമേ സന്യാസിത്വപട്ടംകൊട സ്വീകരിക്കുന്നുണ്ട്. ബിഷപ്പായി വാഴിക്കപ്പെടുന്നതിനു മുമ്പ് അവർ കുറേക്കാലം സന്യാസജീവിതം സ്വീകരിച്ചിരിക്കണമെന്നാണു ചട്ടം. അങ്ങനെ അവർ സന്യാസിത്വ സംബന്ധമായ വ്യക്തിപ്രഭാവം സ്വീകരിക്കുന്നു. ഇടയശുശ്രൂഷയോടുകൂടി സന്യാസിത്വസഹജമായ ജീവിതശൈലി കൂടി അവർ അംഗീകരിക്കുന്നു. രണ്ടും സമഞ്ജസമായി സമരസപ്പെടുത്തിക്കൊണ്ടുപോകാനായിരിക്കും അവരുടെ ഉദ്യമം.

ഇടയശുശ്രൂഷയിലും സജീവമായി പങ്കെടുത്തിരുന്ന മാർ അപ്രേമിനെ

നാഗരികസന്യാസിത്വത്തിന്റെ പ്രതിനിധിയായി പരിഗണിക്കാറുണ്ട്. അതൊക്കെയാണെങ്കിലും, അദ്ദേഹത്തിന്റെ ലേഖനങ്ങളും ഇതര രചനകളും സന്യാസിത്വമൂല്യങ്ങളിൽ മുങ്ങിക്കുളിച്ചവയാണ്. പില്ക്കാല സന്യാസിത്വചര്യയിലും അവ തുടർന്ന് ഗാഢമായ സ്വാധീനം ചെലുത്തി. തപസ്വിമാർക്കിടയിലെ രാജകുമാരനായി മാർ അപ്രേമിനെ സ്തുതിക്കുന്നതു വെറുതെയല്ല.

പേർഷ്യൻ രാജാവായ ഷാപ്പൂർ ദ്വിതീയൻ 363-ൽ നിസ്സിബിസ് നഗരം കീഴടക്കിയപ്പോൾ അവിടെയുള്ള ക്രിസ്തീയസമൂഹം മെസപ്പൊത്തോമിയയിലെ മുഖ്യ ക്രിസ്തീയനഗരമായ എഡേസ്സയിൽ അഭയം തേടി. ജീവിതത്തിന്റെ അവസാനത്തെ പത്തു വർഷക്കാലം അവിടെയാണ് മാർ അപ്രേം സഭാസേവനം നിർവഹിച്ചത്. ആ കാലഘട്ടത്തിന്റെ അന്ത്യഭാഗത്ത് നഗരത്തിൽ പകർച്ചവ്യാധിയും പട്ടിണിയും രൂക്ഷമായി. പട്ടണത്തിലെ വ്യാപാരികളുടെയും മറ്റും അഴിമതി, പ്രശ്നത്തെ വഷളാക്കി. വിശുദ്ധൻെറ മരണം കഴിഞ്ഞ് 40 സംവത്സരത്തിനുശേഷം രചിക്കപ്പെട്ട ഹിസ്റ്റോറിയാ ലൗസിയാക്ക (Historia Lausiaca) എന്ന ഗ്രന്ഥത്തിൽ ഈ സംഭവം ആഖ്യാനം ചെയ്യുന്നുണ്ട്. മാർ അപ്രേം സന്യാസിയായ ഇടയൻ ആയിരുന്നു എന്ന ചിത്രത്തിന് ഈ സംഭവം കൂടുതൽ മിഴിവു നല്കുന്നു. ജനങ്ങൾ രോഗങ്ങൾക്കും പട്ടിണിക്കും വിധേയരായി കഷ്ടപ്പെടുന്ന സമയത്ത് ഏകാന്തവിശ്രമത്തിൽനിന്നു വെളിയിൽ വന്ന് ദുരിതാശ്വാസ നടപടികൾക്കു നേതൃത്വം നല്കാൻ അദ്ദേഹത്തെ പ്രേരിപ്പിച്ചു. മാർ അപ്രേം യോഗ്യവും സമർഥവുമായ രീതിയിൽ ദുരിതാശ്വാസ യത്നങ്ങൾ സംഘടിപ്പിച്ചു. ഇത് ആ സിദ്ധന്റെ ഏറ്റവും ഒടുവിലത്തെ ഇടയശുശ്രൂഷയായിരുന്നു. രോഗികളെ ശുശ്രൂഷിക്കുന്നതിനിടയിൽ രോഗിയായിത്തീർന്നതിനാലാവണം അദ്ദേഹം രോഗപീഡിതനാവുകയും ഏറെത്താമസിയാതെ മരിക്കുകയും ചെയ്തത്.

ഇരുപതാം നൂറ്റാണ്ടിൽ മാർ അപ്രേമിന്റെ രചനകളെപ്പറ്റിയും ഈ കാലഘട്ടത്തെ സംബന്ധിച്ചിടത്തോളം അതിനുള്ള മൂല്യം സംബന്ധിച്ചും ഒട്ടേറെ പഠനഗവേഷണങ്ങൾ നടന്നു; നടന്നുകൊണ്ടുമിരിക്കുന്നു. കഴിഞ്ഞ നൂറ്റാണ്ടിന്റെ രണ്ടാമതു ദശകത്തിൽ കത്തോലിക്കാ സഭ മാർ അപ്രേമിനെ മല്പാനായി (Doctor Ecclesia) പ്രഖ്യാപിച്ചു. അദ്ദേഹം അന്തരിച്ചത് 373 ജനുവരി 28-ാം തീയതിയാണെന്നു ചരിത്രകാരന്മാർ സ്ഥിരീകരിക്കുന്നു. അന്ത്യോക്യൻ പാരമ്പര്യത്തിലും അദ്ദേഹത്തെ പ്രാർത്ഥനയുടെ ഒരു വലിയ ആചാര്യനായി പ്രകീർത്തിക്കുന്നു.

*(മാർ അപ്രേമിന്റെ ആദ്ധ്യാത്മിക സങ്കീർത്തനം എന്ന കൃതിയിൽ നിന്നും. ഫ്രാൻസിസ് ആചാര്യ: ബൽജിയം സ്വദേശിയായ ദൈവശാസ്ത്രജ്ഞൻ. കേരളത്തിലെത്തി വാഗമൺ കുരിശുമലയിൽ ഭാരതീയമായ രീതിയിൽ ആശ്രമം സ്ഥാപിച്ചു. ഇന്ത്യൻ പൗരത്വമെടുത്ത് 50 വർഷത്തോളം ഇന്ത്യയിൽ ജീവിച്ചു.)*

# മാർ അപ്രേം:
# "പരിശുദ്ധാത്മാവിൻെറ വീണ"

## ഫാ. ഡോ. ഗീവറുഗീസ് പണിക്കർ

'പരിശുദ്ധാത്മാവിൻെറ വീണ' എന്ന അപരനാമത്തിൽ അറിയപ്പെടുന്ന സഭാപിതാവായ മാർ അപ്രേമിൻെറ സുറിയാനി കാവ്യഗ്രന്ഥങ്ങളിൽനിന്നു ശേഖരിച്ച പ്രാർത്ഥനകളുടെ സമാഹരമായി സ്ലാവോണിക് ഭാഷയിൽ പരിഭാഷപ്പെടുത്തി 19-ാം നൂറ്റാണ്ടിൽ പ്രകാശിതമായ പുസ്തകത്തിൻെറ മലയാള പരിഭാഷയാണ് "ആധ്യാത്മിക സങ്കീർത്തനം" എന്ന പുസ്തകം. ഈ പുസ്തകം ഉപയോഗിക്കുന്നവർ അപ്രേമിന്റെ കവിതയുടെ ചില പ്രത്യേകതകൾ അറിഞ്ഞിരിക്കുന്നത് നന്നായിരിക്കുമെന്നുള്ള ഉദ്ദേശ്യത്തോടുകൂടിയാണ് ഇത് എഴുതുന്നത്.

സഭാപിതാവും വിശുദ്ധനും മല്പാനുമായ അപ്രേം ദൈവശാസ്ത്രജ്ഞനായ ഒരു കവിയാണ്. അപ്രേമിന്റെ കവിതകളെല്ലാം തന്നെ പ്രാർത്ഥനാരൂപത്തിലുള്ളതും ഏറ്റവും അഗാധമായവിധത്തിൽ ദൈവവിജ്ഞാനീയം ഉൾക്കൊള്ളുന്നവയുമാണ്. "ശരിയായി പ്രാർത്ഥിക്കുന്ന മനുഷ്യൻ ഉത്തമനായ ദൈവശാസ്ത്രജ്ഞനാണ്, ഉത്തമനായ ദൈവശാസ്ത്രജ്ഞൻ ശരിയായി പ്രാർത്ഥിക്കുന്നവനുമാണ്'' എന്ന് എവാഗ്രീയസ് എന്നു പേരുള്ള ആദ്യകാല സഭയിലെ ഒരു ദൈവശാസ്ത്രജ്ഞന്റെ വാക്കുകൾ മാർ അപ്രേമിനെ സംബന്ധിച്ചിടത്തോളം സംഗതമാണ്.

സൃഷ്ടലോകത്തിൻെറ പ്രതീകാത്മകസ്വഭാവത്തെ (sacramental character) ക്കുറിച്ചും സ്രഷ്ടാവിലേക്ക് വിരൽചൂണ്ടി സ്രഷ്ടാവിന് സാക്ഷ്യം വഹിക്കുന്നതിനു ലോകത്തിലെ ഓരോ വസ്തുവിനും ഉള്ള ശക്തിയെക്കുറിച്ചും ഉള്ള ബോധം അപ്രേമിന്റെ കവിതകൾ വെളിവാക്കുന്നു. ഇപ്രകാരമുള്ള ശക്തിയെ ഓരോ വസ്തുവിലും ഉള്ള "ഒളിവായ ശക്തി" ആയിട്ടാണ് അപ്രേം വീക്ഷിക്കുന്നത്. ഈ ഒളിവായ ശക്തി ദർശിക്കുന്നതിന് വിശ്വാസത്തിൻെറ കണ്ണുകൾകൊണ്ടു മാത്രമേ സാധിക്കുകയുള്ളു എന്നാണ് അപ്രേമിന്റെ ബോദ്ധ്യം. സൃഷ്ടവസ്തുക്കളുടെ മാഹാത്മ്യവും ശക്തിയും ഗ്രഹിക്കുവാൻ സാധിക്കുന്നത് ഓരോ വ്യക്തിയുടെയും ആത്മീയമായ കഴിവിനെ ആശ്രയിച്ചാണിരിക്കുന്നത്. ഇപ്രകാരം ഗ്രഹിച്ചവയെ ആണ് ദൈവവിജ്ഞാനീയ കവിതകളിൽ ആവിഷ്ക്കരിച്ചിരിക്കുന്നത്. ഇപ്രകാരമുള്ള ആവിഷ്ക്കാരത്തിന് ഗദ്യത്തേക്കാൾ നല്ല മാധ്യമം കാവ്യം ആണെന്ന് അപ്രേം കരുതുന്നു. അതുകൊണ്ട് അദ്ദേഹത്തിന്റെ കൃതികളെല്ലാംതന്നെ കാവ്യരൂപത്തിലാണ്. തത്ത്വശാസ്ത്രവും നിർവചനങ്ങളും

വർജ്ജിക്കുന്ന ദ്രവത്വവും ചലനാത്മകതയും പാലിക്കുവാൻ കാവ്യത്തിനാണ് സാധിക്കുന്നതെന്നും അദ്ദേഹം കരുതുന്നു. നിർവചനങ്ങളുടെ ആന്തരികമായ നിശ്ചലത ദൈവവിജ്ഞാനീയാശയങ്ങളെ ജീവാശ്മമാക്കുന്നു. അതുകൊണ്ട് പില്ക്കാലത്ത് ക്രിസ്തീയ ദൈവശാസ്ത്രത്തിന് ഉപയോഗിച്ച യവനായ തത്ത്വശാസ്ത്രവും അതിന്റെ സ്വാധീനവും പശ്ചാത്തലവും അപ്രേമിന്റെ ദൈവവിജ്ഞാനീയ കൃതികളിലില്ല. ഒരു തത്ത്വശാസ്ത്രസംഹിതയുടെയും പശ്ചാത്തലത്തോട് ബന്ധപ്പെട്ടല്ല അപ്രേമിന്റെ കവിതകളിലെ ദൈവവിജ്ഞാനീയം നിലകൊള്ളുന്നത്. അപ്രേമിന്റെ ദൈവവിജ്ഞാനീയ ചിന്തകൾ ആവിഷ്ക്കരിക്കപ്പെടുന്നത് ബൈബിളിന്റെ ഭാഷയിലും ആശയങ്ങളിലും സെമിറ്റിക് ശൈലിയിലുമാണ്. അപ്രേമിന്റെ കവിതകളിലും ഗീതങ്ങളിലും പ്രകടമാകുന്നത് സാധാരണ മനുഷ്യരുടെ അനുഭവങ്ങൾ ആധാരമാക്കിയുള്ള ബിംബങ്ങളും പ്രതിരൂപങ്ങളും ആണ്. ബിംബങ്ങളും പ്രതീകങ്ങളും അദ്ദേഹം എടുത്തിരിക്കുന്നത് ബൈബിളിൽ നിന്നും മനുഷ്യരുടെ ദൈനംദിന ജീവിതാനുഭവങ്ങളിൽ നിന്നുമാണ്: അതായത് ഭക്ഷിക്കുക, പാനം ചെയ്യുക, വസ്ത്രം ധരിക്കുക, വസ്ത്രം അഴിക്കുക, ജനനം, മരണം മുതലായ കാര്യങ്ങളിൽ നിന്നുമാണ്. ഗ്രീക്ക് സാഹിത്യത്തിലെയോ, ലത്തീൻ സാഹിത്യത്തിലെയോ കാവ്യാലങ്കാരരൂപങ്ങളൊന്നും അപ്രേമിന്റെ കവിതകളിൽ ഉപയോഗിച്ചിട്ടില്ല.

അപ്രേം ഉപയോഗിക്കുന്ന സാഹിത്യരൂപം സൈദ്ധാന്തികമായ നിർവചനങ്ങളിലും നിശ്ചിത സൂത്രസംജ്ഞകളിലും നിത്യസത്യങ്ങളെയും യാഥാർത്ഥ്യങ്ങളെയും ഒതുക്കി നിറുത്തുന്നതല്ല. ചലനാത്മകമായ ഒരു ദൈവവിജ്ഞാനീയ വീക്ഷണമാണ് അദ്ദേഹത്തിനുള്ളത്. വാക്കുകളുടെ ബാഹ്യരൂപാർത്ഥങ്ങളിൽനിന്ന് അവ സൂചിപ്പിക്കുന്ന ആന്തരികമായ അർത്ഥത്തിലേക്ക് പ്രവേശിക്കുവാൻ അവ അനുവാചകനെ നിർബന്ധിക്കുന്നു. അദ്ദേഹത്തിന്റെ ദൈവവിജ്ഞാനീയ ദർശനത്തിൽ പില്ക്കാലത്തുള്ള ദൈവശാസ്ത്രത്തിൽ ദൃശ്യമാകാത്ത ഒരു നൂതനത്വവും സത്വരതയും പ്രാർത്ഥനോന്മുഖതയും അനുവാചകന് അനുഭവപ്പെടുന്നുണ്ട്. പ്രകൃതിയും (Nature) വിശുദ്ധഗ്രന്ഥവും (Scripture) പ്രതീകങ്ങളും സാദൃശ്യങ്ങളും വഴിയായി ദൈവത്തെ സാക്ഷ്യപ്പെടുത്തുന്നുവെന്നും അതുവഴി ആത്മീയ യാഥാർത്ഥ്യങ്ങളിലേക്കും അനുഭവങ്ങളിലേക്കും അവ മനുഷ്യനെ നയിക്കുന്നുവെന്നും അപ്രേം കരുതുന്നു. ഈ ആത്മീയ യാഥാർത്ഥ്യങ്ങളെയും അനുഭവങ്ങളെയും അദ്ദേഹം വിളിക്കുന്നത് “രഹസ്യങ്ങൾ” (സുറിയാനിയിൽ ‘റോസെ’) എന്നാണ്. (‘റോസെ’ എന്ന വാക്ക് സംസ്കൃതത്തിലെ ‘രഹസ്യം’ എന്ന വാക്കിന്റെ ഒരു രൂപമാണ്. ‘റോസെ’ എന്ന വാക്കിന് ചിലപ്പോൾ “സിംബൾ” എന്നർത്ഥവും നല്കാറുണ്ട്.

അതിന്റെ ഗ്രീക്കു പരിഭാഷ മിസ്റ്റീരിയോൺ - Mystery എന്നാണ്). ഇല്ലാത്ത ഒന്നിനെ സൂചിപ്പിക്കുന്നതായിട്ടല്ല അതിന്റെ അർത്ഥം. പ്രത്യുത സൂചിപ്പിക്കുന്ന യാഥാർത്ഥ്യത്തിൽ പങ്കുചേരുന്ന ഒന്നായിട്ടാണ് 'റാസാ' എന്ന വാക്ക് ഉപയോഗിക്കുന്നത്. വിശ്വാസത്തിന്റെ കണ്ണുകൾ വഴിയായി ട്ടാണ് ഇപ്രകാരമുള്ള 'രഹസ്യങ്ങൾ' മനസ്സിലാക്കുന്നത്.

ഉപരിപ്ലവമായ ചിന്തയും വാണിജ്യതലത്തിലുള്ള പ്രചരണമാർഗവും ടെലിവിഷൻ ചലച്ചിത്ര അടവുകളും രീതികളും വർദ്ധിച്ചുവരുന്ന ഇന്നത്തെ ലോകത്തിന് ആന്തരികമായ അർത്ഥങ്ങൾ ഉള്ള രഹസ്യങ്ങൾ മനസ്സിലാക്കാൻ വലിയ പ്രയാസമാണ്. ഇന്ന് മതാനുയായികൾ തന്നെ ആത്മീയ ജീവിതമണ്ഡലത്തെ ഏതാണ്ടൊരു ബിസിനസ്സ് മണ്ഡലം പോലെയാണ് പലപ്പോഴും കാണുന്നത്. ബിസിനസ്സ് മണ്ഡലത്തിലെ ദുര മൂത്ത സമ്പ്രദായം ക്രിസ്തീയസഭകളിലും സന്യാസസമൂഹങ്ങളിലും ഒക്കെ പലപ്പോഴും കാണാറുണ്ട്. ആധ്യാത്മിക ജീവിതത്തിന്റെ ആന്ത രികശക്തിയും സമ്പന്നതയും ഇന്ന് ശോഷിച്ചുപൊയ്ക്കൊണ്ടിരിക്കുക യാണ്. കേവലം മാനുഷികവും ഭൗമികവും താത്കാലികവുമായ ആവ ശ്യങ്ങൾക്ക് മാത്രമായി മതത്തെയും ആത്മീയ ജീവിതത്തെയും വീക്ഷി ക്കുന്ന ആളുകളുടെ സംഖ്യ കൂടിവരികയാണ്. മതത്തെ ഒരുപഭോഗ വസ്തുവായി തരംതാഴ്ത്തിയിരിക്കുന്ന ഒരു പ്രതീതി ഉണ്ടായിട്ടുണ്ട്.

സുസ്ഥാപിത രൂപവും സംഘടനാക്രമവും എല്ലാ മതങ്ങൾക്കും ആവ ശ്യമാണ്. എന്നാൽ ഇപ്രകാരമുള്ള സ്ഥാപനരൂപങ്ങൾക്ക് അവയുടെ ആന്തരികമായ ശക്തി നഷ്ടപ്പെടുന്നതുവഴി അർത്ഥമില്ലായ്മ അനുഭവ പ്പെടുന്ന ഒരു പ്രവണതയുമുണ്ട്. ആന്തരിക സത്യങ്ങളും ആത്മീയാഭി മുഖ്യങ്ങളും ലോകസ്വാധീനത്തിന്റെ ഫലമായി മങ്ങിപ്പോവുകയോ പല രുടേയും അനുഭവത്തിൽ ഇല്ലാതാകുകയോ ചെയ്യുന്നു. ജി. കെ. ചെസ്റ്റർ ട്ടൺ എന്ന ആംഗ്ലേയ സാഹിത്യകാരൻ ഇപ്രകാരം ആന്തരിക ശക്തി ശോഷണം സംഭവിച്ചിട്ടുള്ള മതമണ്ഡലത്തെ ഒരു അശ്മകത്തോട് (fos- sil) ഉപമിച്ചിട്ടുണ്ട്. ശോഷിച്ചുശോഷിച്ച് ഉൾക്കാമ്പ് ഇല്ലാതായി പൊള്ള യായിട്ടു ബാഹ്യരൂപം മാത്രം ശേഷിക്കുന്ന മൃഗരൂപത്തെയാണ് അശ്മകം എന്നു പറയുന്നത്.

മതങ്ങളും വിശ്വാസികളുടെ സമൂഹങ്ങളും ജീവാശ്മകമാക്കപ്പെടാവു ന്നതാണ്. ഈ പശ്ചാത്തലത്തിൽ മതങ്ങൾക്കും വിശ്വാസികളുടെ സമൂ ഹത്തിനും അവയുടെ ആന്തരികശക്തി വീണ്ടെടുക്കുവാൻ നവീകരണം ആവശ്യമായിത്തീരുന്നു. ഇത് മനസ്സിൽ വച്ചുകൊണ്ടാണ് വിശുദ്ധ അഗ സ്റ്റിൻ നാലാം നൂറ്റാണ്ടിൽ പ്രസ്താവിച്ചത് "സഭ എപ്പോഴും നവീകരിക്ക പ്പെടേണ്ടതാണ്" എന്ന്. ആദിമസഭയിലെ വിശ്വാസികൾക്കുണ്ടായിരുന്ന

വിശ്വാസദാർഢ്യത്തിലേക്കും ശിശുതുല്യമായ നിഷ്കളങ്കതയിലേക്കും ലാളിത്യത്തിലേക്കും തിരിച്ചുപോകേണ്ടത് ഇന്നു ക്രിസ്തീയ ആദ്ധ്യാത്മികമണ്ഡലത്തിൽ അത്യാവശ്യമായി തീർന്നിരിക്കുകയാണ്. ഇപ്രകാരമുള്ള ഒരു നവീകരണത്തിന് അപ്രേമിന്റെ ദൈവവിജ്ഞാനീയവും പ്രാർത്ഥനാഗീതങ്ങളും സഹായകമായിരിക്കും.

അപ്രേമിന്റെ ഗീതങ്ങൾ പഠിക്കുന്നതും അദ്ദേഹത്തിന്റെ പ്രാർത്ഥനകൾ ഉപയോഗിച്ച് ധ്യാനിക്കുന്നതും പ്രാർത്ഥിക്കുന്നതും ശോഷിച്ചുകൊണ്ടിരിക്കുന്ന വിശ്വാസത്തെ വീണ്ടെടുക്കുവാനും ശക്തിപ്പെടുത്തുവാനും പര്യാപ്തമായ മാർഗ്ഗങ്ങളാണ്. അപ്രേമിന്റെ പ്രാർത്ഥനാഗീതങ്ങളിൽ നിന്നു തെരഞ്ഞെടുത്തു ബൈബിളിലെ സങ്കീർത്തന പുസ്തകത്തിന്റെ മാതൃകയിൽ 150 അദ്ധ്യായങ്ങളുള്ള പ്രാർത്ഥനാപുസ്തകമാക്കിയിരിക്കുന്ന ഈ ആത്മീയ സങ്കീർത്തനപുസ്തകം ഉത്തമമായ ക്രിസ്തീയ വിശ്വാസജീവിതം നയിക്കുന്നതിന് സഹായിക്കുമെന്നുള്ളതിന് സംശയമില്ല.

*(മാർ അപ്രേമിന്റെ ആദ്ധ്യാത്മിക സങ്കീർത്തനം എന്ന കൃതിയിൽ നിന്നും. തിരുവനന്തപുരം മാർ ഈവാനിയോസ് കോളജ് മുൻ പ്രിൻസിപ്പലും ആലുവ സെൻറ് ജോസഫ്സ് പൊന്തിഫിക്കൽ സെമിനാരി മുൻ റെക്ടറും, കോട്ടയം സെൻറ് എഫ്രേയിം എക്യുമെനിക്കൽ റിസർച്ച് ഇൻസ്റ്റിറ്റ്യൂട്ടിലെ ഡീൻ ഒഫ് സ്റ്റഡീസും ആയിരുന്നു റവ. ഡോ. ഗീവറുഗീസ് പണിക്കർ).*

# മാർ അപ്രേം: സുറിയാനി സഭയുടെ തൂണ്

ഫാ. ഡോ. എം. പി. ജോർജ്

സുറിയാനിസഭ എക്കാലവും സ്മരിക്കുന്ന പിതാവാണ് മാർ അപ്രേം. എല്ലാ ശുശ്രൂഷകളിലും ആ പിതാവിന്റെ ഗാനങ്ങൾ ഉപയോഗിക്കുന്നുണ്ട്. എ.ഡി. 306–ൽ റോമാ സാമ്രാജ്യത്തിന്റെ കിഴക്കേ അതിരായ 'നിസിബിസ്' എന്ന സ്ഥലത്ത് ജനിച്ചു. ജനനത്തീയതി കൃത്യമായി രേഖപ്പെടുത്തിയിട്ടില്ല. വിദ്യാഭ്യാസത്തിനുശേഷം നിസിബിസിലെ മെത്രാപ്പോലീത്താ ആയിരുന്ന മാർ യാക്കൂബ് അദ്ദേഹത്തെ സ്വീകരിക്കുകയും അവിടെവച്ച് വേദശാസ്ത്രവും ആദ്ധ്യാത്മികതയും പഠിച്ച് ഒരു പണ്ഡിതനായി അറിയപ്പെടുകയും ചെയ്തു. 325–ൽ കൂടിയ 'നിഖ്യാ സുന്നഹദോസിൽ' മാർ യാക്കൂബിനോടൊപ്പം മാർ അപ്രേം പോയിരുന്നു. നിസിബിസിൽ വച്ചു തന്നെ തന്റെ എഴുത്ത് ആരംഭിച്ചു. എന്നാൽ മൂന്നാം നൂറ്റാണ്ടിന്റെ അവസാനത്തോടുകൂടി 'നിസിബിസ്' പേർഷ്യൻ ആധിപത്യത്തിലായി. തുടർന്നുണ്ടായ മതപീഡനം നിമിത്തം മാർ അപ്രേം എഡേസ്സായിലേക്കു പോയി അവിടെ വേദപുസ്തകം പഠിപ്പിക്കുവാനാരംഭിച്ചു.

എന്നാൽ എഡേസ്സായിൽ ചില വേദവിപരീതികളുടെ പ്രവർത്തനങ്ങളോട് മാർ അപ്രേം ശക്തിയായി പ്രതികരിച്ചു. മണി, മാർക്കിയോൻ, ബർദൈസാൻ, അറിയൂസ് തുടങ്ങിയവരുടെ ഗ്രൂപ്പുകൾക്കെതിരായിട്ടായിരുന്നു മാർ അപ്രേമിന്റെ പ്രവർത്തനം. ഒരു ശെമ്മാശ്ശനായി ജീവിച്ച മാർ അപ്രേം സമുന്നത ദയറാക്കാരനായി അറിയപ്പെട്ടിരുന്നു.

### മാർ അപ്രേമിന്റെ എഴുത്തുകൾ

മാർ അപ്രേം എഡേസ്സായിൽ ഏകദേശം പത്തു വർഷത്തോളം താമസിച്ചു. ഈ സമയത്ത് വേദപുസ്തകവ്യാഖ്യാനങ്ങൾ, പ്രസംഗങ്ങൾ, പ്രാർത്ഥനകൾ തുടങ്ങി 52 കൃതികൾ അദ്ദേഹം എഴുതി. വേദശാസ്ത്രപരമായിട്ടുള്ള കാര്യങ്ങൾ എഴുതിയത് വേദവിപരീതികളുടെ പഠിപ്പിക്കലുകൾക്ക് തക്ക മറുപടിയായിട്ടായിരുന്നു. വി. ത്രിത്വത്തെക്കുറിച്ചും, വി. കുർബ്ബാനയെക്കുറിച്ചും, വി. ദൈവമാതാവിനെക്കുറിച്ചും ധാരാളം എഴുതിയിട്ടുണ്ട്. എന്തിനുവേണ്ടി എഴുതിയെന്നാൽ, മുന്നമേ പറഞ്ഞതുപോലെ വേദവിപരീതം ശക്തമായപ്പോൾ സത്യവിശ്വാസം എന്തെന്നറിയുവാൻ അദ്ദേഹം എഴുതി. ബർദൈസാൻ, ഹാർമോണിയസ്, അറിയൂസ് തുടങ്ങിയവർ തങ്ങളുടെ പഠിപ്പിക്കലുകൾ കവിതകളിൽ കൂടിയാണ് നടത്തിയിരുന്നത്. സാധാരണക്കാർക്ക് എളുപ്പം മനസ്സിലാക്കുവാൻ ഈ

കവിതാരൂപങ്ങൾ സഹായിച്ചു. മാർ അപ്രേമും ഈ മാർഗ്ഗത്തിലൂടെയാണ് വേദവിപരീതത്തിനെതിരെ പോരാടിയത്.

മാർ അപ്രേം ഉപയോഗിച്ചിരുന്ന ശൈലി പലതായിരുന്നു. സുറിയാനി കവിതകൾ, എബ്രായകവിതകൾ എന്നപോലെ പ്രത്യേക മാത്രയിൽ (Metere) ആണ് എഴുതിയിരുന്നത്.

വിവിധ മാത്രകളിൽ അദ്ദേഹം എഴുതിയിട്ടുണ്ടെങ്കിലും കൂടുതൽ എഴുത്തുകളും ഏഴ് അക്ഷരകാല (Septa Syllabic) രൂപത്തിലാണ്. പിതാവായ ദൈവം സ്രഷ്ടാവാണെന്നും, പുത്രൻ അവനിൽനിന്ന് ജനിച്ചെന്നും, പരിശുദ്ധാത്മാവ് പിതാവിൽ നിന്ന് പുറപ്പെട്ട്, പിതാവിനോടും പുത്രനോടും കൂടി വന്ദിക്കപ്പെടുന്നവനാണെന്നുമുള്ള ദൈവശാസ്ത്രം അദ്ദേഹം സ്ഥിരീകരിച്ചു.

യേശുവിന്റെ ജനനത്തെപ്പറ്റി വിശദമായി വിവരിക്കുന്നുണ്ട്. പിതാവിൽ നിന്ന് ജനിച്ച പുത്രൻ കന്യകമറിയാമിൽ നിന്ന് മനുഷ്യനായി അവതാരം ചെയ്തു. പൂർണ്ണ ദൈവത്വവും പൂർണ്ണ മനുഷ്യത്വവും തമ്മിൽ ചേർന്ന് ഒരു സ്വഭാവമായി (Hypostatic union) എന്ന് തന്റെ എഴുത്തുകളിൽ കാണുന്നു.

കന്യകമറിയാമിനോടുള്ള ആദരവ് എഴുത്തുകളിൽ കാണാം. കന്യാത്വത്തിന് ഊനമില്ലാതെ യേശുവിനെ പ്രസവിച്ചു എന്ന് നിർവിഘ്നം പറയുവാൻ സാധിച്ചു. വി. കുർബ്ബാനയെക്കുറിച്ചും വി. മാമോദീസായെക്കുറിച്ചും എഴുതി. കർത്താവിന്റെ വിലാവിൽനിന്ന് രക്തവും വെള്ളവും ഒഴുകിയത് വി. കുർബ്ബാനയെയും വി. മാമോദീസായെയും മുൻകൂട്ടി സൂചിപ്പിക്കുന്നതായി അദ്ദേഹം വ്യാഖ്യാനിച്ചു.

മാർ അപ്രേം സുറിയാനിസഭയുടെ തൂണ്, വി. റൂഹായുടെ കിന്നരം. വിശ്വാസ സംരക്ഷകൻ എന്നീ പേരുകളിൽ അറിയപ്പെടുന്നു.

### മാർ അപ്രേമിന്റെ ചില പ്രധാനപ്പെട്ട രചനകൾ

**ഗദ്യം**

1. ഉൽപ്പത്തിയെക്കുറിച്ചുള്ള വിവരണം അല്ലെങ്കിൽ പൂശോക്കോ (Commentary on Genesis).

2. പുറപ്പാടു പുസ്തകത്തെക്കുറിച്ചുള്ള വ്യാഖ്യാനം അല്ലെങ്കിൽ തുർഗാമ (Exposition of Exodus).

3. നമ്മുടെ കർത്താവിനെക്കുറിച്ചുള്ള പ്രഭാഷണങ്ങൾ (Discourses on our Lord).

4. മിസ്രേമിൽ വച്ചുള്ള മൂശേയുടെ അടയാളങ്ങൾ (Discourses on the signs which Moses performed in Egypt).

**പദ്യം**

**(മെമ്രാകൾ)**

1. ബർദൈസാനെതിരേ (Memre against Bardaisan).
2. യോനായെക്കുറിച്ചും നിനുവയരുടെ അനുതാപത്തെക്കുറിച്ചും.
3. പാപിനിയായ സ്ത്രീയെക്കുറിച്ച് (ലൂക്കോ. 7).

**(മദറോശോകൾ)**

1. വിശ്വാസത്തെ സംബന്ധിച്ച് (On faith).
2. നിസിബിസിനെക്കുറിച്ച്.
3. വിശ്വാസവിപരീതത്തിനെതിരേ (Against Heresy).
4. കന്യകത്വത്തെക്കുറിച്ച് (On virginity).
5. സഭയെക്കുറിച്ച് (On Church).
6. കർത്താവിന്റെ ജനനം, മാമോദീസാ എന്നിവയെ സംബന്ധിച്ച് (On Nativity).
7. പുളിപ്പില്ലാത്ത അപ്പത്തെ സംബന്ധിച്ച്.
8. പറുദീസായെ സംബന്ധിച്ച് (On Paradise).
9. ജൂലിയൻ ചക്രവർത്തിക്കെതിരായി.

# ആരാധനാ സാഹിത്യത്തിൽ
# മാർ അപ്രേമിനു
# കൊടുത്തിരിക്കുന്ന വിശേഷണങ്ങൾ

1. സഭയുടെ ഗുരു/ജ്ഞാനനികേതൻ.

2. ആത്മീയ ഗാനങ്ങളാൽ സഭയെ സദാ ആനന്ദിപ്പിച്ചുകൊണ്ടിരിക്കുന്ന മഹാശ്രേഷ്ഠനായ മല്പാൻ.

3. ആകാശത്തോളം ശോഭിച്ചുകൊണ്ടിരിക്കുന്ന പ്രകാശസ്തംഭം.

4. മല്പാന്മാരിൽ അതിശ്രേഷ്ഠൻ.

5. പള്ളികളുടെ നാവായി തീർന്നവൻ.

6. ഉറഹാപട്ടണത്തിൽ സാത്താൻ അങ്കുരിപ്പിച്ച ഏഴു വേദവിപരീതങ്ങളെ കീഴടക്കി ബന്ധിച്ചവൻ.

7. തന്റെ ധീരതയാൽ ദൈവദൂതന്മാരെപോലും അത്ഭുതപരവശരാക്കിയവൻ.

8. സാത്താന്റെ ഏഴുവിധ മുള്ളുകളെ കരിച്ചുകളഞ്ഞവൻ.

9. കാവ്യകൃതിയാകുന്ന ജ്വാലകൊണ്ട് പാഷണ്ഡതയെ കരിച്ചുകളഞ്ഞവൻ.

10. ആന്തരീയ പരിമളം 'ശൂലോം' മണവാട്ടിയായ സഭയ്ക്കു നല്കിയവൻ.

11. രാജകീയ മണവാട്ടിയുടെ പ്രിയ തോഴൻ.

12. സ്വർഗ്ഗീയ മണവാളന്റെ പ്രിയ സമ്മാനം.

13. ഏദനിലെ നദി, ജീവനെ പ്രവഹിപ്പിച്ച നീർച്ചാൽ.

14. വംശതലവന്റെ അനുയോജ്യവും അതുല്യവുമായ മുദ്ര.

15. വിശുദ്ധന്മാരിൽ ശ്രേഷ്ഠൻ.

16. മാമോദീസാ തണ്ടിൽ നിന്നുണ്ടായ സുഗന്ധപുഷ്പം.

17. ബലമേറിയ തൂൺ.

18. നീതിസൂര്യന്റെ മഹാതേജസ്സ്.

19. അനുതാപികൾക്കു സ്വർഗ്ഗവാതിൽ തുറന്നു കൊടുക്കുന്നവൻ.

20. പരിശുദ്ധ സഭയുടെ പ്രകാശമേറിയ മഹത്വസ്തംഭം.

21. ഭൂലോക മല്പാൻ.

22. തമ്പുരാന്റെ കുരിശുകൊണ്ടു വീണ മീട്ടിയവൻ.

23. പരിശുദ്ധാത്മാവിന്റെ കിന്നരം.

24. പ്രകാശം കൊണ്ടു ലോകത്തെ പ്രകാശിപ്പിച്ചവൻ.

25. വചനങ്ങൾ ഇടിനാദം പോലെയും നടപടികൾ മിന്നൽ പോലെയും, പ്രസംഗങ്ങൾ മേഘം പോലെയുമായിരുന്നവൻ.

26. കർത്താവിന്റെ തോട്ടത്തെ പനിമഞ്ഞുകൊണ്ടു നനച്ചവൻ.

27. മശിഹായ്ക്കുവേണ്ടി ഭക്തിവൈരാഗ്യത്തോടെ പ്രവർത്തിച്ചവൻ.

28. സഭയുടെ ഇളകാത്ത തൂൺ.

29. സഭയുടെ പുതിയ ഉറവ.

30. കാരമുള്ള ഉപ്പ്.

31. വാഴ്ത്തപ്പെട്ട നീർച്ചാൽ.

32. മുറിക്കപ്പെടാത്തതും തെരഞ്ഞെടുക്കപ്പെട്ടതുമായ കാരകിലുകൾ.

33. വിജ്ഞാന നദി.

34. ബലമുള്ള സ്ലീബായെ നുകംപോലെ ധരിച്ചവൻ.

35. വ്രതശുദ്ധിയാൽ സ്വമാംസത്തെ വരട്ടി ഹീനവികാരങ്ങളെ കീഴടക്കിയവൻ.

36. നശ്വരമായ ആഡംബരങ്ങളെ ത്യജിച്ച് പരിശുദ്ധാത്മാവാൽ പരിപുഷ്ടിപ്പെട്ടവൻ.

37. ഉറക്കത്തെ ഉപേക്ഷിച്ച് രാത്രിയെ പകൽപോലെ കരുതിയവൻ.

38. ധനത്തെ ഉപേക്ഷിച്ച് നഷ്ടപ്പെടാത്ത ഭാണ്ഡത്തെ സമ്പാദിച്ചവൻ.

39. ജീർണ്ണിക്കുന്ന വസ്ത്രത്തെ നീക്കി നശിക്കാത്ത വസ്ത്രം സമ്പാദിച്ചവൻ.

40. ഭൂമിയിലെ മാലാഖ.

41. സന്യസിച്ച് ദേഹത്തെ ശോഷിപ്പിക്കുകയും തറയിൽ കിടക്കുന്നതിന് ഇഷ്ടപ്പെടുകയും ചെയ്യുന്നവൻ.

42. വിശ്വാസമാകുന്ന പരിച പിടിച്ചവൻ.

43. വചനമാകുന്ന വെളിച്ചത്താൽ പ്രകാശിച്ചവൻ.

**(തയ്യാറാക്കിയത്: ഫാ. വി. എം. ഏബ്രഹാം വാഴയ്ക്കൽ)**




**മാർ അപ്രേമിന്റെ കബറടക്കം ചിത്രകാരന്റെ ഭാവനയിൽ**

# മാർ അപ്രേമിന്റെ കബറടക്കത്തിന്റെ ഐക്കൺ: വിശദീകരണം

പുരോഹിതൻ ധൂപാർപ്പണം നടത്തുന്നു. മരുഭൂമിയിലെ സന്യാസഗുരുക്കന്മാർ ചുറ്റും നില്ക്കുന്നു. യാത്ര ചെയ്യുവാൻ സാധിക്കാത്തതുമൂലം വരാൻ സാധിക്കാത്ത സന്യാസി തന്റെ ഗുഹയിലിരുന്ന് മാർ അപ്രേമിന് യാത്രാമംഗളം നേരുന്നു (ഇടതുവശത്ത് മുകളിൽ). പ്രായമുള്ള നടക്കാൻ പ്രയാസമുള്ള സന്യാസി ഏന്തിവലിഞ്ഞു നടന്ന് കബറടക്കത്തിനായി വരുന്നു (ഇടതുവശത്ത് മുകളിൽ നിന്നു രണ്ടാമത്). പ്രായമുള്ള നടക്കാൻ സാധിക്കാത്ത സന്യാസിയെ യുവ സന്യാസി തോളിലേറ്റി കൊണ്ടുവരുന്നു (വലതുവശത്ത് മുകളിൽ). വി. അപ്രേമിന്റെ മാർവ്വിൽ യേശുക്രിസ്തുവിനെ കബറടക്കുന്നതിനു മുമ്പുള്ള രംഗം ചിത്രീകരിച്ച ഐക്കൺ. മാലാഖ, മാർ അപ്രേമിന്റെ ആത്മാവിനെ കൈകളിലേന്തി കൊണ്ടുപോകുന്ന രംഗം മുകളിൽ നടുക്ക് ചിത്രീകരിച്ചിരിക്കുന്നു. ഒരു സന്യാസിശ്രേഷ്ഠൻ മാർ അപ്രേമിന് അന്ത്യചുംബനം നൽകുന്നു. മറ്റൊരു സന്യാസഗുരു കാലുകൾ ചുംബിക്കുന്നു.

(ആശയത്തിനു കടപ്പാട്: ഫാ. തോമസ് സഖറിയ, പ. കാതോലിക്കാ ബാവായുടെ പ്രിൻസിപ്പൽ സെക്രട്ടറി, ദേവലോകം അരമന)

# മാർ അപ്രേം രചിച്ച ചില പ്രാർത്ഥനകളും ഗാനങ്ങളും

## വലിയ നോമ്പിലെ പാതിരാത്രി പ്രാർത്ഥനയിൽ നിന്ന്

"മനുഷ്യസ്നേഹിയായ ദൈവമേ, എന്റെ കിടക്കയിൽ ഞാൻ അങ്ങയെ ധ്യാനിച്ചു. പാതിരാത്രിയിൽ അങ്ങയുടെ നന്മയെ മഹത്വപ്പെടുത്തുവാൻ ഞാൻ എഴുന്നേറ്റു. എന്റെ കടങ്ങളും, പാപങ്ങളും ഓർത്തു കണ്ണീർ പൊഴിച്ചു. കള്ളനും, ചുങ്കക്കാരനും, വേശ്യാസ്ത്രീയും, കനാന്യസ്ത്രീയും, രക്തസ്രാവക്കാരിയും, ശമര്യാക്കാരിയും എന്നോടു പറഞ്ഞു – എഴുന്നേൽക്ക, കരുണയ്ക്കുവേണ്ടി ഇരക്കുക. നിന്റെ കർത്താവ് കരുണയുടെ കാര്യത്തിൽ ധാരാളിയാണ്.

യിശ്ശായിയുടെ മകനായ ദാവീദ് സങ്കീർത്തനങ്ങളിലൂടെ എന്നെ വിളിച്ചു. എന്റെ അവയവങ്ങളെ ഭാരപ്പെടുത്തിയ നിദ്രയിൽ നിന്ന് അവനെന്നെ ഉണർത്തി. മനുഷ്യാ, എഴുന്നേൽക്കുക. എന്തിനാണ് ഇനിയും ഉറങ്ങുന്നത്. ന്യായാധിപതി അർദ്ധരാത്രിയിൽ കാഴ്ചകൾ സ്വീകരിക്കുന്നു. എഴുന്നേറ്റു പ്രാർത്ഥിക്കുക. ക്ഷമ യാചിക്കുക.

## രാത്രി പ്രാർത്ഥനയിൽ

ആത്മാവേ! എഴുന്നേറ്റാലും. നീ ഇതുവരെ പാപത്തിൽ ഉറങ്ങി. നിന്റെ നിദ്രയിൽനിന്ന് ഉണർന്നാലും. വേഗമാകട്ടെ. അനുതാപത്തിൽ അഭയം തേടിയാലും.

## ഒരു സായാഹ്ന പ്രാർത്ഥന

സന്ധ്യയുടെ പ്രാരംഭ പ്രാർത്ഥനയായി 'ശ്ഹീമാ നമസ്കാര'ത്തിൽ ഈ ആശയം ഉപയോഗിക്കുന്നുണ്ട്.

എല്ലാ മനുഷ്യനും ദിവസേന സായാഹ്നത്തിൽ അങ്ങയെ സ്തുതിക്കട്ടെ. പോഷകാഹാരത്തിന് അദ്ധ്വാനിക്കാൻ അങ്ങ് അവർക്ക് പകലിനെ നൽകി. ഇപ്പോൾ ഭാരിച്ച അദ്ധ്വാനം കഴിഞ്ഞ് പരിക്ഷീണരായ അവർ വിശ്രമത്തിനായി അങ്ങയോടു നന്ദി പറയുന്നു.

ഇത്രയധികം സ്നേഹത്തോടെ മനുഷ്യരായ ഞങ്ങളെ കരുതുന്ന അങ്ങയെ ആരാധിക്കാൻ കഴിയാത്തവർ ആരുണ്ട്? അവിടുന്ന് നക്ഷത്രങ്ങളെ വിളിച്ചാക്കി. സന്ധ്യ സമീപിക്കുന്നതോടെ പകലത്തെ അദ്ധ്വാനങ്ങൾ അവസാനിക്കുന്നു.

സന്ധ്യയായി. പട്ടിണിക്കും, ദാഹത്തിനുമെതിരായി അധ്വാനിച്ചു പരിക്ഷീണരായ മനുഷ്യരെ സന്ധ്യ സാന്ത്വനിപ്പിക്കുന്നു. സന്ധ്യ ലോകത്തേയും, അധ്വാനികളേയും സന്തോഷിപ്പിക്കുന്നു.

കർത്താവേ, സഭയുടെ മക്കളെ സാത്താനിൽനിന്നും, അവന്റെ യോദ്ധാക്കളിൽ നിന്നും സംരക്ഷിക്കുന്ന – സഭയുടെ മുദ്രയായ – അവിടുത്തെ ക്രൂശിൽ ചിന്തിയ രക്തം കൊണ്ട് അവിടുന്ന് വീണ്ടെടുത്ത ആടുകൾക്ക് ആശ്വാസമായിരിക്കണമേ!

## അന്ത്യ മുഹൂർത്തത്തെപ്പറ്റി

എന്റെ ആത്മാവേ! അനുതപിക്കുവാൻ നീ ദീർഘകാലമെടുക്കുമോ? ന്യായവിധി സമീപിച്ചു കഴിഞ്ഞു. നിന്റെ അവയവങ്ങൾക്ക് അഗ്നികുണ്ഠം തയ്യാറായിട്ടുണ്ട്.

എന്റെ പാപങ്ങളെപ്പറ്റി ഞാൻ ദുഃഖിച്ചില്ല. ഇനിയിപ്പോൾ പെട്ടെന്ന് മരണം എന്നെ ബന്ധനസ്ഥനാക്കും. സാത്താൻ എന്നെ വശീകരിച്ചു. എന്റെ ആഗ്രഹങ്ങൾ കൊണ്ടുതന്നെ എന്നെ വരിഞ്ഞു മുറുക്കി തടങ്കലിലാക്കി. നിർദാക്ഷിണ്യം എന്നെ വലിച്ചു താഴെക്കെറിഞ്ഞു. ഇനിയിപ്പോൾ ഞാൻ എന്തു ചെയ്യേണ്ടൂ?

നീതിജ്ഞനായ വിധികർത്താവേ! എനിക്കെതിരായി പോരാടുകയും അനുതപിക്കുവാൻ ഞാൻ ആഗ്രഹിക്കുമ്പോൾ എനിക്കെതിരായി നിഗൂഢതയിൽ കെണികൾ ഒരുക്കുകയും ചെയ്യുന്ന ദുഷ്ടനെ പരാജയപ്പെടുത്തണമേ.

ന്യായവിധിയുടെ ദിവസം എത്തിക്കഴിഞ്ഞുവെന്നു കേൾക്കുമ്പോൾ എന്റെ ആത്മാവ് വിറകൊള്ളുന്നു. നിയമലംഘകരെ കാത്തിരിക്കുന്ന അഗ്നിനാളങ്ങളെപ്പറ്റി ഓർക്കുമ്പോൾ എന്റെ ചിന്തകൾ കലങ്ങിമറിയുന്നു. പാപികളോടു കരുണയുള്ള അവിടത്തെ ദയയ്ക്കനുസരിച്ച് നാശയോഗ്യനായ എന്നോടു കരുണയുണ്ടാകണമേ. അവിടുത്തെ രാജ്യം വരുമ്പോൾ ഞാൻ അങ്ങയുടെ സ്തുതികളെ പാടും.

ഭയാനകമായ നദി കടക്കുമ്പോൾ അവിടുത്തെ കുരിശ് എന്നോടൊപ്പം ഉണ്ടാകണമെ. അന്ധകാരത്തിന്റെ ശക്തികളെ അത് എന്നിൽനിന്ന് അടിച്ചോടിക്കട്ടെ. അതെനിക്കു പറുദീസായുടെ കവാടങ്ങൾ തുറക്കുന്ന താക്കോലായി ഭവിക്കട്ടെ. കരുണാനിധിയായുള്ളോവേ; അങ്ങനെ ഞാൻ പരമാനന്ദാവസ്ഥയിലേക്കു പ്രവേശിക്കട്ടെ. അവിടുത്തെ മഹാദയയെ മഹത്വപ്പെടുത്താൻ എന്നെ അനുവദിച്ചാലും.

## സൗഭാഗ്യ വചനങ്ങൾ

ദൈവഭയം ഉള്ളിലുള്ള മനുഷ്യൻ അനുഗ്രഹീതൻ. പരിശുദ്ധാത്മാവ് അവനെ അനുഗ്രഹീതനെന്നു വിളിക്കുന്നു. കർത്താവിനെ ഭയപ്പെടുന്ന വൻ അനുഗ്രഹീതൻ എന്നാണ് പറയുന്നത്.

ദൈവസ്നേഹം ഉള്ളിലുള്ള മനുഷ്യൻ ഭാഗ്യവാൻ. കാരണം, അവൻ ദൈവത്തെത്തന്നെ ഉള്ളിൽ വഹിക്കുന്നു. ദൈവം സ്നേഹമാകുന്നു. സ്നേഹത്തിൽ വസിക്കുന്നവൻ ദൈവത്തിൽ വസിക്കുന്നു.

സഹനശക്തി പ്രാപിച്ചവൻ ഭാഗ്യവാൻ. ദീർഘയാതനകൾ മനുഷ്യന്റെ ഗ്രഹണശക്തിയും, ധിഷണതയും വ്യാപകമാക്കുന്നു.

സൗമ്യതയെ സ്നേഹിക്കുന്നവൻ സൗഭാഗ്യവാൻ. സൗമ്യശീലർ സൗഭാഗ്യവാന്മാരെന്ന് കർത്താവു തന്നെ പറഞ്ഞിരിക്കുന്നു.

അപവാദത്താൽ നാവിനെ മലിനമാക്കാത്തവൻ സൗഭാഗ്യവാൻ. പര ദൂഷണം പറഞ്ഞു നടക്കുന്നവന്റെ ഹൃദയം എല്ലാവിധ കളങ്കവും, ദൂഷ ണവും കൊണ്ട് നിറഞ്ഞിരിക്കുന്നു.

എല്ലാവിധത്തിലുള്ള നന്മകളും പ്രവർത്തിക്കാൻ നിർബന്ധപൂർവ്വം യത്നിക്കുന്നവൻ സൗഭാഗ്യവാൻ. അങ്ങനെ നിർബന്ധപൂർവ്വം ജീവി ക്കുന്ന മനുഷ്യൻ ദൈവരാജ്യം പിടിച്ചടക്കും.

ഋജുവായ പാതയിലൂടെ നടക്കുന്നവൻ സൗഭാഗ്യവാൻ. ആ മനുഷ്യൻ കിരീടധാരിയായി സ്വർഗ്ഗത്തിൽ പ്രവേശിക്കും.

## നമ്മുടെ രക്ഷകൻ - ദൈവവും മനുഷ്യനും

ഇതു സഭയുടെ മഹത്തായ, സത്യമുള്ള ക്രിസ്തുശാസ്ത്രമാണ്. ഒരേ വ്യക്തിയെ തന്നെ ഞങ്ങൾ പൂർണ്ണ മനുഷ്യനും പൂർണ്ണ ദൈവവുമായി ഏറ്റുപറയുന്നു. ശരീരിയായിത്തീർന്ന വചനമായ ദൈവമാണ് അദ്ദേഹം.

അദ്ദേഹം ശരീരമല്ലെങ്കിൽ പിന്നെ എന്തിനു മറിയാമിനെ തെരഞ്ഞെ ടുത്തു? അദ്ദേഹം ദൈവമല്ലെങ്കിൽ ഗബ്രിയേൽ മാലാഖ കർത്താവെന്നു വിളിച്ചത് ആരെയാണ്?

അദ്ദേഹം ശരീരമല്ലായിരുന്നുവെങ്കിൽ പുൽത്തൊട്ടിയിൽ കിടത്തിയത് ആരെയാണ്? അദ്ദേഹം ദൈവമല്ലെങ്കിൽ ആകാശത്തിൽനിന്ന് ഇറങ്ങി വന്ന മാലാഖമാർ മഹത്വപ്പെടുത്തിയത് ആരെ? അദ്ദേഹം ശരീരമല്ലായി രുന്നു എങ്കിൽ കീറ്റുശീല പുതപ്പിച്ചു കിടത്തിയത് ആരെയാണ്? അദ്ദേഹം ദൈവം അല്ലെങ്കിൽ ആരുടെ ബഹുമാനാർത്ഥമാണ് നക്ഷത്രം പ്രത്യ ക്ഷപ്പെട്ടത്?

അദ്ദേഹം ശരീരി അല്ലായിരുന്നുവെങ്കിൽ ശീമോൻ കൈയിലെടുത്തത് ആരെയാണ്? അദ്ദേഹം ദൈവമായിരുന്നില്ലെങ്കിൽ, കർത്താവേ, ഇപ്പോൾ നിന്റെ ദാസനെ സമാധാനത്തോടെ പറഞ്ഞയച്ചാലും, എന്നു ശീമോൻ പ്രാർത്ഥിച്ചത് ആരോടാണ്?

അദ്ദേഹം ശരീരിയായിരുന്നില്ലെങ്കിൽ യൗസേഫ് മിസ്രയിമിലേക്ക് പലായനം ചെയ്തപ്പോൾ ആരെയാണ് കൂടെ കൊണ്ടുപോയത്? അദ്ദേഹം ദൈവമായിരുന്നില്ലെങ്കിൽ, 'നീ എന്റെ പ്രിയപുത്രൻ, നിന്നിൽ ഞാൻ പ്രസാദിച്ചിരിക്കുന്നു' എന്നു പിതാവ് പറഞ്ഞത് ആരോടാണ്?

അദ്ദേഹം ശരീരിയായിരുന്നില്ലെങ്കിൽ മരുഭൂമിയിൽ വിശന്നത് ആർക്കാണ്? അദ്ദേഹം ദൈവമായിരുന്നില്ലെങ്കിൽ മാലാഖമാർ ഇറങ്ങിവന്നു ശുശ്രൂഷിച്ചത് ആരെയാണ്?

അദ്ദേഹം ശരീരിയായിരുന്നില്ലെങ്കിൽ കാനാവിലെ കല്യാണത്തിനു ക്ഷണിച്ചത് ആരെയാണ്? അദ്ദേഹം ദൈവമല്ലെങ്കിൽ വെള്ളം വീഞ്ഞാക്കിയത് ആരാണ്?

അദ്ദേഹം ശരീരിയായിരുന്നില്ലെങ്കിൽ മരുഭൂമിയിൽ അപ്പം കയ്യിലെടുത്തത് ആരാണ്? അദ്ദേഹം ദൈവമായിരുന്നില്ലെങ്കിൽ അഞ്ചപ്പവും രണ്ടു മീനും കൊണ്ട് അയ്യായിരം പുരുഷന്മാരേയും അവരുടെ സ്ത്രീകളേയും, കുട്ടികളേയും പരിപോഷിപ്പിച്ചത് ആരാണ്?

അദ്ദേഹം ശരീരിയല്ലെങ്കിൽ പടകിൽ ഉറങ്ങിയത് ആരാണ്? അദ്ദേഹം ദൈവമല്ലെങ്കിൽ കടലിനെയും, തിരമാലകളേയും ശാസിച്ചതാര്?

അദ്ദേഹം ശരീരിയല്ലെങ്കിൽ പരീശനായ ശീമോന്റെ വീട്ടിൽ ഭക്ഷണത്തിനിരുന്നത് ആരാണ്? അദ്ദേഹം ദൈവമല്ലെങ്കിൽ വേശ്യയുടെ പാപങ്ങൾ ആരു മോചിച്ചു?

അദ്ദേഹം ശരീരിയല്ലെങ്കിൽ പുരുഷവസ്ത്രം ധരിച്ചതാര്? അദ്ദേഹം ദൈവമല്ലെങ്കിൽ അദ്ദേഹത്തിന്റെ വസ്ത്രം സ്പർശിച്ച രക്തസ്രാവക്കാരിയെ സുഖപ്പെടുത്തിയതാരാണ്?

അദ്ദേഹം ശരീരിയല്ലെങ്കിൽ ലാസറിന്റെ ശവകുടീരത്തിൽ കരഞ്ഞത് ആരാണ്? അദ്ദേഹം ദൈവമല്ലെങ്കിൽ മരിച്ചു നാലു ദിവസം കഴിഞ്ഞ ലാസറിനോട് ശവകുടീരത്തിനു വെളിയിൽ വരാൻ ആജ്ഞാപിച്ചതാരാണ്?

അദ്ദേഹം ശരീരിയല്ലെങ്കിൽ നിലത്തുതുപ്പി ചെളിയുണ്ടാക്കിയത് ആര്? അദ്ദേഹം ദൈവമല്ലെങ്കിൽ ആ ചെളി ഉപയോഗിച്ച് കുരുടന്റെ കണ്ണിന് ആരു കാഴ്ച നൽകി?

അദ്ദേഹം ശരീരിയല്ലെങ്കിൽ യഹൂദന്മാർ ഗത്സമനയിൽ വച്ച് പിടിച്ചു കെട്ടിയത് ആരെയാണ്? അദ്ദേഹം ദൈവമല്ലെങ്കിൽ 'ആ മനുഷ്യൻ ഞാൻ തന്നെ' എന്നുച്ചരിച്ചുകൊണ്ട് അവരെ തറയിൽ വീഴ്ത്തിയത് ആരാണ്?

അദ്ദേഹം ശരീരിയല്ലെങ്കിൽ പീലാത്തോസിന്റെ മുമ്പിൽ വിചാരണ ചെയ്തത് ആരെയാണ്? അദ്ദേഹം ദൈവമല്ലെങ്കിൽ സ്വപ്നത്തിൽ പീലാത്തോസിന്റെ ഭാര്യയെ ഭയപ്പെടുത്തിയത് ആരാണ്?

അദ്ദേഹം ശരീരിയല്ലെങ്കിൽ പട്ടാളക്കാർ ഉരിഞ്ഞെടുത്തു പങ്കുവച്ചത് ആരുടെ വസ്ത്രമാണ്? അദ്ദേഹം ദൈവമല്ലെങ്കിൽ ആ നഗ്നതയ്ക്കു മുമ്പിൽ സൂര്യൻ ഇരുണ്ടുപോയത് എന്തിന്?

അദ്ദേഹം ശരീരിയല്ലെങ്കിൽ ക്രൂശിൽ തറച്ചത് ആരെയാണ്? അദ്ദേഹം ദൈവമല്ലെങ്കിൽ ഭൂമിയുടെ അടിസ്ഥാനങ്ങളെ കുലുക്കിയതാര്?

അദ്ദേഹം ശരീരിയല്ലെങ്കിൽ ആരുടെ കൈകളേയും, പാദങ്ങളേയുമാണ് കുരിശിനോട് ചേർത്ത് ആണി തറച്ചത്? അദ്ദേഹം ദൈവമല്ലെങ്കിൽ ദേവാലയത്തിലെ തിരശ്ശീല രണ്ടായി ചീന്തുകയും, പാറകൾ പിളരുകയും, ശവകുടീരങ്ങൾ തുറക്കുകയും ചെയ്തതെങ്ങനെ?

അദ്ദേഹം ശരീരിയല്ലെങ്കിൽ രണ്ടു കള്ളന്മാരുടെ മദ്ധ്യേ കുരിശിൽ തൂങ്ങിയത് ആര്? അദ്ദേഹം ദൈവമല്ലെങ്കിൽ 'ഇന്നു നീ എന്നോടൊപ്പം പറുദീസയിലിരിക്കുമെന്ന്' കള്ളനോടു പറയാൻ എങ്ങനെ കഴിഞ്ഞു?

അദ്ദേഹം ശരീരിയല്ലെങ്കിൽ ഉച്ചത്തിൽ അട്ടഹസിച്ചുകൊണ്ട് ആത്മാവിനെ വിട്ടതാര്? അദ്ദേഹം ദൈവമല്ലെങ്കിൽ അനേകം മരിച്ചവർ ഉറക്കത്തിൽനിന്ന് ഉണരാൻ ആരുടെ അട്ടഹാസം ഇടയാക്കി?

അദ്ദേഹം ശരീരിയല്ലെങ്കിൽ ശവക്കല്ലറയിൽ അടക്കിയതായി സ്ത്രീകൾ കണ്ടത് ആരെയാണ്? അദ്ദേഹം ദൈവമല്ലെങ്കിൽ 'അദ്ദേഹം ഉയിർത്തെഴുന്നേറ്റു. അവൻ ഇവിടെയില്ല' എന്നു മാലാഖമാർ പറഞ്ഞത് ആരെപ്പറ്റിയാണ്?

അദ്ദേഹം ശരീരിയല്ലെങ്കിൽ തോമസ് ആരുടെ ശരീരത്തിലെ ആണിപ്പഴുതിലാണ് കൈകൾ വച്ചത്? അദ്ദേഹം ദൈവമല്ലെങ്കിൽ അടഞ്ഞുകിടന്ന വാതിലിലൂടെ അകത്തു പ്രവേശിച്ചത് ആരാണ്?

അദ്ദേഹം ശരീരിയല്ലെങ്കിൽ തിബര്യോസ് കടൽതീരത്തുവച്ച് ഭക്ഷണം കഴിച്ചതാരാണ്? അദ്ദേഹം ദൈവമല്ലെങ്കിൽ ആരുടെ കൽപനപ്രകാരമാണ് മീൻവലകളിൽ മത്സ്യം നിറഞ്ഞത്?

അദ്ദേഹം ശരീരിയല്ലെങ്കിൽ സ്വർഗ്ഗത്തിലേക്കു കരേറിപോകുന്നതായി

അപ്പോസ്തോലന്മാർ കണ്ടത് ആരെയാണ്? അദ്ദേഹം ദൈവമല്ലെങ്കിൽ, മാലാഖമാരുടെ ആഹ്ലാദാരവങ്ങൾക്കൊപ്പം സ്വർഗ്ഗാരോഹണം ചെയ്തതാരാണ്? 'എന്റെ വലതുഭാഗത്തു ഇരിക്കുക' എന്ന് പിതാവ് പ്രഖ്യാപനം ചെയ്തത് ആരോടാണ്?

അദ്ദേഹം ഒരേസമയം ദൈവവും മനുഷ്യനുമല്ലെങ്കിൽ നമ്മുടെ രക്ഷ വ്യാജമാണ്, പ്രവാചകന്മാരുടെ പ്രഖ്യാപനങ്ങളും വ്യാജമാണ്.

**ദൈവം മനുഷ്യനായി** (ക്രിസ്തുശാസ്ത്രം)

വി. ത്രിത്വത്തിലെ ഒരുമയെപ്പറ്റി മാർ അപ്രേം ഇങ്ങനെ എഴുതി:

"പിതാവ് പ്രഖ്യാപനം ചെയ്തു: ഇവൻ എന്റെ വത്സലപുത്രൻ. ഇവനിൽ ഞാൻ സംപ്രീതനായിരിക്കുന്നു. അവനു ചെവി കൊടുക്കുക. ദൈവത്തിന്റെ മഹത്വത്തിൽ നിന്ന് വിഭജിച്ചു മാറ്റാൻ വയ്യാത്ത ദൈവപുത്രനെപ്പറ്റിയാണ് ഈ പ്രഖ്യാപനം. എന്തുകൊണ്ടെന്നാൽ പിതാവും, പുത്രനും, പരിശുദ്ധാത്മാവും ഒന്നിച്ച് ഒരു സ്വഭാവവും, ഒരു ശക്തിയും, ഒരു സത്തയും, ഒരു രാജ്യവുമാകുന്നു."

ജഢധാരിയായ ദൈവപുത്രൻ തന്നെയാണ് മറിയാമിനെ ദൈവമാതാവെന്നു വിളിച്ചത്. ദൈവത്വത്തിന്റെ മഹത്വത്തിൽ നിന്നു വിഭജിച്ചു മാറ്റാൻ വയ്യാത്തവനാണ് ശരീരം ധരിച്ച ദൈവപുത്രൻ. ശരീരം ധരിച്ചു ലോകത്തിൽ പ്രത്യക്ഷനായവൻ ദൈവം തന്നെ.

പിതാവിൽ നിന്നും ലഭിച്ച ദൈവസ്വഭാവം അദ്ദേഹത്തിന്റെ മഹത്വം വിളംബരം ചെയ്തു. മറിയാമിൽ നിന്നും ലഭിച്ച മനുഷ്യസ്വഭാവത്തെ അദ്ദേഹത്തിന്റെ ശരീരം വിളംബരം ചെയ്തു. അദ്ദേഹത്തിന്റെ രണ്ടു സ്വഭാവങ്ങളും ഒരേ സ്ഥാനത്തു കേന്ദ്രീകരിക്കുകയും, ഒരൊറ്റ സത്തയിൽ (ഹൈപ്പോസ്റ്റാസിസ്) സംയോജിക്കുകയും ചെയ്തു. മറിയം ദൈവത്തിനു ജന്മം നൽകിയെന്നതു നിഷേധിക്കുന്നവൻ അദ്ദേഹത്തിൽ ദൈവത്വത്തിന്റെ മഹത്വം കാണുകയില്ല. പാപരഹിതമായ ശരീരം അദ്ദേഹത്തെ ആവരണം ചെയ്തിരുന്നുവെന്ന വസ്തുത നിഷേധിക്കുന്നവനു രക്ഷ ലഭിക്കുകയില്ല. അദ്ദേഹത്തിന്റെ ശരീരത്തിലൂടെ അനുവദിച്ചു കിട്ടുന്ന ജീവനും ലഭിക്കുകയില്ല.

അദ്ദേഹം യഥാർത്ഥത്തിൽ ദൈവമാണെന്നതിന് അദ്ദേഹത്തിന്റെ പ്രവർത്തനങ്ങൾ തന്നെ സാക്ഷ്യം വഹിക്കുന്നു. അദ്ദേഹം യഥാർത്ഥ ദൈവമാണെന്ന് ആ വസ്തുതയെ ആക്ഷേപിക്കുന്നവരെ അദ്ദേഹത്തിന്റെ ദൈവികശക്തി പഠിപ്പിക്കുന്നു. അദ്ദേഹം യഥാർത്ഥ മനുഷ്യനാണെന്നതിന് അദ്ദേഹത്തിന്റെ പീഢാനുഭവങ്ങൾ വേണ്ടത്ര തെളിവു നൽകുന്നു.

## കണ്ണുനീരും പശ്ചാത്താപവും

രണ്ടു ചില്ലിക്കാശ് സ്വീകരിക്കുകയും, വിധവയുടെ സൗമനസ്യത്തെ പ്രശംസിക്കുകയും ചെയ്ത ഉത്തമ മനുഷ്യസ്നേഹിയായുള്ളോവേ! അവിടുത്തെ ദാസന്റെ പ്രാർത്ഥനയെ കൈക്കൊള്ളണമേ. ഞാൻ അവിടുത്തെ കൃപയുടെ നിവാസകേന്ദ്രമായി തീരത്തക്കവണ്ണം എന്റെ പ്രാർത്ഥനയെ ബഹുലീകരിക്കുകയും, എന്റെ യാചനകളെ അനുവദിച്ചു തരികയും ചെയ്യണമേ.

എന്റെ പ്രാർത്ഥന ശക്തിഹീനമാണ്; എന്റെ അധർമ്മങ്ങൾ പെരുകിയിരിക്കുന്നു. അവ കരുത്താർജ്ജിച്ചു. പാപങ്ങൾ എന്നെ മൂടി ആമഗ്നനാക്കിയിരിക്കുന്നു. എന്റെ ദൗർബല്യം എന്നെ പരിഭ്രാന്തനാക്കുന്നു. അവിടുന്ന് നല്ലവനും, സമ്പന്നനും, ദയാലുവും, കരുണാമയനുമല്ലോ.

സ്വന്തം കൽപനയാൽ സമുദ്രത്തിന് അതിർത്തി നിർണ്ണയിച്ചവനേ, അവിടുത്തെ കൃപയാൽ എന്റെ ഹൃദയത്തിന് അതിർത്തി നിശ്ചയിക്കണമേ. അവിടുത്തെ സൗന്ദര്യത്തെ ധ്യാനിക്കുന്നതിൽ നിന്ന് അത് ഇടത്തോട്ടോ, വലത്തോട്ടോ വ്യതിചലിക്കാതെ ശ്രദ്ധിക്കണമേ.

സ്വയം വിനയാന്വിതരാകാതെ അങ്ങയോടു മറുതലിച്ച ആളുകൾക്കു മണലാരണ്യത്തിൽ വച്ച് വെള്ളം നൽകിയ ദൈവമേ, എനിക്കു പശ്ചാത്താപവും, കണ്ണുനീരും നൽകണമേ. ശാന്തതയോടും, സ്നേഹത്തോടും, പാവനഹൃദയത്തോടുംകൂടി എന്റെ ആയുഷ്കാലം മുഴുവൻ രാത്രിയും, പകലും ഞാൻ വിലപിച്ചു കഴിയട്ടെ.

സകലത്തിനുമുപരി യുഗങ്ങളോളം അനുഗ്രഹീതനായ കർത്താവേ! അവിടുത്തെ സകല പരിശുദ്ധന്മാരുടേയും യാചനകൾക്ക് അനുസൃതമായി ഈ ദാസന്റെ യാചനയെ ശ്രദ്ധിക്കണമേ.

## ദൈവഭയം - ജീവിതപാഠങ്ങൾ (സൗഭാഗ്യ വചനങ്ങൾ)

ദൈവഭയം ഉള്ളിലുള്ള മനുഷ്യൻ അനുഗ്രഹീതൻ. പരിശുദ്ധാത്മാവ് അവനെ അനുഗ്രഹീതനെന്നു വിളിക്കുന്നു. കർത്താവിനെ ഭയപ്പെടുന്നവൻ അനുഗ്രഹീതൻ എന്നാണ് പറയുന്നത്.

ദൈവസ്നേഹം ഉള്ളിലുള്ള മനുഷ്യൻ സൗഭാഗ്യവാൻ. കാരണം, അവൻ ദൈവത്തെത്തന്നെ ഉള്ളിൽ വഹിക്കുന്നു. ദൈവം സ്നേഹമാകുന്നു. സ്നേഹത്തിൽ വസിക്കുന്നവൻ ദൈവത്തിൽ വസിക്കുന്നു.

സൗമ്യതയെ സ്നേഹിക്കുന്നവൻ സൗഭാഗ്യവാൻ. സൗമ്യശീലർ സൗഭാഗ്യവാന്മാരാണെന്ന് കർത്താവ് തന്നെ പറഞ്ഞിരിക്കുന്നു. യഥാർത്ഥത്തിലുള്ള അനുസരണം ആർജ്ജിച്ച മനുഷ്യൻ സൗഭാഗ്യവാൻ. മരണ

പര്യന്തം അനുസരണം ശീലിച്ച നമ്മുടെ കർത്താവായ രക്ഷിതാവിനെ ഇങ്ങനെയുള്ള മനുഷ്യൻ അനുകരിക്കുന്നു.

അസൂയയ്ക്കും, സ്പർദ്ധയ്ക്കും അപരിചിതനായവൻ സൗഭാഗ്യവാൻ. അസൂയ മൂലമാണല്ലോ മരണം ലോകത്തിൽ പ്രവേശിച്ചത്. അപവാദ ത്താൽ നാവിനെ മലിനമാക്കാത്തവൻ സൗഭാഗ്യവാൻ. പരദൂഷണം പറഞ്ഞു നടക്കുന്നവന്റെ ഹൃദയം എല്ലാവിധ കളങ്കവും, ദൂഷണവും കൊണ്ട് നിറഞ്ഞിരിക്കുന്നു.

സുഖാനുഭവവർജനം പരിശീലിച്ചവൻ സൗഭാഗ്യവാൻ. ഈ ഒരു സൽ ഗുണം മറ്റെല്ലാറ്റിനും മുട്ടുതൂണായി താങ്ങിനിർത്തുന്നു. ദരിദ്രർക്ക് സ്നേഹപൂർവ്വം പരോപകാരം ചെയ്യുന്നവൻ സൗഭാഗ്യവാൻ. ന്യായവിധി ദിവസം അനേകംപേർ അയാളെ ന്യായീകരിക്കാൻ ഉണ്ടാകും.

ഉന്നതമായി ജീവിക്കുമ്പോൾ തന്നെ വിനയശീലം പുലർത്തുന്നവൻ സൗഭാഗ്യവാൻ. അയാൾ ക്രിസ്തുവിനെ അനുകരിക്കുന്നു. ക്രിസ്തുവി നോടൊപ്പം മഹത്വത്തിൽ ഇരിക്കുകയും ചെയ്യും.

എല്ലാവിധത്തിലുമുള്ള നന്മകളും പ്രവർത്തിക്കാൻ നിർബന്ധപൂർവ്വം യത്നിക്കുന്നവൻ സൗഭാഗ്യവാൻ. അങ്ങനെ നിർബന്ധപൂർവ്വം ജീവി ക്കുന്ന മനുഷ്യൻ ദൈവരാജ്യം പിടിച്ചടക്കും.

ഋജുവായ പാതയിലൂടെ നടക്കുന്നവൻ സൗഭാഗ്യവാൻ. ആ മനുഷ്യൻ കിരീടധാരിയായി സ്വർഗ്ഗത്തിൽ പ്രവേശിക്കും.

സഹനശക്തി പ്രാപിച്ചവൻ സൗഭാഗ്യവാൻ. ദീർഘയാതനകൾ മനു ഷ്യന്റെ ഗ്രഹണശക്തിയും, ധിഷണയും വ്യാപകമാക്കുന്നു.

ഇവരെല്ലാം സൗഭാഗ്യവാന്മാരും, സൗഭാഗ്യവതികളുമാണ്. അവർ ധൈര്യപൂർവ്വം ആത്മവിശ്വാസത്തോടെ ന്യായാധിപന്റെ മുമ്പാകെ നിൽ ക്കുകയും, അദ്ദേഹത്തിന്റെ കരങ്ങളിൽ നിന്ന് പാവനമായ പ്രതിഫലം സ്വീകരിക്കുകയും ചെയ്യും.

**ജീവിതപാഠങ്ങൾ** - തുടർച്ച

നേരായ, ശരിയായ ഒരു ജീവിതം നയിക്കുവാൻ നിങ്ങൾക്കാഗ്ര ഹമുണ്ടോ?വിനയശീലം പരിശീലിക്കുക. അതു കൂടാതെ നേരായി ജീവി ക്കുക അസാധ്യമാണ്.

നിങ്ങളുടെ എല്ലാ പ്രവർത്തനങ്ങളും നമ്മുടെ രക്ഷിതാവായ യേശു ക്രിസ്തുവിന്റെ നാമത്തിൽ നിർവഹിക്കുക. അങ്ങനെ ചെയ്താൽ നിങ്ങ ളുടെ പ്രവർത്തനഫലങ്ങൾ സ്വർഗ്ഗത്തിലേക്കു കൊണ്ടുപോകുവാൻ കഴിയും.

വിനയസ്വഭാവം വിട്ടകലുമ്പോഴാണ് ഒരു മനുഷ്യൻ വഴിതെറ്റി ഉഴലുന്നത്. ദൈവത്തെ ഉപേക്ഷിക്കുന്ന മനുഷ്യനെ ദുരാത്മാക്കൾ പീഡിപ്പിക്കുന്നു – ശൗലിനോടു ചെയ്തതുപോലെ തന്നെ.

ശത്രുവിന്റെ കെണികളിൽ തേൻ തേച്ചിരിക്കും. തേനിന്റെ മാധുര്യത്താൽ ആകൃഷ്ടരാകുന്നവർ കെണിയിൽ വീഴും. എല്ലാവിധത്തിലുള്ള ആധിക്ലേശങ്ങളും അവരെ പിടികൂടും.

വിനയശീലത്തെ സ്നേഹിക്കുക. നിങ്ങൾ ഒരിക്കലും സാത്താന്റെ കെണിയിൽ വീഴുകയില്ല. വിനയത്തിന്റെ ശീഘ്രസഞ്ചാരിയായ ചിറകുകളിൽ നിങ്ങൾ സദാ ശത്രുവിന്റെ കെണികൾക്കു മുകളിൽ പറന്നു നിൽക്കും.

ഔദ്ധത്യം വളരെ ഉയരമുള്ളതും, എന്നാൽ ചെതുക്കിച്ചതുമായ മരം പോലെയാണ്. അതിന്റെ ശിഖരങ്ങൾ എളുപ്പം തകരുന്നവയാണ്. ആരെങ്കിലും അതിൻമേൽ കയറുന്നപക്ഷം, അയാൾ ഉടൻതന്നെ എത്തിച്ചേർന്ന ഉയരത്തിൽ നിന്നും താഴെ വീഴും.

നല്ല പ്രത്യാശകളാൽ സമൃദ്ധവും, സദ്ചിന്തകളാൽ പ്രശോഭിതനും ആയവൻ സൗഭാഗ്യവാൻ. അദ്ദേഹത്തിന്റെ മഹത്വം വലുതും, അനശ്വരവുമാണ്.

ഏങ്ങലടികളും, കണ്ണുനീരും അകമ്പടി സേവിച്ചുകൊണ്ടുള്ള പ്രാർത്ഥന അദ്ഭുതകരമാണ്. കണ്ണുനീർ രഹസ്യത്തിൽ ചൊരിഞ്ഞതാണെങ്കിൽ അതിന്റെ പ്രാധാന്യം വർദ്ധിക്കുന്നു.

വിശ്വാസത്തോടുകൂടി മനസ്സിൽ പ്രാർത്ഥിക്കുന്നവൻ കർത്താവിനെ അഭിമുഖമായി കാണുന്നു. കാരണം, അദ്ദേഹത്തിലാകുന്നു നാം ജീവിക്കുന്നതും, ചലിക്കുന്നതും, നിലനിൽക്കുന്നതും.

നിങ്ങളുടെ ഹൃദയം കഠിനമായിട്ടുള്ളപക്ഷം കർത്താവിന്റെ മുമ്പിലിരുന്ന് വിലപിക്കുക. അദ്ദേഹം നിന്റമേൽ വിജ്ഞാനത്തിന്റെ പ്രകാശം ഉദിപ്പിക്കും. തീക്ഷ്ണമായ ഹൃദയത്തോടെ നിന്നെ തിരുസന്നിധിയിലേക്ക് ആവാഹിക്കുന്നതിന് അദ്ദേഹം അനുവാദം നൽകുകയും ചെയ്യും.

## മനുഷ്യനായിത്തീർന്ന ദൈവം: ഒരു കുമ്പസാരം

ദൈവത്തിൽനിന്നു വന്ന വചനമായ ദൈവം – പിതാവിൽ നിന്നുള്ള ഏകജാതനായ പുത്രൻ – പിതാവിനോട് ഏകസാരാംശമുള്ളവൻ – എല്ലായുഗങ്ങൾക്കും മുമ്പായി, മാതാവില്ലാതെ പിതാവിൽനിന്ന് അവർണ്ണനീയമായവിധത്തിൽ ജനിക്കപ്പെട്ടവൻ – അതേ വ്യക്തി കാലത്തികവിൽ ഒരു മനുഷ്യപുത്രിയായ കന്യകമറിയാമിൽ നിന്നു ഒരു ശാരീരിക പിതാ

വിനെ കൂടാതെ ജനിച്ചു. അദ്ദേഹം ആയിരുന്ന നിലയിൽ ദൈവമായി തുടർന്നുകൊണ്ട് കന്യകയിൽ നിന്നു കടമെടുത്ത ശരീരം ധരിച്ചു മനുഷ്യനെ രക്ഷിക്കുവാൻ മനുഷ്യനായി തീർന്ന ദൈവം മനുഷ്യരൂപം പൂണ്ട് ഭൂമിയിൽ അവതരിച്ചു. അദ്ദേഹം ക്രിസ്തുവാണ് – ദൈവപുത്രൻ – പിതാവിന്റെ ഏകജാതൻ, സ്വന്തം മാതാവിന്റെ ഏകജാതൻ.

ഏകദൈവമായ യേശുക്രിസ്തു ഭൗമികനും, സ്വർഗ്ഗീയനുമാണ്. താൽക്കാലികനും, നിത്യനുമാണ്. കാലാതീതനും, കാലത്തിനു വിധേയനുമാണ്. കഷ്ടമനുഭവിക്കുന്നവനും, കഷ്ടാനുഭവത്തിൽ നിന്നു സ്വതന്ത്രനുമാണ്, ദൈവവും മനുഷ്യനുമാണ്. രണ്ടിലും പരിപൂർണ്ണൻ. രണ്ടു സ്വഭാവങ്ങൾ ഒന്നുചേർന്നവൻ. രണ്ടിലും അഭിന്നനും, അവിഭാജ്യനും.

## കരുണ വേണോ? കരുണ കാണിക്കുക

ക്ഷമിക്കണമെന്നാവശ്യപ്പെടുന്നവരുടെ കടങ്ങൾ ക്ഷമിക്കപ്പെടുന്നു. നിങ്ങൾ കടങ്ങൾക്കു ക്ഷമ ചോദിക്കുമ്പോൾ സഹോദരങ്ങളുടെ നേർക്കു വിദ്വേഷം ഉണ്ടായിക്കൂടാ എന്നതു പ്രധാനം.

ദൈവത്തിനു അർപ്പിക്കപ്പെടുന്ന പ്രാർത്ഥനകളിൽ സ്നേഹമില്ലെങ്കിൽ അവ അടഞ്ഞ വാതിലിനു പിറകിൽ കിടക്കുകയേയുള്ളു. കാരണം, സ്നേഹത്തിനു മാത്രമേ പ്രാർത്ഥനയ്ക്കുവേണ്ടി കവാടങ്ങൾ തുറക്കാൻ കഴിയൂ.

നിങ്ങളുടെ സഹോദരൻ നിങ്ങളോടു കോപിച്ചിരിക്കുന്നപക്ഷം കർത്താവ് നിങ്ങളോടു കുപിതനായിരിക്കും. താഴെയുള്ള സഹോദരനോടു നിങ്ങൾ നിരപ്പായെങ്കിൽ അത്യുന്നതനായ കർത്താവുമായും നിങ്ങൾ സമാധാനമുണ്ടാക്കി കഴിഞ്ഞു. നിങ്ങൾ സഹോദരനെ സ്വീകരിക്കുന്ന പക്ഷം നിങ്ങളുടെ കർത്താവിനേയും നിങ്ങൾ സ്വീകരിക്കുന്നു എന്നർത്ഥം.

നിങ്ങൾ മുറിപ്പെടുത്തിയ ആളുമായി സമാധാനമുണ്ടാക്കുമ്പോൾ കർത്താവുമായി സമാധാനമുണ്ടാക്കുകയാണ്. വിലപിക്കുന്നവരോടുള്ള പെരുമാറ്റം വഴിയായി കർത്താവിനെ പ്രസാദിപ്പിക്കുക, ദുർബലരായവരെ സന്ദർശിക്കുന്നതിലൂടെ കർത്താവിനെ സന്ദർശിക്കുക, വിശക്കുന്നവർക്കു ഭക്ഷണം നൽകുന്നതിലൂടെ കർത്താവിനെ തൃപ്തനാക്കുക.

തീർത്തും അവശനായ ഒരു വഴിയാത്രികന്റെ പേരിൽ കർത്താവിനു മൃദുലമായ കിടക്ക തയ്യാറാക്കുക. കർത്തൃപാദങ്ങൾ കഴുകുക. കർത്താവിനെ ഭക്ഷണമേശയുടെ തലപ്പത്ത് ഇരുത്തുക. അപ്പം മുറിച്ച് കർത്താവുമായി പങ്കുവയ്ക്കുക, പാനീയവും കർത്താവിനു നൽകുക.

കർത്താവിനു നിങ്ങളോടുള്ള അത്യധികമായ സ്നേഹം അദ്ദേഹം

നിങ്ങൾക്കു കാണിച്ചു തന്നുകഴിഞ്ഞു. അദ്ദേഹം നിങ്ങൾക്കുവേണ്ടി സ്വന്തം ശരീരം മുറിച്ച്, സ്വന്തം രക്തം നിങ്ങൾക്കു കുടിക്കാൻ നൽകുകയും ചെയ്തു.

## പാപങ്ങളുടെ ക്ഷമ കുറ്റങ്ങൾ ക്ഷമിക്കുന്നതിലൂടെ

കർത്താവ് ഓരോ ആത്മാവിനോടും പറയുന്നു: നിങ്ങളുടെ സഹോദരന്റെ ലംഘനങ്ങൾ അവനോടു ക്ഷമിക്കുക. അങ്ങനെ ചെയ്യുന്നപക്ഷം ഞാനും നിങ്ങളുടെ പാപങ്ങൾ മോചിക്കും.

ശത്രുതയിലിരിക്കുന്ന മനുഷ്യനുമായി നിങ്ങൾ സമാധാനം ഉണ്ടാക്കുമ്പോൾ നിങ്ങളുടെ ആ സമാധാനം ഞാൻ സ്വീകരിക്കും. നിങ്ങൾക്ക് ഉൾപ്പകയോ ദ്രോഹചിന്തയോ ഇല്ലാത്തപ്പോൾ - അസ്തമയ സൂര്യൻ നിങ്ങളെ കോപാകുലനായി കാണുന്നില്ലെന്നു വരുകിൽ - എല്ലാവരേയും അനുരഞ്ജനത്തിലും സ്നേഹത്തിലും സ്വീകരിക്കുമ്പോൾ - അപ്പോൾ നിങ്ങളുടെ പ്രാർത്ഥനകൾ എനിക്കു സ്വീകാര്യമായിരിക്കും. നിങ്ങളുടെ കാഴ്ചയർപ്പണത്തിൽ ഞാൻ സന്തുഷ്ടനാകും. നിങ്ങളുടെ ഭവനം അനുഗ്രഹീതമാകും. നിങ്ങളും അനുഗ്രഹങ്ങൾ പ്രാപിക്കും.

എന്നാൽ നിങ്ങൾ സഹോദരനുമായി സമാധാനമുണ്ടാക്കാത്തപക്ഷം എന്നോടു ക്ഷമ ആവശ്യപ്പെടാൻ നിങ്ങൾക്കെങ്ങനെ കഴിയും? ഞാൻ നിങ്ങളുടെ അധിപനാണ്. ഞാൻ നിങ്ങൾക്കു കല്പന നൽകുന്നു. പക്ഷേ, നിങ്ങൾ കൂട്ടാക്കുന്നില്ല. നിങ്ങൾ ഒരു ഭൃത്യനാണ്. ആരോടും വിദ്വേഷം വച്ചുകൊണ്ടിരിക്കുമ്പോൾ എന്നോട് ഒരു പ്രാർത്ഥന നടത്താനോ, എനിക്കൊരു യാഗം അർപ്പിക്കാനോ കൃഷിയിൽ നിന്നുള്ള ആദ്യവിളവ് കൊണ്ടുവരാനോ നിങ്ങൾക്ക് എങ്ങനെ ധൈര്യം വരും? നിങ്ങൾ സഹോദരനിൽ നിന്നു മുഖം തിരിക്കുന്നപക്ഷം നിങ്ങളുടെ പ്രാർത്ഥനയിൽനിന്നും ഞാൻ എന്റെ ദൃഷ്ടികളെ മാറ്റിക്കളയും.

## ദൈവമാതാവിനോട് ഒരു പ്രാർത്ഥന

അത്യന്ത പരിശുദ്ധയായ ദൈവമാതാവേ, ആത്മാവിലും ശരീരത്തിലും തീർത്തും നിർമ്മലയായ ഏക കന്യകയേ, കാമാതുരതയും, അത്യാർത്തിയും മുറ്റിയ ജീവിതത്തിന്റെ കറകളാൽ ശരീരവും ആത്മാവും കളങ്കപങ്കിലമായി കരിപിടിച്ച എന്റെ മേൽ നോക്കേണമേ.

കാമാതുരമായ എന്റെ മനസ്സിനെ കഴുകി ശുചീകരിക്കേണമേ. അന്ധവും, അലഞ്ഞു തിരിയുന്നതുമായ എന്റെ ചിന്തകളെ നേർവഴിയിൽ തിരിച്ചുവിട്ട് ദുഷിപ്പിക്കാനാവാത്തതാക്കണമേ. അവയെ ശരിയായി നയിക്കുന്നതിന് എന്റെ ഇന്ദ്രിയങ്ങൾ ജാഗരൂകമാക്കണമേ. യഥാർത്ഥ മാതാവേ, പാപത്തിന്റെ അന്ധകാരത്തിൽനിന്നും മോചിതനായി ധൈര്യ

ത്തോടെ അവിടുത്തെ മഹത്വപ്പെടുത്തുവാനും, സ്തുതിക്കുവാനും സഹായിക്കണമേ.

## പരിശുദ്ധ ത്രിത്വത്തെ ഏറ്റുപറയൽ

ഒരു വ്യക്തി - പിതാവ്, ഒരു വ്യക്തി - പുത്രൻ, ഒരു വ്യക്തി - പരിശുദ്ധാത്മാവ്, ഒരു ദൈവത്വം, ഒരു ശക്തി, ഒരു രാജ്യം - മൂന്നു വ്യക്തികളിൽ.

ത്രിത്വത്തിലുള്ള പരിശുദ്ധ ഐക്യത്തേയും, ഐക്യത്തിലുള്ള പരിശുദ്ധ ത്രിത്വത്തേയും നമുക്കു മഹത്വപ്പെടുത്താം.

സഭ നിത്യജീവനിലേക്കു മാമോദീസാ അനുഷ്ഠിക്കുന്നതു പരിശുദ്ധ ത്രിത്വത്തിലാണ്. സഭ തുല്യബഹുമാനത്തോടെ അതിനെ വിശുദ്ധീകരിക്കുന്നു. ശാശ്വതമായി അതിനെ ഏറ്റുപറയുന്നു. പാപരഹിതമായി അതിന്റെ മുന്നിൽ ശിരസു നമിക്കുന്നു. അവിരാമം അതിനെ മഹത്വപ്പെടുത്തുന്നു.

മൂന്നു വ്യക്തിത്വത്തിലുള്ള ഈ ഐക്യത്തിന് - മഹത്വവും, നന്ദിയും, ആദരവും, ശക്തിയും, മഹനീയതയും യുഗയുഗാന്തരങ്ങളായി ഉണ്ടായിരിക്കട്ടെ.

## രണ്ടാമത്തെ വരവിനെപ്പറ്റി ഓർത്തു സുബോധവാനാകുക

നിങ്ങളുടെ കണ്ണുകളെ സ്വർഗ്ഗത്തിലേക്ക് ഉയർത്തുക. ഭീതിജനകമായ ആ വരവിനെപ്പറ്റി ഓർക്കുമ്പോൾ ശരീരത്തിലും ആത്മാവിലും ഞെട്ടിവിറച്ചുകൊണ്ടും ഹൃദയസ്പർശിയായ വ്യഥയോടു കൂടിയും നിങ്ങളോടുതന്നെ പറയുക. ആ ഭീകരമുഹൂർത്തത്തിൽ ഈ പാപി ഏതൊരുതരം മനുഷ്യനായിട്ടാണ് സ്വയം കാണിച്ചുകൊടുക്കുക? സ്വർഗ്ഗീയ ന്യായാധിപതിയുടെ ന്യായാസനത്തിനു മുമ്പിൽ ഞാൻ എങ്ങനെ നിലകൊള്ളും? വിഷയാസക്തനായ എനിക്ക് പരിപൂർണ്ണരായ ആളുകളുടെ ഇടയിൽ എങ്ങനെ സ്ഥാനം ലഭിക്കാനാണ്? കോലാടാകുന്ന എനിക്ക് ക്രിസ്തുവിന്റെ വലതുഭാഗത്തുള്ള ചെമ്മരിയാടുകളുടെ കൂട്ടത്തിൽ എങ്ങനെ നിൽക്കാനാവും? സത്യത്തിന്റെ ഫലങ്ങൾ പുറപ്പെടുവിച്ച വിശുദ്ധരുടെ ഇടയിൽ ഫലശൂന്യനായ എനിക്ക് എങ്ങനെ ഇടം ലഭിക്കാൻ?

രക്തസാക്ഷികൾ അവരുടെ ദണ്ഡനത്തിന്റെ മുറിവുകളും, സന്യാസിമാർ നല്ല പ്രവർത്തനങ്ങളും കാണിക്കും. ഉദാസീനതയും, അനിയന്ത്രിതമായ വിഷയാസക്തിയുമല്ലാതെ എനിക്കെന്തു കാണിക്കാനുണ്ട്?

അപരാധിയും, ലജ്ജയില്ലാത്തവനുമായ എന്റെ ആത്മാവേ, ദൈവേഷ്ടമായ ജീവിതരീതിയെ സദാ വെറുത്ത ആത്മാവേ, ദുഷ്ടചിന്തയുള്ള

ഈ ആസക്തിയിൽ നീ എത്രനാൾ രമിക്കും? എന്തിന് ഇനിയും നീ ഉദാസീനനായി കാത്തുനിൽക്കണം!

ന്യായാധിപൻ വന്നെത്താൻ വൈകുമെന്നു നീ ചിന്തിക്കുന്നുവോ? അദ്ദേഹം വരാൻ വൈകുകയില്ല. മറിച്ച്, അദ്ദേഹത്തിന്റെ ആഗമനം സ്വർഗ്ഗങ്ങളിൽ നിന്നുള്ള അതിഭയങ്കരമായ ഇടിമിന്നൽപോലെ ആയിരിക്കും.

ഭാവിയുഗങ്ങളിൽ വിലപിക്കുവാൻ ഇടയാകാതെവണ്ണം ആ ഭീകര മുഹൂർത്തത്തെ അഭിമുഖീകരിക്കുവാൻ ഒരുങ്ങിയിരിക്കുക.

## ഇന്നുതന്നെ തെറ്റുകൾ തിരുത്തുക

കരുണയുള്ള കർത്താവേ! അവിടുത്തെ ദാസൻ അന്ത്യ ന്യായവിധിനാളിൽ സംഭീതനായും, ലജ്ജിതനായും കാണപ്പെടാതിരിക്കുവാൻ എന്നെ ഒഴിവാക്കണമെ. മാലാഖമാർക്കും, മനുഷ്യർക്കും മാനഹാനി വരുത്താതെ എന്നെ കാത്തുകൊള്ളണമേ. സ്വന്തം മക്കളെ സ്നേഹിക്കുന്ന വാത്സല്യഹൃദയനായ പിതാവിനെപ്പോലെ എന്റെ രക്ഷകാ ഇവിടെവച്ച് എന്നെ ശിക്ഷിച്ചുകൊള്ളുക. എന്നാൽ പാപരഹിതനായ ഏക ദൈവമേ, ഏറ്റവും കരുണാപൂർണ്ണനായ ദൈവമേ, അവിടുന്ന് എന്നോട് ക്ഷമിക്കണമേ.

നിർഭാഗ്യവാനായ ഒരു മനുഷ്യനോട് അവിടുന്ന് വേണ്ടത്ര കൃപ കാണിക്കാത്തപക്ഷം – അവൻ ദിവസേന സ്വന്തം പാപങ്ങൾക്ക് കുറ്റമറ്റ പശ്ചാത്താപം പ്രകടിപ്പിക്കത്തക്കവണ്ണം അവന്റെ ഹൃദയത്തെ പ്രകാശമാനമാക്കാത്തപക്ഷം – സ്വയം ന്യായീകരിക്കുവാൻ യാതൊരു ഉപാധിയുമില്ലാത്ത നിലയ്ക്ക് അവന് അവിടെ എന്തു ചെയ്യാൻ കഴിയും?

കരുണാസമ്പന്നനായ സ്രഷ്ടാവേ, അവിടുത്തെ ഭൂതദയ മൂലം അങ്ങയുടെ കരുണയാൽ രക്ഷിക്കപ്പെട്ട് അങ്ങയുടെ രാജ്യത്തിൽ അവിടുത്തെ വലതുഭാഗത്തു നിന്നുകൊണ്ട് അവിടുത്തെ ദീർഘക്ഷമയ്ക്കും, കാരുണ്യത്തിനും സ്തുതിപാടുവാൻ എന്നെ യോഗ്യനാക്കണമേ. നിഷ്പ്രയോജനനും, പാപിഷ്ഠനുമായ ഈ ദാസന്റെ കണ്ണുനീരിനെ അവിടുന്ന് അവഗണിക്കാഞ്ഞതിനു സ്തോത്രം.

## പുറത്തെ മനുഷ്യനല്ല എന്റെ അകത്തെ മനുഷ്യൻ

അയ്യോ കഷ്ടം! എന്തു ന്യായവിധിയാണ് എനിക്കുണ്ടാകാൻ പോകുന്നത്? എന്തൊരു അവമതിക്കു ഞാൻ അർഹനായിരിക്കുന്നു! എന്റെ അകത്തെ വ്യക്തിത്വം പുറത്തു കാണുന്നതുപോലെ അല്ല. ഭോഗേച്ഛകളിൽ നിന്നും, ദുർമ്മോഹങ്ങളിൽ നിന്നും സ്വതന്ത്രനാകുന്നതിനെപ്പറ്റി ഞാൻ വാതോരാതെ സംസാരിക്കുന്നു. പക്ഷേ, ലജ്ജാവഹമായ ഭോഗാ

ലലസതകളെപ്പറ്റിയാണ് പകലും, രാവും എന്റെ ചിന്ത. ചാരിത്ര്യശുദ്ധിയെപ്പറ്റിയും, നിർമ്മല ജീവിതത്തെപ്പറ്റിയുമെല്ലാം ഞാൻ ചർച്ചകൾ നടത്താറുണ്ട്. അതേസമയം അശ്ലീലമായ പെരുമാറ്റത്തിൽ ഞാൻ ആസക്തനാകുന്നു.

കഷ്ടമേ! എന്തെല്ലാം പരീക്ഷകളാണ് എന്നെ കാത്തുനിൽക്കുന്നതാവോ? വാസ്തവത്തിൽ ഞാൻ നീതിയുടെ പ്രതിച്ഛായ പേറുന്നുണ്ടെങ്കിലും അതിനുള്ള ത്രാണി എനിക്കില്ല എന്നതാണ് വാസ്തവം. ഇങ്ങനെ ആഭാസമായ ജീവിതചര്യ മൂലം ഞാൻ കുറ്റക്കാരനായിരിക്കെ എന്റെ ഹൃദയരഹസ്യങ്ങളൊക്കെ അറിയാവുന്ന ദൈവമായ കർത്താവിനെ സമീപിക്കുമ്പോൾ എന്തൊരു മുഖമാണ് ഞാൻ ധരിക്കേണ്ടത്? പ്രാർത്ഥനയ്ക്കായി ഞാൻ എഴുന്നേറ്റു നിൽക്കുമ്പോൾ മണലാരണ്യത്തിൽ വിചിത്രമായ കുന്തുരുക്കം പുകച്ച മനുഷ്യരുടെമേൽ കർത്താവ് അഗ്നി ഇറക്കി നശിപ്പിച്ചതുപോലെ സ്വർഗ്ഗത്തിൽ നിന്നു തീയിറക്കി എന്നെ അഗ്നിക്കിരയാക്കുമെന്നാണ് എന്റെ ഭയം.

ഇങ്ങനെ പാപങ്ങളുടെ ദുർവഹമായ ഭാരത്തിൽ ഞെളിപിരി കൊള്ളുന്ന എനിക്ക് എന്താണ് പ്രതീക്ഷിക്കാനുള്ളത്? അഗ്നി എന്റെ ഹൃദയത്തെ നീറ്റിക്കൊണ്ടിരിക്കുന്നു. എന്റെ മനസ്സ് തമോവൃതമാണ്. നീതിചിന്തകൾ എന്നെ ഉപേക്ഷിച്ചതുപോലെ തോന്നുന്നു. നായയെപ്പോലെ ഞാൻ എന്റെ തന്നെ ഛർദ്ദിയിലേക്കു മടങ്ങുന്നു.

എന്റെ ഹൃദയത്തേയും അതിന്റെ ആന്തരിക ചെയ്തികളെയും പരിശോധിക്കുന്നവന്റെ - വിചാരണ ചെയ്യുന്നവന്റെ - മുമ്പിൽ എനിക്ക് അശേഷം ധൈര്യം ഇല്ല. പ്രാർത്ഥിക്കുമ്പോൾ പോലും എന്നിൽ ശുദ്ധചിന്തകളോ, കണ്ണുനീരോ ഇല്ല. ഞാൻ നെടുവീർപ്പിടുകയും, നിർലജ്ജമായ മുഖം നിലത്തമർത്തി സാഷ്ടാംഗം നമസ്കരിക്കുകയും, നെഞ്ചത്തടിക്കുകയും ചെയ്യുന്നുണ്ടെങ്കിലും അത് എപ്പോഴും ഭോഗചിന്തകളുടെ ആവാസസ്ഥാനമാണ്; ദുഷ്ടചിന്തകളുടെ വിപണനകേന്ദ്രമാണ്.

കർത്താവേ, ഇന്ദ്രിയമോഹങ്ങളുടെ കാപട്യവും ദ്രോഹചിന്തയും വേണ്ടുംവണ്ണം തിരിച്ചറിയാൻ എന്റെ ഹൃദയകണ്ണുകളെ പ്രകാശമാനമാക്കണമെ. ധൈര്യംകൊണ്ട് അരമുറുക്കി ഉറച്ചുനിന്നുകൊണ്ട് പരീക്ഷകളെ ചെറുക്കാൻ ശക്തി ലഭിക്കുന്നതിന് അവിടുത്തെ കൃപ എനിക്ക് പരിചയായിരിക്കണമെ.

## ന്യായവിധിയിൽ ഞാൻ ലജ്ജിക്കരുതേ

ദയാലുവായ പിതാവേ, അവിടുത്തെ കൃപയാൽ എന്നെ ശുദ്ധീകരിക്കണമെ. എല്ലാം ശുചിയാക്കുന്ന അവിടുത്തെ ഈസോപ്പു കൊണ്ട്

എന്റെ കളങ്കങ്ങൾ തുടച്ചുനീക്കുകയും, വ്രണങ്ങൾ സുഖപ്പെടുത്തുകയും ചെയ്യണമെ. അങ്ങനെ ഞാൻ അങ്ങയുടെ കൃപയ്ക്ക് സ്തുതി കരേറ്റു മാറാകട്ടെ!

ഞാൻ വീണുപോയി. കർത്താവേ, എന്നെ എഴുന്നേൽപ്പിച്ചു ശക്തിപ്പെടുത്തണമെ. നിലംപതിച്ച എല്ലാ ആളുകളേയും അവിടുന്ന് എഴുന്നേൽപ്പിക്കുന്നുണ്ടല്ലോ. അവിടുത്തെ കരം എന്റെ നേർക്കു നീട്ടി അവിടുത്തെ സഹാനുഭൂതിയാൽ എന്നെ വീണ്ടും ചൈതന്യഭരിതനാക്കണമെ!

ഓരോ മനുഷ്യനും തന്റെ പ്രവർത്തനങ്ങളുടേയും ചിന്തകളുടേയും എന്തിന്, ഓരോ പ്രാവശ്യവും കണ്ണുകാണിച്ച് മാടി വിളിച്ചതിന്റെ പോലും, കണക്കു ബോധിപ്പിക്കേണ്ട ന്യായവിസ്താര ദിവസത്തിൽ എത്ര വലിയ ഭയമായിരിക്കും മനുഷ്യർക്കു ഉണ്ടാകുക! എന്റെ ന്യായാധിപതിയായുള്ളോവേ, ഞാൻ കുറ്റക്കാരനാണെങ്കിലും പശ്ചാത്തപിക്കാൻ ആഗ്രഹിക്കുന്നു. ആ ദിവസത്തിൽ എന്നെ നിർദോഷിയായി പ്രഖ്യാപിക്കണമെ. നമ്മുടെ ആഗ്രഹങ്ങളെ ഉണർത്തിയ എല്ലാ കാര്യങ്ങളും പ്രത്യവലോകനം ചെയ്യുകയും ഓരോ മനുഷ്യനും ദൈവമുമ്പാകെ നിന്നുകൊണ്ട് തന്നത്താൻ ഉത്തരം പറയാൻ വിളിക്കപ്പെടുകയും ചെയ്യുമ്പോൾ നമ്മുടെ ഹൃദയങ്ങൾ അങ്ങേയറ്റം പീഡനവിധേയമാവുകയും കഠിനമായി കഷ്ടമനുഭവിക്കുകയും ചെയ്യും.

എന്നെപ്പോലെ അനേകം കുറ്റകൃത്യങ്ങൾ ചെയ്യുകയും, ഈ ലോകത്തിലെ നാണക്കേടിൽനിന്നു രക്ഷ പ്രാപിക്കുവാൻ സ്വന്ത പാപങ്ങളെ ഒളിച്ചു വെയ്ക്കുകയും ചെയ്ത മനുഷ്യന് ആ ദിവസം അയ്യോ കഷ്ടം! ന്യായവിസ്താരദിനത്തിൽ ആ മനുഷ്യന്റെ നേർക്കു വിരൽചൂണ്ടപ്പെടും.

എന്റെ ലംഘനകൃത്യങ്ങൾ ശതഗുണീഭവിച്ചിരിക്കുന്നു. എന്റെ ദിവസങ്ങൾ കടന്നുപോയി, അപ്രത്യക്ഷമായിരിക്കുന്നു. അന്ത്യം സമീപിച്ചിരിക്കുന്നു. എന്നാൽ ഇതുവരെ എന്നിൽ പശ്ചാത്താപമൊന്നും കാണാനില്ല. എന്നോടു സഹാനുഭൂതി പ്രദർശിപ്പിക്കാത്തപക്ഷം ന്യായവിസ്താര ദിവസത്തിൽ എനിക്ക് അയ്യോ കഷ്ടം!

ഈ ലോകത്തിൽ നന്നായി അദ്ധ്വാനിച്ച മനുഷ്യൻ സൗഭാഗ്യവാൻ. വരുവാനുള്ള അനശ്വരലോകത്തിൽ അവൻ ദൈവരാജ്യത്തെ അവകാശമാക്കും. ചെറിയ ചെറിയ അദ്ധ്വാനങ്ങൾക്ക് ആ മനുഷ്യനു കിട്ടാൻ പോകുന്നതു വലിയ പൈതൃക സമ്പത്താണ്.

ഞങ്ങളുടെ കർത്താവേ, അവിടുത്തെ ന്യായവിസ്താരവേളയിൽ യാതൊരു പക്ഷപാതിത്വവും ഉണ്ടാവുകയില്ലെന്നു ഞങ്ങൾക്കറിയാം. ഓരോ മനുഷ്യനും അർഹിക്കുന്നതു അവനു കിട്ടും. നന്മ ചെയ്തവന്

ദൈവരാജ്യത്തിൽ അവകാശം ലഭിക്കും. ദുഷ്ടത പ്രവർത്തിച്ചവനോ പീഡനം പ്രതിഫലമായി കിട്ടും.

അനുതപിക്കുന്നവരുടെ പ്രത്യാശയായുള്ളോവേ, അവിടുത്തെ സഹാനുഭൂതിയുടെ വാതിൽ തുറന്നു തരേണമേ. അവിടുന്നും ഞാനും തമ്മിൽ സമാധാനമുണ്ടാക്കണമെന്നുള്ള എന്റെ പ്രാർത്ഥന കരുണയോടെ സ്വീകരിക്കണമെ. അവിടുത്തെ കരുണയ്ക്കനുസൃതമായി അവിടുത്തെ പ്രത്യാഗമനത്തിൽ എനിക്കു നിത്യജീവൻ നൽകിയാലും. അവിടുത്തെ സത്യം എന്നോടു ക്ഷമിച്ച് മോചനം നൽകിയെന്നു ദുഷ്ടൻ കാണുമ്പോൾ അവൻ ലജ്ജിച്ചു തലതാഴ്ത്തും.

### ദിവസങ്ങൾ കൊഴിയുന്നു; അനുതാപം വൈകിച്ചു കൂടാ

ദൈവത്തോടു സംസാരിക്കുവാൻ സ്നേഹം എന്നെ പ്രേരിപ്പിക്കുന്നു. എന്റെ അയോഗ്യതയാകട്ടെ, മൗനമായിരിക്കുവാൻ എന്നെ ഹേമിക്കുകയാണ്. അദ്ധ്യാത്മിക പീഡനങ്ങൾ സംസാരിക്കാൻ എന്നെ നിർബന്ധിക്കുന്നു. എന്റെ പാപങ്ങളാകട്ടെ നിശബ്ദമായിരിക്കാൻ എന്നെ ഹേമിക്കുകയാണ്. എന്റെ ആത്മാവ് വാടിത്തളരുന്നു; എന്റെ കണ്ണുകൾ കണ്ണുനീരിനുവേണ്ടി വാഞ്ചിക്കുന്നു.

ആത്മാവേ, നീ പാപം ചെയ്തു. അനുതപിക്കുക. എന്തെന്നാൽ നമ്മുടെ ദിവസങ്ങൾ ഒരു നിഴൽപോലെ കടന്നുപോകും. ഭയഭീതി ഉണർത്തുന്നതും അതിഘോരവുമായ സ്ഥലങ്ങളിലൂടെ നമുക്കു യാത്ര ചെയ്യേണ്ടിവരും. കർത്താവിലേക്കു തിരിയുന്ന കാര്യം ഇനിയും ഒരു ദിവസമെങ്കിലും മാറ്റിവച്ചു കൂടാ. എന്റെ ആത്മാവേ, അവസാനം പശ്ചാത്താപബോധം ഉള്ളവനായിത്തീരുക.

കർത്താവിൽ നിന്നു ലഭിച്ചതും എന്നാൽ സൂക്ഷിക്കാൻ കൂട്ടാക്കാത്തതുമായ എല്ലാ നല്ല കാര്യങ്ങളേയും ഓർത്തു അനുതപിക്കുക. നിങ്ങൾ ചെയ്ത പ്രവൃത്തികളെക്കുറിച്ചും, ദൈവം ചൊരിഞ്ഞ പാപക്ഷമയെയും ഓർത്ത് അനുതപിക്കുക. ഭയാനകമായ ന്യായവിധി ദിവസം വെളിയിലെ അന്ധകാരത്തിലേക്കു തള്ളപ്പെടാതിരിക്കുവാൻ പശ്ചാത്തപിക്കുക.

ആര് എനിക്കുവേണ്ടി വിലപിക്കും? ആരെനിക്കുവേണ്ടി പ്രാർത്ഥിക്കും? എന്റെ രക്ഷകനേ, അവിടുന്ന് തന്നെ സ്വന്തം പദവി വിട്ടു താഴോട്ടിറങ്ങി വന്ന് കൃപ വഴിയായി ദാക്ഷിണ്യത്തോടെ എന്നോടു കരുണ കാണിക്കണമെ.

### ദൈവമാതാവിനോട് ഒരു അപേക്ഷ

കന്യകയായ അമ്മേ, ദൈവപ്രസവിത്രീ, ഞങ്ങളുടെ രക്ഷകനും

ദൈവവുമായ ക്രിസ്തുവിനെ ഗർഭാശയത്തിൽ വഹിച്ച മാതാവേ, എന്റെ സർവ്വപ്രത്യാശയും ഞാൻ അങ്ങയിൽ സമർപ്പിക്കുന്നു. എന്റെ ജീവിതത്തെ നയിക്കണമെ. വന്ദ്യ മാതാവേ; മരണത്തിന്റെ ഭീകര മുഹൂർത്തത്തിൽ എന്നെ ഉപേക്ഷിച്ചു പോകരുതേ; എന്റെ സഹായാർത്ഥം ഓടിയെത്തി, ദുർഭൂതങ്ങളുടെ പീഡനങ്ങളിൽ നിന്ന് എന്നെ രക്ഷിക്കണമെ. അവിടുത്തെ സഹായത്താലും, മദ്ധ്യസ്ഥതയാലും രക്ഷിക്കപ്പെട്ട് ത്രിത്വത്തിൽ ഏകദൈവവും, സകലത്തിന്റെയും സ്രഷ്ടാവും ആയവന് എന്നെന്നും മഹത്വവും, സ്തുതിയും, കൃതജ്ഞതയും ആദരവും ഞങ്ങൾ കരേറ്റട്ടെ.

### പരിശുദ്ധന്മാരോട് മദ്ധ്യസ്ഥതയ്ക്കായുള്ള അപേക്ഷ

എന്റെ ആത്മാവേ, ന്യായവിധിയെ ഭയപ്പെടുക. അന്ത്യം സമീപസ്ഥം. ന്യായവിധി വാതിൽക്കൽ എത്തി. ഈ ലോകത്തോട് യാത്ര പറഞ്ഞു കഴിഞ്ഞാൽ നാം എന്താണ് അഭിമുഖീകരിക്കുക?

രക്ഷയ്ക്ക് ഉതകുന്ന സൽപ്രവൃത്തികൾ ചെയ്തിട്ടുള്ള പരിശുദ്ധന്മാരേ, നീതിമാന്മാരേ, എന്റെ സഹായത്തിനെത്തണമെ. മരണാസന്നനായ എനിക്കുവേണ്ടി വിലപിക്കണമെ, എന്നിൽ കരുണ തോന്നണമേ. മനഃപൂർവ്വം ഞാൻ ചെയ്തിട്ടുള്ള പാപങ്ങൾ കാരണം എനിക്കു കനത്ത മാനക്കേടും, അപമാനവും സംഭവിച്ചിരിക്കുന്നു. എന്റെ ധൈര്യമെല്ലാം എന്നിൽനിന്ന് ഒലിച്ചുപോയിരിക്കുന്നു. വിശുദ്ധന്മാരേ, ക്രിസ്തുവിന്റെ പ്രത്യാഗമനത്തിൽ ഞാൻ അയോഗ്യനായി കാണപ്പെടുമാറാകരുതേ. 'കുടിലത പ്രവർത്തിക്കുന്നവനേ, എന്നെ വിട്ടു ദൂരെപ്പോവുക, ഞാൻ നിന്നെ അറിയുന്നില്ല എന്നു വ്യക്തമായി പറയുന്നു' എന്നിങ്ങനെയുള്ള ഭീകരമായ കുറ്റാരോപണം കേൾക്കുവാൻ എനിക്കിടയാകരുതേ!

### കണ്ണുനീരോടെ ദൈവത്തെ സമീപിക്കുക

വരിക, അന്വേഷിക്കാൻ സമയം ഉള്ളപ്പോൾത്തന്നെ സഹാനുഭൂതി കണ്ടെത്താൻ ശ്രമിക്കാം. ഭംഗുരമായ ഈ ജീവിതത്തിൽ തന്നെയാണ് അനുതപിക്കാനുള്ള സ്ഥാനം. അനശ്വര ജീവിതത്തിൽ പ്രാർത്ഥനകളോ, കണ്ണുനീരോ സ്വീകാര്യമല്ല.

വേശ്യ പൊഴിച്ച കണ്ണുനീർപ്രവാഹത്താൽ അവളുടെ പാപങ്ങളുടെ പട്ടിക നശിപ്പിച്ചു. അതുപോലെ, അല്ലയോ പാപീ, നീ കണ്ണുനീരും ഏങ്ങലടികളുംവഴി കർത്താവിനെ വിളിച്ചപേക്ഷിക്കുക. അവിടുന്ന് ഉടനടി നിന്റെ കടങ്ങൾ മോചിച്ചു തരും.

അനുതാപിയേ, കർത്താവിനു കണ്ണുനീർ നിവേദിച്ചുകൊണ്ട് ചുങ്കക്കാരനെപ്പോലെ നെഞ്ചത്തടിച്ചു നിലവിളിക്കുക. കർത്താവേ, അങ്ങയെ പ്രകോപിപ്പിച്ച പാപിയായ എന്നോടു കരുണ ചെയ്യണമെ എന്നു പ്രാർത്ഥിക്കുക.

## രോഗസൗഖ്യത്തിനു വേണ്ടിയുള്ള ഒരു അപേക്ഷ (രോഗികൾ പ്രാർത്ഥിക്കണം)

കർത്താവേ, അവിടുത്തെ സ്നേഹാർദ്രമായ കരുണ എന്നോടു കാണിച്ചാലും! സംഹാരകന്റെ പീഡനങ്ങളിൽ നിന്ന് എനിക്കു മോചനമരുളിയാലും.

രക്തസ്രാവമുള്ള സ്ത്രീ അങ്ങയുടെ വസ്ത്രത്തിന്റെ തൊങ്ങൽ സ്പർശിക്കുക മാത്രം ചെയ്തപ്പോൾ രക്തപ്രവാഹം പെട്ടെന്നു നിലച്ച് രോഗസൗഖ്യം പ്രാപിച്ചു. അതേ രീതിയിൽതന്നെ, ഉത്തമവൈദ്യാ, വിശ്വാസത്തോടെ എന്റെ ആത്മാവ് ഒരിക്കൽ അങ്ങയെ സ്പർശിക്കുന്നതിലൂടെ സൗഖ്യമാകണമെ.

എല്ലാ രോഗങ്ങളും സൗഖ്യമാക്കുന്നവനേ, അങ്ങയിലുള്ള വിശ്വാസത്തിന് സൗഖ്യദായക ശക്തിയുണ്ടെന്നു തെളിയിക്കണമെ. ശത്രു വ്രണങ്ങൾകൊണ്ടു മൂടിയിരിക്കുന്ന എന്റെ അവയവങ്ങളെ രോഗവിമുക്തമാക്കി അങ്ങ് അതു തെളിയിച്ചാലും!

ലോകരക്ഷയ്ക്കായി കൊല്ലപ്പെട്ട പാപരഹിതനായ കുഞ്ഞാടേ, സ്വർഗ്ഗഭൂമികളുടെ സ്രഷ്ടാവേ, അവിടുന്ന് രക്ഷപെടുത്തുകയും, ആഹ്ലാദിക്കാൻ വക നൽകുകയും ചെയ്ത അവിടുത്തെ ഈ അടിമ എല്ലായ്പ്പോഴും അങ്ങയുടെ കൃപയെ പ്രകീർത്തിക്കുകയും സ്തുതിക്കുകയും ചെയ്യുമാറാകട്ടെ.

## സായാഹ്ന സ്തുതി

എല്ലാ മനുഷ്യരും ദിവസേന സായാഹ്നത്തിൽ അങ്ങയെ സ്തുതിക്കട്ടെ. പോഷകാഹാരത്തിനു അധ്വാനിക്കാൻ അങ്ങ് അവർക്ക് പകലിനെ നൽകി. ഇപ്പോൾ ഭാരിച്ച അധ്വാനം കഴിഞ്ഞ് പരീക്ഷീണരായ അവർ വിശ്രമത്തിനായി അങ്ങയോടു നന്ദി പറയുന്നു.

ഇത്രയധികം സ്നേഹത്തോടെ മനുഷ്യരായ ഞങ്ങളെ കരുതുന്ന അങ്ങയെ ആരാധിക്കാൻ കഴിയാത്തവർ ആരുണ്ട്? അവിടുന്ന് നക്ഷത്രങ്ങളെ വിളിച്ചാക്കി. സന്ധ്യ സമീപിക്കുന്നതോടെ പകലത്തെ അധ്വാനങ്ങൾ അവസാനിക്കുന്നു (ശ്ഹീമാ നമസ്കാരം - സന്ധ്യ പ്രാരംഭ പ്രാർത്ഥന).

സന്ധ്യയായി. പട്ടിണിക്കും, ദാഹത്തിനുമെതിരായി അധ്വാനിച്ചു പരീക്ഷീണരായ മനുഷ്യരെ സന്ധ്യ സ്വാന്തനിപ്പിക്കുന്നു. സന്ധ്യ ലോകത്തേയും അധ്വാനികളേയും ആഹ്ലാദിപ്പിക്കുന്നു.

കർത്താവേ! സഭയുടെ മക്കളെ സാത്താനിൽ നിന്നു അവന്റെ യോദ്ധാ

ക്കളിൽ നിന്നും സംരക്ഷിക്കുന്ന - സഭയുടെ മുദ്രയായ - അവിടുത്തെ കുരിശിലെ രക്തം കൊണ്ട് അവിടുന്ന് വീണ്ടെടുത്ത ആടുകൾക്കു ആശ്വാസം നൽകണമെ.

എല്ലാ നാവും എല്ലാ വായും ഭൂമിയുടെ അറ്റങ്ങളിൽ നിന്നു പോലും അങ്ങയെ സ്തുതിക്കുന്നു.

കർത്താവേ അവരോടൊന്നിച്ച് ഞങ്ങളും അവിടുത്തേക്കു, പിതാവിനും, പരിശുദ്ധാത്മാവിനും മഹത്വം കരേറ്റുന്നു.

## ഉറങ്ങാൻ പോകുന്നതിനു മുമ്പ്

കർത്താവേ, ഉണർന്നിരിക്കുമ്പോൾ അവിടുത്തെ സമക്ഷം വിശുദ്ധിയോടെ നിൽക്കാൻ കനിയണമേ. എന്റെ രക്ഷകാ, ഉറക്കത്തിൽ പാപവിമുക്തമായി ഉറങ്ങുന്നതിനും സഹായിക്കണമേ.

അവിടുത്തെ വിനയത്തിന്റെ കുരിശ് എന്റെ നിദ്രയെ ശാന്തമാക്കട്ടെ. നിദ്രയിൽ ഞാൻ പാപം ചെയ്യുന്നപക്ഷം, അവിടുത്തെ സ്നേഹാർദ്ര കരുണ എന്നെ ശുദ്ധീകരിക്കട്ടെ.

നിദ്രയിൽ ഉണ്ടാകാവുന്ന അന്യായമായ സ്വപ്നങ്ങളിൽ നിന്നും, ഭാവനയുടെ അശുദ്ധമായ ആമന്ത്രണങ്ങളിൽനിന്നും എന്നെ കാത്തുകൊള്ളേണമേ. രാത്രി മുഴുവനും ശാന്തമായി ഉറങ്ങുവാനും, തിന്മ നിറഞ്ഞതും, ഹാനികരവും ആയ ചിന്തകൾ എന്നിൽ ഉൾപ്രവേശിച്ച് നിയന്ത്രണം ഏറ്റെടുക്കാതിരിക്കുവാനും കനിയണമെ.

ജീവദായകമായ അവിടുത്തെ തിരുശരീരത്തിന്റെ ഭാഗമാണല്ലോ എനിക്കും ലഭിച്ചിട്ടുള്ളത്. അശുദ്ധമായ ലൈംഗികാസക്തിയിൽ നിന്ന് എന്നെ സംരക്ഷിക്കുകയും, ശാന്തിയോടെ ഉറങ്ങാൻ സഹായിക്കുകയും ചെയ്യണമേ. അവിടുത്തെ രക്തം എന്നെ സംരക്ഷിക്കട്ടെ. അവിടുത്തെ വലതുകരം അവിടുത്തെ കൈകളാൽ നിർമ്മിതമായ എന്റെ ശരീരത്തെ കാത്തുകൊള്ളട്ടെ. അവിടുത്തെ സഹാനുഭൂതിയുടെ ഭിത്തികൾ ഒരു സംരക്ഷണം പോലെ എന്നെ വലയം ചെയ്യട്ടെ. എന്റെ ശരീരം വിശ്രമിക്കുകയും ഉറങ്ങുകയും ചെയ്യുമ്പോൾ ദുഷ്ടൻ എന്റെ ശയ്യയെ സമീപിക്കാതവണ്ണം അവിടുത്തെ നന്മ എനിക്കു കാവലായിരിക്കണമെ. അങ്ങയെ വഹിച്ച അമ്മയുടെ സംരക്ഷണം വഴിയായി ഞാൻ അപേക്ഷിക്കുന്നു. സാത്താൻ എന്നെ ദ്രോഹിക്കാതിരിക്കുവാൻ അവനെ അവിടുന്ന് അടിച്ചോടിക്കണമേ. ദുരിതപൂർണ്ണനായ എന്നെ അവിടുത്തെ സ്നേഹം ദർശിക്കുവാനും അങ്ങയെ സ്തുതിക്കുവാനും ഉണർത്തേണമേ. സമാധാനത്തിൽ വിശ്രാന്തി അനുഭവിച്ച് ഉറങ്ങുന്നവരും, അവിടുത്തെ ആയുധവർഗ്ഗം ധരിച്ച് ജാഗ്രതാവസ്ഥയിൽ കഴിയുന്നവരും അങ്ങയെ സ്തുതിക്കട്ടെ.

ശാശ്വതമായി ജീവിക്കുന്ന സംരക്ഷകനേ, അവിടുത്തെ മഹത്വത്തെ പ്രകീർത്തിക്കുവാൻ അവിടുന്ന് എന്നെ ഉണർത്തി, അവിടുത്തേക്കു ഞാൻ സ്തുതി സ്തോത്രങ്ങൾ കരേറ്റുന്നു.

## രാത്രിയിലെ കണ്ണുനീർ

മനുഷ്യസ്നേഹിയായ ദൈവമേ! എന്റെ കിടക്കയിൽ ഞാൻ അങ്ങയെ ധ്യാനിച്ചു. പാതിരാത്രിയിൽ അങ്ങയുടെ നന്മയെ മഹത്ത്വപ്പെടുത്തുവാൻ ഞാൻ എഴുന്നേറ്റു. എന്റെ കടങ്ങളും എന്റെ പാപങ്ങളും ഓർത്തു കണ്ണീർ പൊഴിച്ചു. അത് അരുവികളായി ഒഴുകി. അവൻ എനിക്കു ധൈര്യം തന്നു. കള്ളനും, ചുങ്കക്കാരനും, വേശ്യാസ്ത്രീ മറിയയും, ക്നാനായ സ്ത്രീയും, രക്തസ്രാവക്കാരി സ്ത്രീയും, ശമര്യാക്കാരിയും എന്നോടു പറഞ്ഞു: എഴുന്നേൽക്ക, കരുണയ്ക്കുവേണ്ടി ഇരക്കുക. നിന്റെ കർത്താവ് കരുണയുടെ കാര്യത്തിൽ ധാരാളിയാണ്.

യിശ്ശായിയുടെ മകനായ ദാവീദ് സങ്കീർത്തനങ്ങളിലൂടെ എന്നെ വിളിച്ചു. എന്റെ അവയവങ്ങളെ ഭാരപ്പെടുത്തിയ നിദ്രയിൽ നിന്ന് അവനെന്നെ വിളിച്ചു. എന്റെ അവയവങ്ങളെ ഭാരപ്പെടുത്തിയ നിദ്രയിൽ നിന്ന് അവനെന്നെ ഉണർത്തി. മനുഷ്യാ, എഴുന്നേൽക്കുക. എന്തിനാണ് ഇനിയും ഉറങ്ങുന്നത്? ന്യായാധിപതി അർദ്ധരാത്രിയിൽ കാഴ്ചകൾ സ്വീകരിക്കുന്നു. എഴുന്നേറ്റു പ്രാർത്ഥിക്കുക.

രാത്രിയിൽ ഞാൻ കിടക്കയിൽ വിശ്രമിക്കുമ്പോൾ എന്റെ കടങ്ങളും, പാപങ്ങളും ഓർത്തു. ഭയം എന്നെ ഗ്രസിച്ചു. ഞാൻ കരഞ്ഞു.

ദാവീദും രാത്രികാലത്ത് ഉണർന്നു കിടന്നു. സ്വന്തം പാതകങ്ങളെക്കുറിച്ച് ഓർത്തു. പാപങ്ങൾ ഏറ്റുപറഞ്ഞു. രാത്രിയിൽ അദ്ദേഹം കണ്ണീരുകൊണ്ട് കിടക്കയെ നനച്ചു.

(സാധാരണ നമസ്കാരക്രമത്തിലെ അനുതാപത്തിന്റെ മെമ്രായിൽ ഇതു കാണുന്നുണ്ട്.)

## ഒരു പ്രഭാത കീർത്തനം

സഭയുടെ മക്കളേ, പ്രഭാതത്തിൽ ദൈവത്തെ പുകഴ്ത്തുക. ദിവസേന പ്രഭാതത്തിൽ നമുക്ക് ഉത്തമനായവനെ സ്തുതിക്കാം. പകലും രാത്രിയും ആകാശത്തിൽ പ്രകാശഗോളങ്ങളെ സജ്ജീകരിച്ചവനെ നമുക്ക് ആരാധിക്കാം.

സഭയിൽ അങ്ങയോട് ഒട്ടിനില്ക്കുന്നവരെ അങ്ങയുടെ കരുണയാൽ പരിപോഷിപ്പിക്കണമേ. പ്രഭാതത്തിന്റെയും, പ്രദോഷത്തിന്റെയും കർത്താവേ, അവിടുത്തെ ദയാർദ്രസ്നേഹം ഞങ്ങളുടെ സഹായിയായിരിക്കണമേ.

കർത്താവേ, അവിടുത്തെ കൃപ ഞങ്ങളെ അനുയാത്ര ചെയ്തു മഹത്തായ പ്രഭാതത്തിലേക്ക് ഞങ്ങളെ നയിക്കട്ടെ! ഉദാരമായ അവിടുത്തെ വലതുകരം ഞങ്ങളിൽ അനുഗ്രഹങ്ങൾ വർഷിപ്പിക്കട്ടെ. അഗ്നി സമുദ്രത്തിലൂടെ ഞങ്ങളെ കടത്തിവിടുകയും ചെയ്യണമേ.

## മരണമുഹൂർത്തം പിടികൂടുന്നതിനു മുമ്പ്
## (മരണസമയം അടുക്കുമ്പോൾ ചൊല്ലുക)

സമയചക്രം എന്നെയുംകൊണ്ടുള്ള ഭ്രമണം പൂർത്തിയാക്കുന്നതിനു മുമ്പ് – എന്നോടു കരുണ തോന്നണമെ.

മരണക്കാറ്റ് എന്റെമേൽ വീശുകയും അന്ത്യം ആസന്നമാണെന്നു മുൻകൂട്ടി സൂചന നൽകി എന്റെ ശരീരം രോഗഗ്രസ്തമാകുകയും ചെയ്യുന്നതിനു മുമ്പ് എന്നോടു കരുണ തോന്നണമെ.

ഈ ധൂളി ഭൂമിയിലേക്കു തിരിച്ചുപോയി ദ്രവിക്കുകയും, അതിന്റെ മനോഹരമായ അവയവങ്ങൾ അഴുകിപ്പോവുകയും ചെയ്യുന്നതിനു മുമ്പ് എന്നോടു കരുണ തോന്നണമെ.

എന്റെ പാപങ്ങൾ ന്യായാസനത്തിനു മുമ്പിൽ എന്നെ എത്തിപ്പിടിക്കുന്നതിനും, ന്യായാധിപന്റെ മുമ്പിൽ എന്നെ ലജ്ജിതനാക്കുന്നതിനും മുമ്പ് – ദയാലുവായ ദൈവമേ, എന്നോടു കരുണ തോന്നണമെ.

ഞങ്ങളുടെ കർത്താവായ യേശുവേ, അവിടുത്തെ ആഗമനത്തെ സൂചിപ്പിക്കുന്ന കാഹളങ്ങൾ മുഴങ്ങുന്നതിനു മുമ്പ് – അങ്ങയോട് അപേക്ഷിക്കുന്ന ദാസനോടു കരുണ തോന്നണമെ.

അവിടുന്ന് എന്റെ മുമ്പിൽ വാതിൽ കൊട്ടിയടയ്ക്കുന്നതിനു മുമ്പ്, ദൈവപുത്രാ; പാതാളത്തിലെ അതിവേദനകൾക്ക് ഞാൻ ഇരയായിത്തീരും മുമ്പ് – എന്നോടു കരുണ തോന്നണമെ.

## പ്രാർത്ഥനയിൽ ജാഗ്രത പുലർത്താൻ

സർവ്വോത്തമനായ ദൈവത്തിനു സ്തുതി. തന്റെ സ്നേഹം നിമിത്തം അദ്ദേഹം മനുഷ്യപുത്രന്മാർക്കു മഹത്വം വെളിപ്പെടുത്തി! ധൂളിയിൽ നിന്ന് അദ്ദേഹം ശബ്ദമില്ലാത്ത ഒരു ജീവിയെ സൃഷ്ടിച്ചു. അതിന് ഒരാത്മാവിനെ നൽകി. ആ ആത്മാവ് സ്വർഗ്ഗീയ നിധികളുടെ കാര്യസ്ഥനായി.

നമ്മുടെ കർത്താവിന്റെ പ്രശംസ നേടിയ ബുദ്ധിമതികളായ കന്യകമാരോടു ചേരുന്നതിനു വേണ്ടി സങ്കീർത്തനങ്ങളാലും, ആദ്ധ്യാത്മിക കീർത്തനങ്ങളാലും നമ്മുടെ ശരീരങ്ങളെ ഉണർത്തണം.

പ്രാർത്ഥന കൊണ്ട് സ്വയം ഭാരപ്പെടുത്തിയ ശരീരം പുനരുത്ഥാന

ദിനത്തിൽ വായുവിലൂടെ പറന്നുയരും. ലജ്ജ കൂടാതെ അന്ന് അത് കർത്താവിനെ നേരിടും. അദ്ദേഹത്തോടൊന്നിച്ച് അതു പ്രകാശത്തിന്റെ മണിമന്ദിരത്തിൽ പ്രവേശിക്കും. അവിടെ മാലാഖമാർ അതിനെ സ്വീകരിക്കും.

## മരണവും ന്യായവിധിയും

എന്റെ ജീവൻ അവസാനിക്കുന്ന ദിവസത്തെപ്പറ്റി ഞാൻ ഗാഢമായി ചിന്തിച്ചു. എന്റെ ലംഘന കൃത്യങ്ങളുടെ ബാഹുല്യവും, എന്റെ പാതകങ്ങളുടെ ദുർവഹഭാരവും കണ്ടപ്പോൾ, എന്റെ തെറ്റുകൾ എല്ലാവർക്കും കാണത്തക്കവിധം, വെളിപ്പെടുത്തുമെന്നോർത്തപ്പോൾ-ഞാൻ ആർത്തനാദത്തോളം ഞരങ്ങി. അവിടെ പശ്ചാത്താപങ്ങൾക്കോ, കണ്ണുനീരിനോ, പ്രാർത്ഥനകൾക്കോ സ്ഥാനമുണ്ടാവില്ല. അതിനു പകരമായി ഓരോ വ്യക്തിയും സ്വന്തം അധ്വാനങ്ങൾക്കനുസരിച്ചുള്ള പ്രതിഫലവും, സ്വന്തം ചെയ്തികൾക്കനുസരിച്ചുള്ള കൂലിയും പ്രാപിക്കും.

വിലാപമോ, കഷ്ടാനുഭവമോ, നീതിനിഷ്ഠനായ ന്യായാധിപതിയെ ചലിപ്പിക്കില്ല. മനുഷ്യരാശിയെ സ്നേഹിക്കുന്നവനേ, എന്നോട് അവിടുത്തെ ദയാർദ്രമായ കരുണ കാണിക്കണമേ.

മരിച്ചവരുടെ ശവകുടീരങ്ങൾ തുറക്കുന്ന ദിവസത്തിൽ കാഹളം ധ്വനിക്കും. അതിന്റെ ശബ്ദം ഇടിപോലെ ഗർജിക്കും. മഹത്തരമായ നടുക്കവും, കിടുകിടുക്കവും, ഭയസംഭ്രമങ്ങളും, പ്രപഞ്ചത്തെ മുഴുവൻ സമാശ്ലേഷിക്കും. എല്ലാ മാലാഖമാരും താഴോട്ടിറങ്ങി വന്ന് ചീത്തയിൽ നിന്ന് നല്ലതിനെ വേർതിരിക്കും. അഗ്നിമേഘങ്ങൾ പ്രത്യക്ഷപ്പെടുന്ന വിശുദ്ധന്മാരുടെ പവിത്രഗാനങ്ങളെ വഹിച്ചുകൊണ്ടു പോകും. ആ ദിവസത്തിൽ എന്നോടും അവിടുത്തെ സഹാനുഭൂതി കാണിക്കണമേ. നല്ലവനായ കർത്താവേ! ഞാൻ അവിടുത്തെ വലതുഭാഗത്തു നിന്നു കരുണ പ്രാപിക്കുന്നതിനു സഹായിക്കണമേ.

പാപികളോടു കരുണ കാണിക്കുന്ന കർത്താവേ!, ഞങ്ങൾ എല്ലാവരേയും അവിടുത്തെ മണവറയിൽ പാർപ്പിക്കണമെ.

# മാർ അപ്രേമിന്റെ മെമ്മറ

ദൈവമെ അനുഗ്രഹിക്ക. അപേക്ഷ കൈക്കൊള്ളണമെ. പൊറുതിയും മനോഗുണവും ഞങ്ങൾക്കു നൽകണമെ. രക്ഷിക്കയില്ലയെന്നു ആരും കൂറ്ററുക്കല്ലെ. നിനുവാ രക്ഷപ്പെട്ടു. നമ്മളും അപേക്ഷിക്ക. മടി നമുക്കേയുള്ളു. ദൈവം മടിക്കുന്നില്ല. അപേക്ഷ കിട്ടുമെന്ന് അരുളപ്പാടുണ്ടല്ലോ. അപ്പം മക്കൾ ചോദിച്ചാൽ കല്ലു കൊടുക്കുന്നില്ല. മീനിനു പകരം പാമ്പും ഇല്ലയെന്നുണ്ടല്ലോ. ദിഷ്ടിതിയപേക്ഷിച്ചാൽ ദൈവം മുടക്കുന്നില്ല. തേറ്റത്താലെ വിളിച്ചാൽ ദൈവം വാതിൽ തുറക്കും. ദാനിയേൽ വിളിച്ചപ്പോൾ

മാലാഖ വന്നിറങ്ങി. അപേക്ഷയ്ക്കു തുടസ്സം കുരിശിതാ. നമുക്കു കർത്താവേ ഇടയനെപ്പോലെ നല്ല ശരണം ചെയ്ക. ആവലാതിയാക്കല്ലേ. ഈ നാടു മുടിക്കല്ലെ. വസന്ത വരുത്താതെ അരിശം നീക്കണമെ. കണ്ണു നീരപേക്ഷയ്ക്കു വേണം, ദുഃഖം മനസ്സിൽ ചുണ്ടു വിരിക്ക വേണ്ടാ. മന സ്സേകാന്തം വേണ്ട. വയസ്സന്മാർ പിഴച്ചാൽ പൈതങ്ങളപേക്ഷിക്ക.

പൈതങ്ങളപേക്ഷിച്ചാൽ തിരുവുള്ളമുണ്ടല്ലോ. തേറുന്നു എന്നവനിൽ മാലാഖമാർ തെളിയും. ഞങ്ങളുടെ ദോഷം കൊണ്ടു ഭൂമിയെ ശിക്ഷിക്ക ല്ലേ. പുണ്യവാന്മാരെക്കുറിച്ചു ശിക്ഷകൾ നീക്കണമെ. കയ്പുപെട്ട ദിന ത്തിൽ ഞങ്ങളുടെ തല ചായ്ക്കല്ലെ. ശിക്ഷയും അരിശവും ഉണ്ടാകും കാലങ്ങളിൽ ഞങ്ങളുടെ മുഖങ്ങളുടെ വാതിൽ അടപ്പിക്കല്ലേ. ദോഷ ക്കാർ ഞങ്ങളെന്നു കൊണ്ടാടുന്നിതാ ഞങ്ങൾ. കർത്താവേ തൃക്കൈ നീട്ടി വാഴ്ത്തുക. ഈ ജനത്തെ നീ തണ്യവർമേൽ കരുണ ചെയ്യണമെ. ശ്രീഭണ്ഡാരമിടത്തു ഇതാ ഞങ്ങളടുത്തു. മനോഗുണക്കാരനെ വാതിൽ തുറക്കണമെ. പൊറുതിയും അനുഗ്രഹവും ഞങ്ങൾക്കു നൽകണമെ. വാതിലുകളെ നിങ്ങൾ തലകളുയർത്തുവീൻ ബഹുമാനങ്ങളുടെ രാജാവു പൂകീടട്ടെ. ശ്രീഭണ്ഡാരത്തിൽ നിന്നു മനോഗുണം വരട്ടെ. നല്ല ഉടയ വനെ സങ്കടം കേൾക്കണമെ. ആത്മാക്കൾ കരയുന്നു. കടങ്ങൾ പൊറു ക്കണമെ. ഇപ്പോഴും എല്ലായ്പോഴും എന്നുമെന്നേക്കും ഞങ്ങളെ മറക്ക രുതെ, രക്ഷിച്ചുകൊള്ളേണമെ.

## മാർ അപ്രേമിന്റെ അന്ത്യവചനങ്ങൾ

"രാവും പകലും പ്രാർത്ഥനയിൽ ഉറ്റിരിപ്പിൻ. എന്തെന്നാൽ ആവർ ത്തിച്ച് ഉഴവു ചെയ്യുന്ന കൃഷിക്കാരന്റെ ആദായം മനോഹരമായിരിക്കുന്നു. തങ്ങളുടെ വയലുകളിൽ മുള്ളുകൾ മുളപ്പിക്കുന്ന മടിയന്മാരെപ്പോലെ നിങ്ങൾ ആയിരിക്കരുതെ. ആകയാൽ പ്രാർത്ഥനയിൽ ജാഗ്രതപ്പെടുവിൻ. അതിനെ സ്നേഹിക്കുന്നവൻ രണ്ടു ലോകങ്ങളിലും സഹായം പ്രാപി ക്കുകയും ചെയ്യും."

**(സമ്പാദകൻ: ഫാ. പി. എം. സഖറിയ പള്ളിക്കപറമ്പിൽ)**

# മാർ അപ്രേമിന്റെ മെമ്രാ

1. കർത്താവേ കൃപ ചെയ്യണമേ
കൈക്കൊണ്ടടിയാരുടെ കർമ്മം
പൊറുതിയയച്ചരുളണമെ നി-
ന്നറയീന്നലിവുമനുഗ്രഹവും.

2. നിദ്രവെടിഞ്ഞിട്ടുണർവ്വൊടു ഞാൻ
നിൻ മുൻ നിൽക്കാറാകണമെ.
വീണ്ടുമുറങ്ങുമതിൽ പാപം
തീണ്ടുകയും ചെയ്യരുതേ ഞാൻ.

3. അക്രമമുണർവ്വിൽ ചെയ്കിൽ ഞാൻ
പോക്കണമെ നാഥാ കൃപയാൽ
നിദ്രയിൽ ഞാൻ പാപം ചെയ്കിൽ
നിൻ കൃപ മോചനമരുളണമെ.

4. എളിമയെഴും നിൻ കുരിശിനെയോർ-
ത്തേകണമടിയനു സുഖനിദ്ര
മായാരൂപക്കാഴ്ചകളിൽ
പായാതെന്നെ രക്ഷിക്ക.

5. സ്വഛന്ദമുറങ്ങുന്നേരം
ദുശ്ചിന്തകൾ ദുഷ്ടന്മാരും
എന്നെ വന്നു ഭരിക്കായ്വാ-
നീരാവിൽ കാക്കണമെന്നെ.

6. എൻദേഹമശേഷം കാപ്പാ-
നേകുക വെളിവിൻ ദൂതനെ നീ
നിൻ മെയ് ഞാൻ ഭക്ഷിച്ചതിനാൽ
ദുർമോഹേ വീഴരുതേ ഞാൻ.

7. ആശ്വാസത്തോടുറങ്ങുമെനി
ക്കാവുക നിൻ രക്തം കാവൽ
ഈ നിൻ സദൃശ്യമതാം സൃഷ്ടി-
ക്കേകണമേ നിൻ സ്വാതന്ത്ര്യം.

8. നിൻ കൈവേലയതാം മെയ്മേൽ
നിന്റെ വലങ്കൈ മേവണമേ.
പരിചയ്ക്കൊപ്പം കാക്കുക നിൻ
കരുണക്കോട്ട വളഞ്ഞെന്നെ.

9. മെയ്യിതുറങ്ങുമ്പോൾ കാവൽ
ചെയ്യണമെ നിന്നുടെ ശക്തി
ഏൽക്കണമെ നൽധൂപംപോ-
ലെന്റെയുറക്കം തിരുമുന്നിൽ.

10. നിൻമാതൃപ്രാർത്ഥനയാലെൻ
ശയ്യയ്ക്കണയരുതെ ദുഷ്ടൻ
സാത്താൻ ഹിംസിക്കാതെന്നെ
നിൻബലിയവനെ വിലക്കണമെ.

11. നിൻവാക്കെന്നിൽ നിവർത്തിക്ക
നിൻകുരിശെന്നുയിർ കാത്തിടുക
എന്നെത്താങ്ങിയ നിന്നൻപാൽ
നിന്നേയുണർവിൽ സ്തുതിചെയ്‌വാൻ

12. നിന്നിഷ്ടം കേട്ടതിനെ ഞാ-
നനുവർത്തിപ്പാൻ കർത്താവേ!
നീതിയെഴുന്നൊരു രാവുമെനി-
ക്കേകണമെ നൽ സന്ധ്യയതും.

13. വെളിവാം മിശിഹാ രക്ഷക, നീ
വെളിവിൽ തന്നെ നിൻവാസം
വെളിവിൻപുത്രന്മാർ നിന്നെ-
ത്തന്നെ വന്ദിച്ചീടുന്നു.

14. വെളിവിൽ വസിക്കുന്നുലകത്തിൻ
രക്ഷകനാമീശോ, സ്തോത്രം.
ഇഹപരലോകങ്ങളിൽ നിന്റെ
കൃപ ഞങ്ങളിലുണ്ടാകണമേ.

15. സ്തോത്രം, സ്തോത്രം, കർത്താവേ!
സ്തോത്രമതായിരമായിരമായ്,
അനവധിയായ് സ്തോത്രം നാഥാ!
കൃപവേണം ഞങ്ങളിലെന്നും.

16. സ്തോത്രം, മാലാഖകൾ ശുശ്രൂ-
ഷിച്ചീറയർ വന്ദിപ്പോനെ!
പ്രാർത്ഥന കേൾക്കീറയരുടെയും
മാലാഖകളുടെയും നാഥാ!

17. ത്രിത്വേകത്വവുമേകത്വ-
ത്രിത്വവുമായി സ്ഥിതിചെയ്യും
പിതൃസുത പരിശുദ്ധാത്മാവാം
സത്യൈകപരന്നായ് സ്തോത്രം.

18. പ്രാർത്ഥന കേട്ടീടുന്നവനേ,
യാചന നൽകീടുന്നവനേ,
പ്രാർത്ഥന കേട്ടു നിരപ്പായി
കൃപയാൽ യാചന നൽകണമേ.

## മാർ അപ്രേമിന്റെ ബോവൂസോ

1

ജന്മത്താൽ വിടുതൽ ത-ന്ന- നന്ദനനേ! കൃപ ചെയ്-നാഥാ!
ജന്മത്താൽ രക്ഷിച്ചോനാം- മശിഹാ! കാ-രുണ്യം ചെയ്ക.

2

ഈ-സ്നാന-ത്തെ മുൻ-നിർത്തി മുൻ-ചൊന്നാൻ-സ്കറിയാ-തനയൻ
നൽ-കുന്നേൻ-നീരിൽ-സ്നാനം, വന്നീ-ടു-ന്നോനാ-ത്മാ-വിൽ

3

അൻപുടയോ-നേ നിൻ-വാ-തിൽ- മുട്ടുന്നു-ദാ-സർ നാ-ദം
ആവശ്യ-ത്താൽ യാ-ചി-ക്കും- അടിയാരെ-തള്ളീട-ല്ലേ.

4

നാഥാ-നിൻ ശ്ലീഹന്മാർ തൻ-പ്രാ-ർത്ഥനയാൽ കൃപ ചെയ്യേ-ണമേ
തൽ പ്രാർത്ഥ-നയാൽ യാച-നയാൽ-അൻപാത്മാ-ക്കളിലുണ്ടാക.

5

ദൈവമേ അനുഗ്രഹിക്ക;- അപേക്ഷ കൈക്കൊള്ളണമേ
മോചനവും കൃപയും വാഴ്വും-നി-ന്നറയീ-ന്നേകീടണമേ.

6

പ്രാർത്ഥിപ്പാൻ നീ നിൽക്കു-മ്പോൾ- സന്താപ-ത്തോടേകാ-ഗ്രം
ചിന്തകളെ കടിഞ്ഞാണിട്ട്-ചിത്തത്തെ നിർത്തീടേണം.

7

വൃത്തികളാൽ കർത്താവേ! ഞാൻ- നിൻ കോപ-ത്തിനു പാ-ത്രമതായ്
കരുണാബ്ധേ! നീ കോപി-ക്കാ;-സുസ്ഥിരമേ-നിൻ നി-ർമ്മലത.

8

മാതാവും ശുദ്ധന്മാരും- അർത്ഥിക്കും-മദ്ധ്യസ്ഥതയാൽ
വാഴ്വൻപോ-ടീ വീ-ടിന്നും- വീ-ട്ടാർക്കും- നാഥാ-നൽക.

### നോമ്പിലെ ബോവൂസോ

തൻ നോമ്പാൽ വിടുതൽ തന്നോ-
രാത്മജനേ! കൃപ ചെയ്യേണം
ഞങ്ങളെ നോമ്പാൽ രക്ഷിച്ച
മ്ശീഹാ തോന്നണമേ കരുണ

നാൽപ്പതു നാളിൽ നോമ്പേറ്റാൻ
ഉന്നതമാം സീനായ് ഗിരിയിൽ
നോമ്പാം വാൾ വിജയായുധമാം
ഈ വാൾ തോറ്റീടാ പോരിൽ

## മാർ അപ്രേമിന്റെ അന്ത്യശാസനം

### കോലൊ
### (ബ്കുൽമേദെം)

അപ്രേം ഞാൻ മൃതി പൂകുന്നു
മൃതിശാസനമെഴുതീടുന്നേൻ
എൻ ശിഷ്യർക്കെല്ലാം-സാക്ഷ്യം നൽകീടാൻ
രാവും പകലുമനുസ്യൂതം-പ്രാർത്ഥിപ്പിൻ നിങ്ങൾ
മേൻമേലുഴുകുന്നവർ മേൻമേൽ-ആദായം നേടും

തൻവിളവിൽ-കളയേറ്റിടും
മടിയന്മാരെപ്പോ-ലായിടരുതേ

ഇടതടവെന്യേ പ്രാർത്ഥിപ്പിൻ
അതിനെപ്പാരം സ്നേഹിപ്പോൻ
തുണയിരുലോകത്തും-നേടീടും ന്യൂനം

കടലോരം വഴി പോകുമ്പോൾ
അന്യോന്യം വെട്ടിത്തിന്നും
മത്സ്യത്തെ ദർശി-ച്ചാർന്നേനാശ്ചര്യം
വിസ്മയസഹിതം നിൽക്കുമ്പോൾ
ചിന്തിച്ചേവം ഞാൻ
ഭുവനേ തമ്മിൽ വിഴുങ്ങുന്നോ-
രുണ്ടീ-മർത്യരിലും

ന്യായവിധിക്കെത്തീ-ടാത്ത
ജീവിയെയെന്തിനു-നിന്ദിപ്പൂ

കൺമുമ്പിൽ വിധി-കണ്ടാലും
പരനേ വിഴുങ്ങും മർത്യന്മാർ
കുറ്റക്കാരവരെയേൽക്കുന്നോൻ ധന്യൻ

**ബോവൂസൊ** (മറ്റൊന്ന്)

ആർദ്രത തോന്നണമേ നാഥാ!
ഈക്കർമ്മം കൈക്കൊള്ളണമേ
മോചനവും കൃപയും വാഴ്‌വും
നിന്നറയീന്നേകീടണമേ

നിൻ ഗാത്രം നിൽക്കുന്നേരം
നിൻ ഹൃദയം പതറീടൊല്ലാ
നിൻ ഗാത്രം ദേവാലയമാം
നിൻ ചിത്തം ധന്യാലയമാം

സർവേശാ! നിൻ മാഹാത്മ്യം
സ്തോത്രത്തെക്കാളും ശ്രേഷ്ഠം
ഞങ്ങളെ നീ സ്നേഹം മൂലം
രക്ഷിച്ചെന്നതിനാൽ സ്തോത്രം

പ്രാർത്ഥന കേട്ടീടുന്നോനേ!
യാചന നൽകീടുന്നോനേ!
പ്രാർത്ഥനയിൽ പ്രീത്യാ സദയം
യാചനയെ നൽകീടണമേ

**ബോവൂസൊ** (മറ്റൊന്ന്)

പ്രാർത്ഥിപ്പാൻ നീ നിൽക്കുമ്പോൾ
സന്താപത്തോടേകാഗ്രം
ചിന്തകളെ കടിഞ്ഞാണിട്ട്
ചിത്തത്തിൽ നിർത്തീടേണം.
നിൻവായ് ധൂപത്തിൻ കലശം
നിന്നധരം ധൂപം ഹൃദ്യം
ദൈവത്തെ പ്രീണിപ്പിക്കും
നാവോ ശുശ്രൂഷക്കാരൻ

**ബോവൂസൊ**

മേലുള്ളോരൊന്നിച്ചിരവിൽ
കീഴുള്ളോർ സ്തുതി പാടട്ടെ
നിദ്രാഹീനതയോടുണർവ-
ങ്ങുള്ളോനെ കീർത്തിക്കട്ടെ

നിദ്രയിലെന്നോണം പ്രിയരേ!
പാപത്തിൻ മുങ്ങീടൊല്ലാ
കാന്തനുമായ് മണവറയേറാൻ
നോക്കിപ്പാർക്കിൻ വാതിൽക്കൽ.

**എക്ബോകൾ**

ഭക്തർ പുകഴ്ചാ ഭാജനമേ
നിന്നിലുദിച്ചോരേകസുതൻ
തൃക്കരൾ ഞങ്ങളിലലിവാൻ തൻ
പക്കലപേക്ഷയണയ്ക്കേണം

ഒരുപോലിങ്ങും (മാർ അപ്രേം)
ഉണ്ടേമേലും നിന്നോർമ്മ
ഉതകണമേ നിൻ പ്രാർത്ഥന നിൻ
ഓർമ്മയെ ബഹുമാനിച്ചോർക്കായ്

ശരണത്താലേ നിൻ കൃപയിൽ
മരണമടഞ്ഞോരു ദാസരെ നിൻ
ജീവസ്വരമതുണർത്തണമേ
കബറീന്നുദ്യാനത്തിനായ്

**ബോവൂസൊ** (വേറൊന്ന്)

ഞങ്ങൾ തൻ കർത്താവേ നീ
കാരുണ്യം ചെയ് ഞങ്ങൾമേൽ
സ്വാതന്ത്ര്യം ഞങ്ങൾക്കുത്ഥാ-
നത്താൽ തന്നോനാം പുത്രാ!

ഈ ഞായർ നാമാശാ-
ധൈര്യങ്ങൾ പൂണ്ടോരായി
ഉയിരോനുത്ഥാനം ചെയ്തു
കുരിശിച്ചോർ ലജ്ജിച്ചല്ലോ?

വൻദിനമാം ഞായർ നാളിൽ
കബറീന്നുത്ഥാനം ചെയ്തു
ഉയരെപ്പോയ് തൻ താതന്റെ
വലഭാഗത്തായല്ലോ താൻ

**കുർബാനാനന്തര ശുശ്രൂഷ**

1. എന്റെ കടങ്ങളശേഷം നിൻ -
കൃപയാം എസ് പൂഗായതിനാൽ
മായിച്ചെൻ പാപങ്ങളെയും -
കൃപയാൽ പുണ്യമതാക്കണമേ.

2. രക്ഷക നിന്റെ രഹസ്യങ്ങൾ -
ശുശ്രൂഷിക്കപ്പെട്ടെന്നാൽ
അതിനാൽ പുണ്യപ്പെട്ടവരോ -
ടെന്നേ യോഗ്യനതാക്കണമേ.

3. കർത്താവേ നിന്നുടെ നിത്യ -
സ്വർഗ്ഗമതായൊരു രാജ്യത്തിൽ
നിന്നെ ശുശ്രൂഷിപ്പാൻ ഞാ -
നിപ്പോഴുമെപ്പോഴുമെന്നേക്കും.

4. നിത്യസ്തുതി കർത്താവിന്നും -
വിധിദിവസം കൃപ നിങ്ങളിലും
ന്യായാധിപതിക്കാദ്രതയി -
പ്പാതകനിലുമുണ്ടാകട്ടെ.

5. കൃപയുള്ളവനാം കർത്താവേ -
കൃപയെന്മേലുണ്ടാകണമെ
കൃപയുണ്ടാവുകമടിയനതാ -
മെന്മേൽ കൃപയുണ്ടാകണമെ.

6. ഇക്കുർബ്ബാനയണച്ചുള്ളോ -
(*രിപ്പട്ടക്കാരൻ) മേലും
ഈ (*ശെമ്മാശൻ) തന്മേലും
ഒരുപോൽ കൃപയുണ്ടാകണമേ.
സ്തൌമെൻകാലോസ് - കുറിയേലായിസ്സോൻ.

## വി. കുർബ്ബാന കൊടുക്കുമ്പോൾ

### (2) ബമ്ദബ്റോനൂസൊദൂമൽക്കോ

(മാർ അപ്രേം)

1. മശിഹാരാജാവാം നാഥൻ
ദൈവത്തിൻ വ്യാപാരത്താൽ
വിശ്വാസം കൊണ്ടാത്മാവിൽ
പുണ്യം നേടേണം ഞങ്ങൾ - ഹാലേലുയ്യാ.

2. രക്ഷക, നീ ധന്യൻ സ്തോത്രം,
സ്തോത്രം, കൃപചെയ്കെന്നേവം
സ്ലീബായാൽ രക്ഷിച്ചോനാം
സുതനോടർത്ഥിക്കേണം നാം - ഹാലേലുയ്യാ.

3. മാതൃവിശുദ്ധപരേതർക്കായ്
സുസ്മൃതി വർദ്ധിപ്പിച്ചോനാം
നീ പരിശുദ്ധൻ, പരിശുദ്ധൻ,
പരിശുദ്ധൻ നീ മഹനീയൻ - ഹാലേലുയ്യാ.

4. ദൂതഗണം ഞങ്ങൾക്കൊപ്പം
പാവനമീ സ്ഥാനം പൂകി
ക്കൊണ്ടാടുന്നീശാത്മജനാം
മശിഹാതൻ മെയ്രക്തങ്ങൾ - ഹാലേലുയ്യാ.

5. സദയം സവിധം പ്രാപിപ്പിൻ
കൈക്കൊൾവിൻ പാപം പോക്കി
ശാശ്വതജീവൻ നേടീടാൻ
വിശ്വാസത്തോടുൾക്കൊൾവിൻ - ഹാലേലുയ്യാ.

6. കർത്താവേ, നിൻ മദ്ബഹായിൽ
സ്മൃതരാകട്ടേ മൃതിപൂണ്ടോർ
നിൻശ്രേഷ്ഠത വെളിവാകുന്നാൾ
നിൻവലമവരാർന്നീടട്ടെ - ഹാലേലുയ്യാ.

### എക്ബാ

(മാർ അപ്രേം)

“റെഗിലേദദറകുബെസ്ക്കുദിശോ”

ശുചിയൊടുശുദ്ധ്യാ ബെസ്ക്കുദിശാ
സ്പർശിച്ചുള്ളാപ്പാദങ്ങൾ

പുക്കുദ്യാനദ്വാരങ്ങൾ
വാനവരൊത്തു വസിക്കേണം
സ്തൌമെൻ.... കുറിയേലായിസ്സോൻ

**ബോവൂസാ**

(മാർ അപ്രേം)

ക്ലീലെഗുദീലിൻ

മുടികൾ മുടഞ്ഞൊട്ടിത്തകിടും
ബലിപീഠത്തിലിരിപ്പുണ്ട്
നിർമ്മലരായ് പരികർമ്മിപ്പോ
രാചാര്യർക്കവചൂടീടും.

**ബോവൂസാ**

(മാർ അപ്രേം)

**മുൽക്കോനൊദ് കാബെൽമേനോക്**

മരമതിനുയരെക്കർത്താവേ,
കള്ളനുകിട്ടിയ നിന്റെ വരം
ത്രിത്വത്തെക്കൊണ്ടാടി മരി
ച്ചോരും കൈയ്ക്കൊണ്ടീടേണം.

("കുറുബോനോദ്കാറെബുകൊഹനോ")

(മാർ അപ്രേം)

കാഴ്ചയിതിൽ - കർത്താവേ, നിൻ
തിരുവുള്ളം - തുഷ്ടിപ്പെട്ടു
നല്ലമരി - ച്ചോർ പുണ്യപ്പെ -
ട്ടീറയരാ - നന്ദിക്കേണം.

**ബോവൂസാ**

(മാർ അപ്രേം)

**ഈത്തോദ് സയഹാസ് ദുക്റോനോക്**

(മാർത്തോമ്മാ) സൽഗുണനിധിയേ,
നിൻസ്മൃതികൊണ്ടാടും സഭയിൽ
അനവരതം നിൻ നാഥന്റെ
ശമവും ശാന്തിയുമമരട്ടെ.

### ബോവൂസാ

(മാർ അപ്രേം)
ആപ്പീസ് ആമാൻ കാദീശെ

പരിശുദ്ധന്മാരേ നിങ്ങൾ
പ്രാർത്ഥിപ്പിൻ കർത്താവോടായ്
അടികളെയും തൻ കോപത്തിൻ
വടികളെയും മായിച്ചീടാൻ.

### ബോവൂസാ

(ലോതെഗ്ലേൻ ഓ, കാദീശ്തോ....)

(മാർ അപ്രേം)

നിർത്തീടരുതേ, പരിശുദ്ധേ,
ഞങ്ങൾക്കായുള്ളർത്ഥനയെ
ഞങ്ങളിലാർദ്രത തോന്നീടാ -
നേകാത്മജനോടർത്ഥിക്ക.

### ബോവൂസാ

(മാർ അപ്രേം)
('ബസലീബൊക് മോറാനേശു)

മോറാനീശോ, കുരിശും നിൻ
മാതൃജനത്തിൻ പ്രാർത്ഥനയും
അടികളെയും നിൻ കോപത്തിൻ
വടികളെയും മായ്ച്ചീടേണം

## മാർ അപ്രേമിന്റെ ബോവൂസൊ

കർത്താവേ! കൃപ ചെയ്യണമേ
പ്രാർത്ഥന നീ കൈക്കൊള്ളണമേ
നിൻദയവും നിൻമോചനവും
നിന്നറയിൽ നിന്നേകണമേ

ആടുകളെപ്രതി കൂറോടെ
പാടുകളേറ്റൊരു നല്ലിടയാ!
സന്തോഷോത്സവമീ ഞങ്ങൾ
കൊണ്ടാടാൻ കൃപ ചെയ്യണമേ.

എല്ലാറ്റിന്നും നായകനേ!
സൃഷ്ടികൾ തന്നരികെ വരുവാൻ
നിന്നെ പ്രേരിപ്പിച്ചെന്ന
നിന്റെ മഹാകൃപയാലിപ്പോൾ-

ഹീനരതാമീദാസരിൽ നീ
കാരുണ്യം ചെയ്തീടണമേ
നിന്നെ വിളിക്കും നിന്നടിയാർ-
ക്കെപ്പോഴും കൃപ നൽകണമേ

സോദരരേ! യാചിപ്പുകളെ
കേൾക്കുകയില്ലെന്നോർക്കരുതേ
പശ്ചാത്താപത്താൽ നിനുവാ
രക്ഷിതരായ് നമുക്കർത്ഥിക്കാം

നൻമയ്ക്കുള്ളോരോവിഘ്നം
നമ്മിൽത്തന്നെയാകുന്നു
തന്റെ മഹാകാരുണ്യത്തെ
ദൈവം താൻ തടയുന്നില്ല

അന്വേഷിപ്പോൻ കണ്ടെത്തും
എന്നല്ലൊ തിരുവേദമൊഴി
ഏവൻഗേല്യോനിൽ നിന്നും
നന്നായ് നാമറിഞ്ഞെന്നതുപോൽ

അപ്പം മക്കൾ യാചിച്ചാൽ
അപ്പൻ കല്ലേകുന്നില്ല
മത്സ്യം മക്കൾ ചോദിച്ചാൽ
പാമ്പിനെയും നൽകാറില്ല

തൻ തിരുമുമ്പിൽ യാചിക്കും
ദാസരുടെ ആവശ്യങ്ങൾ
നൽകീടും ദൈവത്തോടായ്
നമ്മൾക്കും യാചിച്ചീടാം

തന്നെ വിളിപ്പോർക്കായ് നാഥൻ
തൻ വാതിൽ തുറന്നീടുന്നു
ദാനീയേലിന്നെന്നതുപോൽ
ഞങ്ങടെ യാചനകൾക്കായി

നിൻവാതിൽ തുറന്നീടണമേ
നിന്നെയവൻ കുഴിയിൽ നിന്നും
കേണുവിളിച്ചർത്ഥിച്ചപ്പോൾ
മാലാഖയെ വിട്ടല്ലൊ.

ആട്ടിൻകൂട്ടങ്ങൾക്കിടയൻ
ആദ്യനതായ് നിൽക്കുംപോലെ
ഞങ്ങടെ യാചനകൾക്കിപ്പോൾ
സ്ലീബായെ മുൻനിർത്തുന്നു.

കർത്താവേ! ഞങ്ങൾക്കിപ്പോൾ
നൽകരുതേയാശാഭംഗം
ഈയടിയാരുടെ യാചനയെ
നീയൻപാൽ കൈക്കൊള്ളണമേ

ഗർഭിണിയെ വിധികർത്താക്കൾ
കൊല്ലാനേൽപ്പിക്കാത്തതുപോൽ
നിൻമെയ്രക്തങ്ങൾ പേറും
ഭൂമിയെ നീ ശിക്ഷിക്കരുതേ

മാനസ്സവാട്ടം കണ്ണീരും
വന്നീടേണം പ്രാർത്ഥനയിൽ
പുഞ്ചിരിയുള്ളധരം വ്യസനം
തട്ടാത്തമനവും പോരാ

വൃദ്ധൻമാർ പിഴചെയ്തീടിൽ
ഉണ്ണികൾ തൻവിളി കേൾക്കണമേ
ഉണ്ണികൾ തൻ നമസ്ക്കാരത്താൽ
രക്ഷിതമായല്ലൊ നിനുവ

മുട്ടിവിളിപ്പോർക്കായ് വാതിൽ
തുറക്കും നാഥന്നായ് സ്തോത്രം
അനുതാപം കൈക്കൊൾവോരിൽ
സന്തോഷിക്കും സ്വർഗ്ഗീയർ

ഞങ്ങളുടെ പാപം മൂലം
ഭൂമിയെ നീ ശിക്ഷിക്കരുതേ
കർത്താവേ! നീ കാരുണ്യം
പൂണ്ടമഹോന്നതനാണല്ലോ

സങ്കടമായോരിസ്ഥിതിയിൽ
ഞങ്ങളെ നീയിട്ടേക്കരുതേ
ഈ നിൻ കോപത്തിന്റെയും
ശിക്ഷയുടെയും കാലത്തിൽ

നിന്നടിയാരുടെ നേരെ നിൻ
വാതിലടച്ചീടല്ലേ നീ
ഞങ്ങൾ പാപികളാണെന്ന്
ഏറ്റുപറഞ്ഞീടുന്നയ്യോ

നിൻകനിവീ ദാസന്മാർക്ക്
നൽകണമേ നല്ലാശ്വാസം
ഞങ്ങളെ നീ ശിക്ഷിപ്പതുനൽ
കാരുണ്യത്തോടാകണമേ

തീനരകം തന്നിൽനിന്നും
ഞങ്ങളെ നീ രക്ഷിക്കണമേ
ഞങ്ങടെ യാചനകൾക്കായി
നിൻ വാതിൽ തുറന്നീടണമേ.

നിൻ ദാസൻമാരുൾക്കൊണ്ട
നിൻ തിരുരക്തശരീരങ്ങൾ
ഞങ്ങളുടെ ദേശത്തിന്റെ
രക്ഷയ്ക്കായുതകീടണമേ

നിന്നാട്ടിൻകൂട്ടത്തിന്ന്
നിൻസ്ലീബാ മുൻനിൽക്കണമേ
അൻപുടയോനാം നല്ലിടയാ!
സങ്കടശബ്ദം കേൾക്കണമേ.

നിൻമുമ്പിൽ കരയുന്നോരാം
ഞങ്ങടെ കുറ്റം പോക്കണമേ
ഹന്നായ്ക്കൻപാൽ സന്താനം
ദാനം ചെയ്തല്ലൊ നാഥാ!

നിൻ സഭയിൻ യാചനകൾ നീ
നൽകണമേ കൃപയോടിപ്പോൾ
തൻപ്രജകൾ തൻ കൂട്ടത്താൽ
ശോഭിപ്പിക്കണമേയതിനെ

നാഥാ നിൻ തൃക്കൈയാലെ
നിൻസഭയെ വാഴ്ത്തീടണമേ
സർവ്വജനങ്ങളിലും നിന്റെ
വാഴ്‌വുകളെ വർഷിപ്പിക്ക

മാർത്തോമ്മാശ്ലീഹാ തന്റെ
പ്രാർത്ഥനയാൽ നിരപ്പാകണമേ
ശിക്ഷകളും ദുഃഖങ്ങളുമെ
നീ കൃപയോടൊഴിവാക്കണമേ

നിന്നൊടു യാചിപ്പാൻ നാഥാ!
യോഗ്യതയില്ലാതുള്ളവരാം
ഈ ദുഷ്ടൻമാരോടിപ്പോൾ
കാരുണ്യം തോന്നീടണമേ

മോചനമേകീടുന്നതിനു
യാചനം ചെയ്തീടുന്നവരാം
ഈ ദുർന്നീതിക്കാർ തന്നിൽ
പ്രീതിയുദിപ്പിച്ചീടണമേ

ഞങ്ങൾക്കേകീടാനായ് നീ
തയ്യാറെന്നരുളുണ്ടല്ലോ
ആരാഞ്ഞും കിട്ടീടായ്കിൽ
ഞങ്ങൾതാൻ ലജ്ജിക്കേണ്ടോർ

ഏകുന്നോൻ കൈനീട്ടുന്നു
വാങ്ങേണ്ടോൻ പിൻമാറുന്നു
ദുഷ്ടൻമാരും മുട്ടിച്ചാൽ
നീ കേൾക്കുന്നല്ലോ കൃപയാൽ

ആയതിനാലാവശ്യക്കാ-
രായോരേ! നിങ്ങൾ വന്ന്
ഐശ്വര്യം നിറയും തന്റെ
ഭണ്ഡാരപ്പുരയിൽ നിന്നും

നിങ്ങളുടെയാവശ്യങ്ങൾ
സർവ്വവുമെ നേടിക്കൊൾവിൻ
ഇടവില്ലാതരുളുന്നോനിൽ
നിന്നിഹനിങ്ങടെ യാചനകൾ

യാതൊന്നും വില നൽകാതെ
ദാനമതായ് കൈക്കൊണ്ടിടുവിൻ
ഞങ്ങളെ നിർമ്മിച്ചെന്നേനെ!
ഞങ്ങളുടെ വേദനയോർത്ത്

അങ്ങേയ്ക്കല്ലാതുള്ളത്തിൽ
സങ്കടമിങ്ങാർക്കുണ്ടാകും?
ഈയടിയാരുടെ ദുഷ്ടവ്യണം
നീയല്ലാതാർ പോക്കീടും

മാതാവിൻ മാർവ്വിന്നൊപ്പം
മറ്റെവിടെ സുഖമുണ്ണിക്ക്
ഉണ്ണിക്കുള്ളോരാഹാരം
മാതാവിൻ മുലയിൽ നിന്നാം

നാഥാ! നിന്തിരുസന്നിധിയിൽ
നൻമകളുണ്ടേ ധാരാളം
ഓരോരോ തുണയെപ്പോഴും
നിന്നിൽ നിന്നൊഴുകീടുന്നു

നാഥാ! നിൻ നിക്ഷേപങ്ങൾ
മുട്ടുള്ളോർക്കരുളീടണമേ
ഭൂമിയുമാകാശം താനും
നാശമതായ് തീരുന്നെങ്കിൽ

നിന്നുടെ പള്ളികളെ നന്നായ്
ശോഭിപ്പിച്ചീടുന്നതിനും
നിൻമെയ് രക്തങ്ങൾ പൂജി-
ക്കുന്നതിനും കഴിവുണ്ടാമൊ.

നാഥാ! ഞങ്ങളിതാ നിന്റെ
ഭണ്ഡാരപ്പുരയിൽ പൂകി
കൃപയുള്ളോനേ! ഞങ്ങൾക്കായ്
നിൻവാതിൽ തുറന്നീടണമേ

നിന്റെ പിതാവിങ്കൽ നിന്നും
മോചനവും കൃപയും വരണേ
കാരുണ്യം കൊണ്ടാല്ലാതി-
ന്നെങ്ങനെ രക്ഷപെടും ഞങ്ങൾ

വാതിൽകളേയിപ്പോൾ നിങ്ങൾ
വേഗമുയർത്തിടുവിൻ തലകൾ
മാന്യതയേറും രാജൻതൻ
ഭണ്ഡാരപ്പുര പൂകട്ടെ

ഞങ്ങൾക്കായ് കൃപയും ദയവും
മോചനവും നൽകീടട്ടെ
അൻപുടയോനാം നല്ലിടയാ!
ഞങ്ങടെ യാചന കേൾക്കണമേ

നിൻമുമ്പിൽ കരയുന്നടിയാർ
ഞങ്ങടെ കുറ്റം മായ്ക്കണമേ
സങ്കടമൻപോടെകീട്ടി-
ന്നുത്തരമരുളിച്ചെയ്യണമേ

കൈവെടിയാതടിയങ്ങളെ നീ
കാത്തു സദാ പാലിയ്ക്കണമേ
ഇപ്പോഴുമെല്ലാ നേരത്തും
എന്നേക്കും രക്ഷിക്കണമേ

പ്രാർത്ഥനയെ കേൾക്കുന്നവനേ
യാചനയെ നൽകുന്നവനേ!
പ്രാർത്ഥന കേട്ടീ ദാസരുടെ
യാചനയെ നൽകീടണമേ

## മാർ അപ്രേമിന്റെ മെമ്രാ
### (അനുതാപത്തിന്റെ)

ആത്മാവേ! എന്തിനു നീയി-
ന്നെണ്ണിയെരിഞ്ഞീടുന്നിതുപോൽ
എന്തിനു നീ ചൊവ്വില്ലാത്ത
വഴിയിൽക്കൂടി നടക്കുന്നു

നീയിന്നെന്തിനു വഞ്ചനയിൽ
ഇടറിപ്പോകുന്നാത്മാവേ!
നീ പിന്തിരിയുന്നില്ലല്ലൊ
അതിനാൽ നിനക്കയ്യോ കഷ്ടം

ലോകവുമതിലുള്ളവയെല്ലാം
സ്വപ്നം പോലാം വിധിനാളോ
അലറിയണഞ്ഞിടുമെന്നറിക
അയ്യോ നിൻ വിധിപെടുമന്നാൾ

കഴിയും പോലാത്മാവേ! നീ
വിലപിച്ചട്ടഹസിച്ചിടുക
നിന്നന്യായങ്ങൾക്കായി
കരയുക കരയുക നീയേറ്റം

പരിചയമുള്ളവരും നിന്നെ
പരിചിലറിഞ്ഞീടാത്തവരും
എല്ലാവരുമെ നിന്നോടൊ-
ത്തയ്യൊ പാരം വിലപിക്കും

തൻ പാപമറിഞ്ഞാദാവീ-
ദിരവും പകലും കണ്ണീരാൽ
തന്റെ കിടക്ക നനച്ചയ്യൊ
അയ്യോ വലുതാം നിൻദുരിതം

ആഴം കൂടിയ കുഴി നീ തീർ-
ത്തന്ന്യായമതാം വിറകാലെ
നീ കത്തിച്ചുള്ളോരഗ്നി
അയ്യോ നിന്നെ നോക്കുന്നു.

എത്രയുമുഗ്രം ന്യായവിധി
വിധികർത്താവതി ഭീകരനാം
ആ സമയം തന്നിൽ നിന്നെ
അയ്യോ കാപ്പാനാരുണ്ടാം.

പാഴുമശുദ്ധവുമായവയാൽ
നിന്നുടെ കാലം നീ പോക്കി
അന്നെഴുന്നള്ളത്തണയുമ്പോ-
ളയ്യോ നിയെവിടെപ്പോകും

നിൻകൈകൊണ്ടു പിരിച്ചോരാ-
ക്കയറാൽ കെട്ടപ്പെടുമേ നീ
നീ തീർത്തു നിനക്കാലാത്തും
അയ്യോ നിന്നെയഴിപ്പാനാർ

എത്രയൊ നന്ന് മരിച്ചെങ്കിൽ
അതിലും നന്നു ജനിക്കായ്കിൽ
നീ ഉയിരോർക്കതി നിന്ദയതായ്
നീ മൃതരിൽ മുമ്പനുമായ്

നിന്നേയുത്തമ ദൈവം തൻ
രൂപമതെന്നു വിളിച്ചല്ലോ
ഉത്തമപുത്രൻ തൻ ലോകം
നിനക്കായ് വാഗ്ദാനവുമേകി

അവരുടെ നാളണയുന്നേരം
നീയെവിടെപ്പോയ് മറയുന്നു
യാചന നീ ചെയ്തീടിമ്പോ-
ളയ്യോ നിനക്കു മഹാകഷ്ടം

കപടതയുള്ളാത്മാവേ! നീ
പലകുറി ശപഥം ചെയ്തല്ലോ
വഞ്ചനയുള്ളാത്മാവേ! നീ
പൊളിവാക്കനവധി ചൊന്നല്ലോ

പാപം വിട്ടു പിരിഞ്ഞീടാൻ
നിശ്ചയവും ചെയ്തെന്നാലും
ദുർമ്മാർഗ്ഗത്തെ വെറുത്തീടാൻ
നൻമനമില്ല നിനക്കേതും.

എവിടെപ്പോയിടുമാത്മാവേ!
നിയെന്തവിടെ ചെയ്തീടും?
പെട്ടന്നാനാളണയുമ്പോ-
ളയ്യോ നീയെവിടെപ്പോകും

ഉയരവുമാഴവുമന്നിളകും
ഉഴലും വാനവർ മാനവരും
പാറകൾ പൊളിയും നേരം നീ
അയ്യോ എന്തവിടെ ചെയ്യും.

ഇരുൾ നിന്നെ പിടികൂടുമ്പോൾ
വെട്ടം കാട്ടാനാരുണ്ട്?
എരിതീയിൽ നീയെരിയുമ്പോ-
ളയ്യോ പനിനീർ വീശാനാർ?

എല്ലാ പാപത്തേക്കാളും
വല്ലാത്തവയാം നിൻ പാപം
അഴുകും വ്യണമൊക്കെക്കാളും
നാറുന്നവയാം നിന്റെ വൃണം

അയ്യോ നിന്നുടെ മുറിവുകളി-
ന്നെല്ലാ മുറിവുകളെക്കാളും
ആപൽക്കരമാണു നിനക്കി-
ങ്ങയ്യോ ആരു സുഖം നൽകും

പീശോൻ പോലെ തുറന്നിടുക
നിൻ കണ്ണുകളെന്നാത്മാവേ!
ഗീഹോൻപോലെ തുറന്നാലും
വേഗം നിൻ കൺമണികളെയും

അവയൊടുകൂടെ ദെക്ലാസും
പ്രാസും കൂടി ചേർന്നാലും
നിന്നെക്കഴുകി വെടിപ്പാക്കാ-
നയ്യോ മതിയാവുകയില്ല

നിന്നധരം വിലപിക്കട്ടെ
നിൻഹൃദയം ദുഃഖിക്കട്ടെ
നിൻമുഖവും വാടീടട്ടെ
അയ്യോ നിൻ പിഴ വലുതല്ലോ.

നിന്റെ കഴുത്തു കുനിച്ചിടുക
ചാരം ഭക്ഷ്യവുമാക്കിടുക
മരണാവസ്ഥ നിരൂപിച്ചി-
ങ്ങയ്യോ കരയുക നീ പാരം

കരയാൻ വശമുള്ളവരായ
നാരികളെ വരുത്തീടുക നീ
ശരണം പൂണ്ട നിനക്കായി-
ട്ടയ്യോ അവരും കരയട്ടെ

ഉള്ളിൽ കൃപയില്ലാത്തവനേ!
നിന്നോടാരൊരു കൃപ ചെയ്യും
വിധികർത്താവും വെടിയുമ്പോ-
ളയ്യോ നിന്റെ തുണയ്ക്കാര്

മേലിൽനിന്നാകാശമഹോ
നിന്നെത്തള്ളി മറിച്ചീടും
ഭൂമിയതിൻമടിയിൽത്തന്നെ
നിന്നെയടക്കിയമർത്തീടും

ധനവാനോടൊത്തൊരുമിച്ച്
മുറയിടുവാനായ് തുനിയും നീ
നിൻമുറവിളിയതു കേട്ടീടാ-
നയ്യോ ആരുണ്ടായീടും

നാഴികതോറും നീ തോറും
നാഴികതോറും നീ പിഴക്കും
നിന്നുപവാസം പ്രാർത്ഥനയും
ന്യായമതെങ്ങനെ കൈക്കൊള്ളും

നീ നിൻ നാദമുയർത്തിയഹോ
അവനെച്ചൊല്ലി വിളിച്ചീടും
മറ്റുള്ളവർ തൻ കുറ്റത്തെ
ഒന്നൊഴിയാതെ വെളിവാക്കും

എന്നാലാരുടെ യാചനയാ-
ണന്നേരത്തഖിലാധീശൻ
താൻ കൈക്കൊണ്ടീടുവതെന്നും
അയ്യോ നിരൂപിച്ചീടുക നീ

ദുരിതപ്പെട്ടോരാത്മാവേ!
താതസുതാശ്വാസപ്രദനേ
സ്തോത്രം ചെയ്യുക നീയെന്നാ-
ലെത്ര ഗുണങ്ങൾ നിനക്കുണ്ടാം.

## മാർ അപ്രേമിന്റെ മെമ്രാ

കർത്താവേ! കറയില്ലാത്ത
ഹൃദയമെനിക്കരുളീടണമേ
പിഴയധികാരം ചെയ്തതിനാൽ
മുന്നേക്കാളതുവഷളായി

കർത്താവേ! എൻ പ്രാർത്ഥനയാൽ
സുസ്ഥിരവും ശുദ്ധിയുമുള്ള
നിന്നാത്മാവിനെയെന്നുള്ളിൽ
നന്നായൊന്നു പുതുക്കണമേ

ആ നിന്നാത്മാവെന്നുള്ളിൽ
ദിവസംപ്രതി പാർത്തീടണമേ
മൗനം ദീക്ഷിക്കാതെ സമാ-
ധാനത്തോടതു വാഴണമേ

എൻ പാപത്തിൻ ബഹുലതയാൽ
റൂഹാവഴി ഞാൻ പ്രാപിച്ച
മുൻവാഗ്ദത്തമകറ്റിയതിൻ
നൽവരമില്ലാത്തവനായ് ഞാൻ

കൃപയുള്ളോനോ! റൂഹായേ!
വീണ്ടും പുതുതാക്കണമെന്നിൽ
അതു നിൻഹിതമെന്നെക്കാണി-
ച്ചമലമനസ്സിൽ പാർക്കണമേ

കർത്താവേ! ദുശ്ചിന്തകളും
പാപവികാരങ്ങളുമറ്റ
കളവില്ലാത്തൊരു നിർമ്മലമാം
ചിത്തമെനിക്കേകീടണമേ

കർത്താവേ! വൻചതിവുകളും
കുടിലതന്ത്രമതൊക്കെയുമെ
നിത്യമകറ്റും നിർമ്മലമാം
ചിത്തമെനിക്കേകീടണമേ

നാഥാ! കോപമടുക്കാതെ
വൈരമടുത്തവനോടെന്നും
ഉണ്ടാകാത്തൊരു നിർമ്മലമാം
ചിത്തമെനിക്കേകീടണമേ.

ആത്മശരീരങ്ങളെ നാശം
ചെയ്യുമസൂയാദോഷമതും
വാശിയുമറ്റൊരു നിർമ്മലമാം
ചിത്തമെനിക്കേകീടണമേ

അകമേചതിവാലോചിപ്പാ-
നന്യനെ ദുഷിചൊല്ലീടാനും
തുനിയാതുള്ളൊരു നിർമ്മലമാം
ചിത്തമെനിക്കേകീടണമേ

കർത്താവേ! നിൻഗുണകാര്യം
ചിന്തിപ്പാൻ തുനിയാതൊന്നായ്
അക്രമവൃത്തികളില്ലാത്ത
നിർമ്മലചിത്തം നൽകണമേ

കർത്താവേ! മലിനതയിൽ നി-
ന്നൊഴിയുന്നതുമീലോകത്തിൻ
ഇമ്പങ്ങളെ വെടിയുന്നതുമാം
നിർമ്മലചിത്തം നൽകണമേ

കാമവികാരമശുദ്ധതയും
സുഖഭോഗവുമീവകയൊന്നും
നിരൂപിക്കാതെയിരിക്കുന്ന
നിർമ്മല ചിത്തം നൽകണമേ

കർത്താവേ! ഈ ലോകത്തിൽ
സമ്പത്തിവിശേഷം സകലം
എച്ചിലുപോലെണ്ണീടുന്ന
നിർമ്മല ചിത്തം നൽകണമേ

കർത്താവേ! ദ്രവ്യാഗ്രഹവും
മതിയില്ലായ്മയുമറ്റു സദാ
അക്രമമൊക്കെ വെറുക്കുന്ന
നിർമ്മലചിത്തം നൽകണമേ

കർത്താവേ! ഉന്നതഭാവം
തന്നത്താനെ നടിക്കാത്ത
നിഗളമശേഷമകറ്റുന്ന
നിർമ്മല ചിത്തം നൽകണമേ

ഉന്നതസിംഹാസനമെല്ലാം
നിസ്സാരമതെന്നോർക്കുന്ന
അധികാരഭ്രമമില്ലാത്ത
നിർമ്മല ചിത്തം നൽകണമേ

ബഹുമാന പ്രിയമറ്റതുമായ്
അപമാനത്തെ സഹിപ്പതുമായ്
കീർത്തിയിലുയരാത്തതുമായ
നിർമ്മല ചിത്തം നൽകണമേ

കർത്താവേ! ദുർമത്സരമീ-
ങ്ങേശീടാത്തതുമെപ്പോഴും
തിൻമയിൽ ശങ്ക കലർന്നതുമാം
നിർമ്മല ചിത്തം നൽകണമേ

അന്യായത്തിൽ നിന്നെന്റെ
കൈകൾ വിരമിച്ചീടട്ടെ
സൽക്കർമ്മങ്ങൾക്കായവകൾ
നീട്ടപ്പെടുമാറാകട്ടെ.

എൻകാലുകൾ ദുർമ്മാർഗ്ഗത്തിൽ
വയ്ക്കുന്നതിനിടയാകരുതേ
സൻമാർഗ്ഗത്തിൽക്കൂടി സദാ
ഞാനടിയൂന്നി നടക്കണമേ

നിന്നെയാരായുന്നതുമായ്
നിൻവചനം കാക്കുന്നതുമായ്
പാപമിനി ചെയ്യാത്തതുമാം
നിർമ്മല ചിത്തം നൽകണമേ

നേരും നല്ലതുമാം ചൊല്ലിൽ
താൽപര്യം കലരുന്നതുമായ്
വിൺചിന്തയകന്നതുമായ
നിർമ്മലചിത്തം നൽകണമേ

ദുർവാർത്തകളും വ്യർത്ഥതരം
പഴമൊഴിയുമുപേക്ഷിക്കുവതായ്
നിൻ സാക്ഷ്യത്തിൻ രസമിയലും
നിർമ്മലചിത്തം നൽകണമേ

കർത്താവേ! നിൻ കല്പനയിൽ
നിന്നണുവും തെറ്റീടാതെ
നിന്നെത്തിരവാൻ പ്രിയമിയലും
നിർമ്മല ചിത്തം നൽകണമേ

നിന്നാജ്ഞാമാർഗ്ഗം തന്നിൽ
കാലടികൾ ഉറപ്പിച്ചിടുവാൻ
നിർദ്ദേശിച്ചീടുന്നൊരു നൽ
നിർമ്മലചിത്തം നൽകണമേ

കർത്താവേ! തിരുവേദത്തിൽ
രാപകൽ ധ്യാനത്തോടും നിൻ
സ്തുതിയാൽ തെളിവോടുമിരിക്കും
നിർമ്മല ചിത്തം നൽകണമേ

അനുതാപത്തൊടു കൂടി മഹാ
മുറവിളി നെടുവീർപ്പുകളാലെ
പുല്ലിനു തുല്യം വാടുന്ന
നിർമ്മല ചിത്തം നൽകണമേ

കർത്താവേ! പാപങ്ങളെയോർ-
ത്തുണ്ടാകും മുറവിളിയാലെ
മെഴുകെന്നതുപോലുരുകീടും
നിർമ്മല ചിത്തം നൽകണമേ

സച്ചിന്തകൾ, സദ്വചനങ്ങൾ
നൻമകളെന്നിവയോരോന്നും
എപ്പഴുമുണ്ടായീടുന്ന
നിർമ്മലചിത്തം നൽകണമേ

ദുർന്നീതികൾ ദുശ്ചിന്തകളെ-
ന്നെല്ലാവക തിൻമകളേയും
എത്രയുമകലത്താക്കുന്ന
നിർമ്മലചിത്തം നൽകണമേ.

അൻപുടയോനേയതുപോലു-
ള്ളാശയമെന്നിൽ നീതന്ന്
പാപമകന്നും നിൻ ചേർച്ച
ഞാൻ നേടുകിലേറ്റം നന്ന്

നരരിൽ പ്രിയമുള്ളവനേ! നീ
മനമിതു പോലെന്നിൽ ചേർത്ത്
അതിൽ നന്നായ് നിന്നോടുള്ള
ഭയഭക്തിയുറപ്പിക്കണമേ

നാഥാ! ഇതുപോൽ നിർമ്മലമാം
ചിത്തമെനിക്കരുളീടണമേ
എന്നിൽ സ്ഥിരവും ചൊവ്വുമെഴും
റൂഹായെ പുതുതാക്കണമേ

നിന്റെ വിശുദ്ധാത്മാവിനെ നീ
എന്റെ മനസ്സിലിരുത്തണമേ
അതിൽ നിന്നു ദുരാത്മാക്കളെ നീ
നീരറ്റേടത്താക്കണമേ

മാമൂദീസായുടെ വെള്ളം
എന്നിൽ സ്ഥിതി ചെയ്യുന്നയ്യോ
കർത്താവേ! ദുഷ്ടാത്മാക്കൾ-
ക്കെന്നിലിരിപ്പിടമേകരുതേ.

എന്നുടെ ജീവൻ കാത്തിടുമെൻ
നാഥാ! നിനക്കെന്നും സ്തോത്രം
നിൻകൃപയിരുലോകത്തിലുമീ
എന്നിലുമുണ്ടായീടട്ടെ

## മാർ അപ്രേമിന്റെ മെമ്രാ
## (അനുതാപത്തിന്റെ)

എന്നുടയോനേ! നീയെന്നെ
കൺമണിപോൽ കാത്തീടണമേ
നിൻചിറകാലെ മറച്ചുപരീ-
ക്ഷയിൽ നിന്നെന്നെ കാക്കണമേ.

ഒളിവായ് നോക്കീടാതെന്റെ
കണ്ണുകളെ നീ കാക്കണമേ
വഞ്ചന കേൾക്കാതടിയന്റെ
കാതുകളെയും കാക്കണമേ

എന്നധരങ്ങൾക്കെന്നും നീ
കാവലതായും നിൽക്കണമേ
എന്നുള്ളിൽ ദോഷം ചെയ്‌വാ-
നുള്ള വിചാരമുദിക്കരുതേ

കർത്താവേ! നല്ല വിവേകം
വർദ്ധിപ്പിക്കണമെന്നിൽ നീ
സൗരഭ്യത്താൽ നിന്നെയെനി-
ക്കിമ്പപ്പെടുത്താനിട വരണേ

ഐഹിക നേട്ടത്തിനു പകരം
നിന്നെ സമ്പാദിപ്പാനും
നിന്നെ സ്നേഹിച്ചീ ലോകം
നിരസിപ്പാനും കൃപ ചെയ്ക

എന്നെത്തന്നെ സന്നിധിയിൽ
കാഴ്ചയണപ്പാനും നാഥാ!
എന്നെ നിനക്കു സുഗന്ധമതായ്
അർപ്പിപ്പാനും കൃപ ചെയ്ക.

എൻ നാഥാ! നിൻ തിരുമുമ്പിൽ
ആത്മശരീര മനസ്സുകളെ
ശോഭകലർന്ന വിളക്കുകളായ്
ഞാൻ കത്തിപ്പാറാകണമേ

ആത്മശരീര മനസ്സുകളാ-
മെന്നുടെ തിരുമുൽ കാഴ്ചകളെ
താതസുതാശ്വാസപ്രദനേ!
അൻപൊടു കൈക്കണ്ടീടണമേ

സ്വർഗ്ഗസ്ഥ പിതാവേ! എന്നിൽ
മാനസശുദ്ധി വരുത്തണമേ
ദൈവസുതാ! നീയെന്നാത്മാ-
വിനു വിശുദ്ധി വരുത്തണമേ

ആശ്വാസപ്രദനാകുന്ന
പരിശുദ്ധാത്മാവേ! എന്റെ
ദേഹമശേഷം കൃപയാലെ
പരിപാവനമാക്കീടണമേ

അന്ത്യദിനത്തിൽ നാഥാ! നീ
സന്തോഷിപ്പിക്കണമെന്നെ
ആത്മശരീരമനസ്സുകൾ നിൻ
സ്തുതിപാടുന്നു കനിയണമേ

## മാർ അപ്രേമിന്റെ മെമ്രാ
### (അനുതാപത്തിന്റെ)

കർത്താവേ! നിന്തിരുവടിയേ!
സ്തോത്രം ചെയ്യുന്നു ദാസൻ
ഒരു നേരവുമിളവില്ലാതെ
തിരുനാമ സ്തുതി പാടുന്നേൻ

പാപം മോചിക്കപ്പെടുവാൻ
കരയുന്നയ്യോ നിൻ ദാസൻ
കന്യകമറിയാമിൻ മകനേ!
കരുണ ചൊരിഞ്ഞീടണമെന്നിൽ

പാപക്കടലിൽ വീണടിയാൻ
ശ്വാസം മുട്ടി വശം കെട്ടു
ദുർന്നയമാകുന്നാഴത്തിൽ
മുങ്ങിയടിക്കടി താഴുന്നേൻ

ഞാനെഴുന്നേൽപ്പാൻ തൃക്കൈ നീ
നീട്ടിത്തന്നീടണമിപ്പോൾ
കന്യകമറിയാമിൻ മകനേ!
കരുണ ചൊരിഞ്ഞീടണമെന്നിൽ

എന്നെ വലപ്പാൻ വേണ്ടിയിതാ
ദുഷ്ടൻ തന്നുടെ വലവച്ചു
കഷ്ടമവൻ തൻ തന്ത്രത്താൽ
തട്ടിയെടുത്തെന്നേയിപ്പോൾ

എന്നെയവൻ പീഡിപ്പിക്കാ-
തെന്നുടയോനേ! കാക്കണമേ
കന്യകമറിയാമിൻ മകനേ!
കരുണ ചൊരിഞ്ഞീടമെന്നിൽ

കർത്താവേ! നിൻ ദാസകനാ-
മെന്നെ തീനരകം തന്നിൽ
ഇട്ടുപൊരിപ്പാൻ വേണ്ടിയവൻ
യുദ്ധം ചെയ്യുന്നെപ്പോഴും

ആയതിനിടയാകാതുടനെ
നീ അവനെ വിരോധിക്കണമേ
കന്യകമറിയാമിൻ മകനേ!
കരുണ ചൊരിഞ്ഞീടണമെന്നിൽ

ലൗകിക ചിന്തയിലയ്യോ ഞാൻ
പെട്ടു വശം കെട്ടലയുന്നു
ഉപവാസം നമസ്ക്കാരങ്ങൾ
വിട്ടുകളഞ്ഞു സമസ്തം ഞാൻ

നിത്യാനന്ദം പ്രാപിപ്പാ-
നെന്നെ യോഗ്യനതാക്കണമേ
കന്യകമറിയാമിൻ മകനേ!
കരുണ ചൊരിഞ്ഞീടണമെന്നിൽ

അയ്യോ കഷ്ടമെനിക്കെന്റെ
സമയവുമെല്ലാം പോയല്ലോ
എൻ പാപങ്ങൾ ഭൂമിയിലെ
പൊടിയേക്കാളനവധിയത്രെ.

എൻ കുറ്റങ്ങളശേഷം നിൻ
കനിവാൽ മോചിച്ചീടണമേ

കന്യകമറിയാമിൻ മകനേ!
കരുണ ചൊരിഞ്ഞീടണമെന്നിൽ

രഹസ്യങ്ങളറിഞ്ഞീടാൻ നീ
കഴിയുന്നവനാണതുകൊണ്ട്
നിന്തിരു സന്നിധിതന്നിലെനി-
ക്കണവാനുണ്ടു ഭയം പാരം

നാഥാ! നീയാദിവസത്തിൽ
മുഖശോഭയെനിക്കേകണമേ
കന്യകമറിയാമിൻ മകനേ!
കരുണ ചൊരിഞ്ഞീടണമെന്നിൽ

നിൻ മുമ്പിലുമാസ്വർഗ്ഗത്തിൻ
നേരെയുമടിയാൻ പിഴ ചെയ്തു
നിൻപരമാനന്ദത്തിനു ഞാൻ
യോഗ്യതയില്ലാത്തവനല്ലോ

നിന്തിരുകൃപയെ പ്രാപിപ്പാൻ
എന്നെ യോഗ്യനതാക്കണമേ
കന്യകമറിയാമിൻ മകനേ!
കരുണ ചൊരിഞ്ഞീടണമെന്നിൽ

നിന്നുയിരിൻ മേശയിൽ നിന്നും
നിന്നടിയാൻ ഭക്ഷിച്ചുടനെ
പുറജാതികളോടിടപെട്ട്
കറപൂണ്ടേറ്റവുമുടയോനേ!

കൃപയാലെന്നെയൊടുക്കത്തെ
കൂലിക്കാരൊടു ചേർക്കണമേ
കന്യകമറിയാമിൻ മകനേ!
കരുണ ചൊരിഞ്ഞീടണമെന്നിൽ

എൻ നാളുകളേറ്റവുമധികം
പാഴായിട്ടു കഴിഞ്ഞല്ലോ
എൻ ചിന്തകളെല്ലാമോർത്താ-
ലെത്രയശുദ്ധപ്പെട്ടവയാം

നീ തെളിവുള്ള മുഖത്തോടി-
ന്നിവനെ തൃക്കൺ പാർക്കണമേ
കന്യകമറിയാമിൻ മകനേ!
കരുണ ചൊരിഞ്ഞീടണമെന്നിൽ

എൻപാപമശേഷവുമെന്റെ
കണ്ണിനു മുമ്പിലിരിക്കുന്നു
നിന്നെ വിളിക്കുമ്പോഴെന്നോ-
ടുത്തരമരുളി ചെയ്യണമേ

വലഭാഗേ തൂങ്ങിയകള്ള-
നൊപ്പം കരുതണമേയെന്നെ
കന്യകമറിയാമിൻ മകനേ!
കരുണ ചൊരിഞ്ഞീടണമെന്നിൽ

നിന്നുടെ നേരെ നോക്കീടാ-
നിദ്ദാസകനില്ലേ ധൈര്യം
നിന്നെ പാരം കോപിപ്പി-
ച്ചതിനാലെനിക്കയ്യോ കഷ്ടം

നിന്നടിയാനൊരു നേരത്തും
വന്നീടരുതാശാഭംഗം
കന്യകമറിയാമിൻ മകനേ!
കരുണ ചൊരിഞ്ഞീടണമെന്നിൽ

നാറിയിരിക്കുന്നോരെന്റെ
പാപവൃണങ്ങളശേഷം നീ
നിൻ കരുണക്കടലിൽ കഴുകി
നന്നായ് സുഖമാക്കീടണമേ

നിന്നാലടിയാൻ സന്നിധിയിൽ
വെടിയപ്പെട്ടവനാകരുതേ
കന്യകമറിയാമിൻ മകനേ!
കരുണ ചൊരിഞ്ഞീടണമെന്നിൽ

അഗ്നി മഹാകോപത്തോടെ
നരകം തന്നിൽ കാളുന്നു
എൻ നേരെയതു വല്ലാതെ
ഗർജ്ജിക്കുന്നയ്യോ കഷ്ടം

കർത്താവേ! നിൻ കൃപയതിൽ നി-
ന്നെന്നെ രക്ഷിച്ചീടണമേ
കന്യകമറിയാമിൻ മകനേ!
കരുണ ചൊരിഞ്ഞീടണമെന്നിൽ

ഇന്നോർത്താലെന്നെപ്പോലെ
നാറിയവൻ ഭൂമിയിലില്ല
മൃഗജാതികളിൽ പോലുമഹോ
എന്നൊടു സമമായില്ലൊന്നും

ഓർക്കണമേ മാമൂദീസാ
കൈക്കൊണ്ടവനാണല്ലോ ഞാൻ
കന്യകമറിയാമിൻ മകനേ!
കരുണ ചൊരിഞ്ഞീടണമെന്നിൽ

എന്നുടെ ചിന്തകളെപ്പോഴും
പാപങ്ങളിലാകുന്നതിനാൽ
എൻതലയിൽ പൊടിമണ്ണിപ്പോൾ
വാരിയിടേണ്ടിയിരിക്കുന്നു

ഓർക്കണമേ നിന്തിരുഗാത്രം
ഭക്ഷിച്ചവനാണല്ലോ ഞാൻ
കന്യകമറിയാമിൻ മകനേ!
കരുണ ചൊരിഞ്ഞീടണമെന്നിൽ

എൻ പാപങ്ങളെ വർണ്ണിപ്പാൻ
ഇല്ലൊരു നാവിനു ചാതുര്യം
എൻ കുറ്റങ്ങളെയെണ്ണീടാൻ
പ്രാപ്തിയുമില്ലൊരു നാവിന്നും

നിനുവായിലുണ്ടായതുപോലെ
കനിവെന്നിലുമുണ്ടാകണമേ
കന്യകമറിയാമിൻ മകനേ!
കരുണ ചൊരിഞ്ഞീടണമെന്നിൽ

ഏറിയ ചിന്താഭാരത്താൽ
ഉഴലുന്നതുകൊണ്ടീദാസൻ
സമയം തെറ്റിക്കാതെ നിൻ
സന്നിധിയിൽ പ്രാർത്ഥിച്ചില്ല

എളിമയെഴുന്നോരീയെന്റെ
പ്രാർത്ഥനയെ കൈക്കൊള്ളണമേ
കന്യകമറിയാമിൻ മകനേ!
കരുണ ചൊരിഞ്ഞീടണമെന്നിൽ

രാത്രിയിൽ ഞാൻ നിന്തിരുവടിയെ
സ്തോത്രം ചെയ്‌വാനെഴുന്നേറ്റു
പാപച്ചുമടാലെന്നാത്മാ-
വാനേരത്തു തളർന്നധികം

എന്നാത്മാവിൻ ക്ഷീണത്തെ
എൻ നാഥാ! നീ നീക്കണമേ
കന്യകമറിയാമിൻ മകനേ!
കരുണ ചൊരിഞ്ഞീടണമെന്നിൽ

കത്തിയെരിഞ്ഞു തിളച്ചീടു-
ന്നഗ്നിക്കടലിനെയോർത്തയ്യോ
ഈ നിൻ ദാസകനുള്ളത്തിൽ
എത്ര പരിഭ്രമമേറുന്നു

നിന്നരികെ ഞാൻ വന്നണയാ-
നെന്നോടു കൃപ നീ ചെയ്യണമേ
കന്യകമറിയാമിൻ മകനേ!
കരുണ ചൊരിഞ്ഞീടണമെന്നിൽ

വൃക്ഷങ്ങൾ തന്നിലകളുടെ
എണ്ണമതൊപ്പിച്ചെന്നേക്കും
എന്നുടയോനേ! നിൻ മുമ്പിൽ
സ്തുതിയുയരാനിടയാകട്ടെ

നിൻ മാതാവിൻ പ്രാർത്ഥനയാൽ
എന്നിൽ കൃപ തോന്നീടണമേ
കന്യകമറിയാമിൻ മകനേ!
കരുണ ചൊരിഞ്ഞീടണമെന്നിൽ

നിദ്രപെടാതെയിരിക്കുന്നോ
രുണർവ്വുള്ളവനേ! സ്തുതി നിത്യം
നാഥാ! നിബിയൻമാരും നിൻ
ശ്ലീഹൻമാരുമണയ്ക്കുന്ന

പ്രാർത്ഥനയാലിദ്ദാസകനോ-
ടുള്ളലിവുണ്ടായീടണമേ
കന്യകമറിയാമിൻ മകനേ!
കരുണ ചൊരിഞ്ഞീടണമെന്നിൽ

കർത്താവെൻ പാപം പോക്കി
മുക്തിയെനിക്കരുളുന്നതിനായ്
നിങ്ങളുമെന്റെ സഹോദരരേ!
സ്നേഹത്തോടർത്ഥിച്ചിടുവിൻ.

## (മാർ അപ്രേമിന്റെ ബോവൂസൊ)

ഞങ്ങൾ തൻ കർത്താവേ! നീ
കാരുണ്യം ചെയ് ഞങ്ങൾമേൽ
സ്വാതന്ത്ര്യം ഞങ്ങൾക്കുത്ഥാ-
നത്താൽ തന്നോനാം പുത്രാ!

അഖിലാണ്ഡത്തെ വഹിപ്പോനെ
കബറിൽ പാപികൾ ബന്ധിച്ചു
ഭദ്രം മുദ്രയിരിക്കെ അവൻ
മിന്നൽക്കൊപ്പം നിർഗ്ഗതനായ്.

ആഴിയിൽ നീന്തുന്നോനെപ്പോൽ
നിർഗ്ഗതനായ് കബറിന്നീശൻ
കയറിപ്പോകുമിറങ്ങിവരും
കർത്താവിൻ വഴി അജ്ഞാതം.

ഈ ഞായർ നാളിങ്ങെത്തി
സ്രാപ്പികളും മാലാഖകളും
ധർമ്മിഷ്ടന്മാർ മോദിച്ചു
ജീവനവർക്കേകി നാഥൻ.

അടിയാരെ ഉത്ഥാനത്താൽ
രക്ഷിച്ചോനാം മ്ശിഹാ! നീ
നൽകീടേണം പുണ്യം ഞ-
ങ്ങൾക്കും വാങ്ങിപ്പോയോർക്കും.

## ബോവൂസൊ

(മാർ അപ്രേമിന്റെ)

ആർദ്രത തോന്നണമേ നാഥാ!
ഇക്കർമ്മം കൈക്കൊള്ളണമേ
മോചനവും കൃപയും വാഴ്‌വും
നിന്നറിയീന്നേകീടണമേ.

പ്രാർത്ഥിപ്പാൻ നീ നിൽക്കുമ്പോൾ
സന്താപത്തോടേകാഗ്രം
ചിന്തകളെ കടിഞ്ഞാണിട്ട്
ചിത്തത്തിൽ നിർത്തീടേണം.

നിൻ വായ് ധൂപത്തിൻ കലശം
നിന്നധരം ധൂപം ഹൃദ്യം
ദൈവത്തെ പ്രീണിപ്പിക്കും
നാവോ ശുശ്രൂഷക്കാരൻ.

പ്രാർത്ഥന കേട്ടീടുന്നോനേ!
യാചന നൽകീടുന്നോനേ!
പ്രാർത്ഥന കേട്ട് നിരന്നൻപാൽ
യാചനയെ നൽകീടണമേ.

## ബോവൂസൊ

(മാർ അപ്രേം)

ഇഷ്ടന്മാർ തൻ പ്രാർത്ഥനയാൽ
കർത്താവേ! കൃപചെയ്യണമേ
തൽ പ്രാർത്ഥനയാൽ യാചനയാൽ
അൻപാത്മാക്കളിലുണ്ടാക.

നിൻ വൃത്താന്തം റൂഹായാൽ
ചൊന്നോരാം നിബി ശ്ലീഹന്മാർ
സ്നേഹാൽ മൃതരാം സഹദേന്മാർ
പ്രാർത്ഥിക്കും കൃപ ചെയ്യേണം

കർത്താവിന്നിഷ്ടം ചെയ്തോർ
നിർമ്മലരേ! പ്രാർത്ഥിച്ചിടുവിൻ
ഞങ്ങളിൽ നിന്നും നീങ്ങീടാൻ
കോപത്തിന്നടിയും ദണ്ഡും

ഇഷ്ടന്മാർ തൻ പ്രാർത്ഥനയാൽ
കർത്താവേ! കൃപചെയ്യണമേ
തൽ പ്രാർത്ഥനയാൽ യാചനയാൽ
അൻപാത്മാക്കളിലുണ്ടാക.

**ബോവൂസൊ**

(മാർ അപ്രേം)

ആർദ്രത തോന്നേണമേ നാഥാ!
ഇക്കർമ്മം കൈക്കൊള്ളണമേ
മോചനവും കൃപയും വാഴ്‌വും
നിന്നറിയീന്നേകീടണമേ.

മേലുള്ളോരൊന്നിച്ചിരവിൽ
കീഴുള്ളോർ സ്തുതി പാടട്ടെ
നിദ്രാഹീനതയോടുണർവ്വ-
ങ്ങുള്ളോനെ കീർത്തിക്കട്ടെ.

നിദ്രയിലെന്നോണം പ്രിയരേ!
പാപത്തിൽ മുങ്ങീടൊല്ല.
കാന്തനുമായ് മണവറയേറാൻ
നോക്കിപ്പാർക്കിൻ വാതിൽക്കൽ.

പ്രാർത്ഥന കേട്ടീടുന്നോനേ!
യാചന നൽകീടുന്നോനേ!
പ്രാർത്ഥനയിൽ പ്രീത്യാ സദയം
യാചനയെ നൽകീടണമേ.

**ബോവൂസൊ**

(മാർ അപ്രേമിന്റെ)

മാഞ്ഞിടുമീ പ്രാതക്കാല-
ത്തെൻ നാഥാ! കൃപ ചെയ്യണമേ
അക്ഷയമാം പ്രാതക്കാലേ
നിർത്തണമേ വലമായിവരെ.

അൻപുടയോനേ! നിന്നറയീ-
ന്നൻപും മോചനവും നേടാൻ
ലോകം രാവിലെ നിൻ കൃപയിൻ
വാതിൽക്കൽ മുട്ടുന്നാദ്യം.

നാൾ മുഴുവൻ നിൻ രക്ഷയ്ക്കായ്
മർത്ത്യസ്നേഹീ! ഞാൻ പാർത്തു
നിൻ വരവിൻ വൻ പുലരിയതിൽ
ഞങ്ങളെ നിർത്തണമേ വലമായ്

സൈത്തിലയും പേറിത്തിരികെ
നോഹിങ്കൽ പ്രാവെത്തിയ പോൽ
കാരുണ്യം നേടി തിരികെ
ഞങ്ങടെ യാചന ചേരട്ടെ.

## ബോവൂസൊ

(മാർ അപ്രേമിന്റെ)

ആർദ്രത തോന്നണമേ നാഥാ!
ഇക്കർമ്മം കൈക്കൊള്ളണമേ.
മോചനവും കൃപയും വാഴ്വും
നിന്നറയീന്നേകീടണമേ.

വൃത്തികളാൽ കർത്താവേ! ഞാൻ
നിൻ കോപത്തിനു പാത്രമതായ്
കരുണാബ്ധേ! നീ കോപിക്കാ
സുസ്ഥിരമേ നിൻ നിർമ്മലത.

നിബിവാക്യം പോൽ ജനമെല്ലാം
ജലബിന്ദുക്കൾക്കൊപ്പമതാം
നൈർമ്മല്യത്തെ ഭഞ്ജിപ്പാൻ
തിന്മയ്ക്കെങ്ങനെ സാധിക്കും?

പ്രാർത്ഥന കേട്ടിടുന്നോനേ!
യാചന നൽകിടുന്നോനേ!
പ്രാർത്ഥനയിൽ പ്രീത്യാ സദയം
യാചനയെ നൽകീടണമേ.

## ബോവൂസൊ

(മാർ അപ്രേമിന്റെ)

കർത്താവേ! കൃപ ചെയ്യണമേ
മാതൃ വിശുദ്ധ പ്രാർത്ഥനയാൽ
പുണ്യം ഞങ്ങൾക്കും വാങ്ങി-
പ്പോയോർക്കും നൽകീടേണം.

മറിയാമിന്നായ് ശ്ലോമ്മോ വ-
ന്നറിയിച്ചോരാ മാലാഖാ
ദൈവം യോജിപ്പായെന്നായ്
വന്നറിവിങ്ങേകീടേണം.

പനിനീർ ഹാനനിയാദ്യർ മേൽ
വീഴ്ത്തിയൊരാ മാലാഖ താൻ
മൃതർ തന്നസ്ഥിക്കൂട്ടത്തിൽ
കൃപയാം നീർ വീഴ്ത്തീടേണം

കർത്താവേ! കൃപ ചെയ്യേണമേ
മാതൃ വിശുദ്ധ പ്രാർത്ഥനയാൽ
പുണ്യം ഞങ്ങൾക്കും വാങ്ങി-
പ്പോയോർക്കും നൽകീടേണം.

**ബോവൂസൊ**
(മാർ അപ്രേം)

നാഥാ! നിൻ ശ്ലീഹന്മാർ തൻ
പ്രാർത്ഥനയാൽ കൃപ ചെയ്യണമേ
തൽ പ്രാർത്ഥനയാൽ യാചനയാൽ
അൻപാത്മാക്കളിലുണ്ടാക.

നേരേറും കുഞ്ഞാടുകളാം
ശ്ലീഹന്മാർ മേടയിലെത്തി
ത്രാതാവിൻ വാഗ്ദാനമതാ-
മാത്മീയം വരമാർജ്ജിപ്പാൻ.

പ്രേക്ഷിതരോടോതി സഭയാൾ
ദീപ്തിയെനിക്കേകി നിങ്ങൾ
രാജകുമാരിക്കൊപ്പം ഞാൻ
മാന്യസ്ഥാനം പ്രാപിച്ചു.

നാഥാ! നിൻ ശ്ലീഹന്മാർ തൻ
പ്രാർത്ഥനയാൽ കൃപ ചെയ്യണമേ
തോന്നണമേ തൽ പ്രാർത്ഥനയാൽ
അൻപാത്മാക്കളിലെൻ നാഥാ!

**ബോവൂസൊ**
(മാർ അപ്രേം)

സ്നേഹിതരാം സഹദേന്മാർ തൻ
പ്രാർത്ഥനയാൽ കൃപ ചെയ്യണമേ
ഞങ്ങൾക്കും മൃതരായോർക്കും
നൈർമ്മല്യം നൽകീടേണം.

സഹദേന്മാരെ കൊന്നംഗം
ഛേദിച്ചോരാ രംഗത്തിൽ
റൂഹ്ക്കുദിശാ നാശം നീക്കി
സംസ്ഥാപിച്ചാൻ നൽ ശാന്തി.

സഹദേന്മാർ സന്താപത്തോ-
ടാത്മജനെ വാഴ്ത്തിപ്പാടി
തൽ പെരുന്നാൾ തന്നിൽ സഭയും
സുതരും സ്തോത്രം പാടുന്നു.

സ്നേഹിതരാം സഹദേന്മാർ തൻ
പ്രാർത്ഥനയാൽ കൃപ ചെയ്യണമേ
ഞങ്ങൾക്കും മൃതരായോർക്കും
നൈർമ്മല്യം നൽകീടേണം.

## ബോവൂസൊ

(മാർ അപ്രേം)

കർത്താവേ! കൃപ ചെയ്യേണമേ
മാതൃ വിശുദ്ധ പ്രാർത്ഥനയാൽ
പുണ്യം ഞങ്ങൾക്കും വാങ്ങി-
പ്പോയോർക്കും നൽകീടേണം.

താതനിൽ നിന്നാത്മീയമതായ്
ജാതം ചെയ്തോനാം സുതനെ
കന്യകയാം മറിയാം ശുദ്ധ്യാ
പെറ്റല്ലോ ശാരീരികമായ്.

ഗൂഢമതായ് ജഠരേ മേവി
ഘോഷത്തോടുദയം ചെയ്താൻ
കണ്ടാലും കൊണ്ടാടുന്നു
സാദരമെന്നും തൽ സ്മരണ.

ശുദ്ധ്യാ നിൻ മെയ്യുൾക്കൊണ്ട്
രക്തം പാനം ചെയ്തോരെ
നിൻ നാമത്താലാഹ്വാനം
ചെയ്തെഴുന്നേൽപ്പിച്ചീടേണമേ.

നീതിയെഴും വിധി നൽകാൻ നീ
വേഗം വന്നെത്തീടുമ്പോൾ
നിന്നോടൊത്തവരാമോദാൽ
ശോഭന ഗേഹം പൂകേണമേ.

കർത്താവേ! കൃപ ചെയ്യേണമേ
മാതൃ വിശുദ്ധ പ്രാർത്ഥനയാൽ
പുണ്യം ഞങ്ങൾക്കും വാങ്ങി-
പ്പോയോർക്കും നൽകീടേണമേ.

## (ബ്തറങ്ങാ ദീലോക് - എന്ന പാട്ട്)

1. അൻപുടയോ - നേ - നിൻവാതിൽ
ഹാലേലുയ്യാ - ഉ - ഹാലേലുയ്യാ
മുട്ടുന്നൂ - ദാ - സർ നാദം
കുറിയേ - ലാ - യിസ്സോൻ.

2. ആവശ്യ - ത്താൽ - യാചിക്കും
ഹാലേലുയ്യാ - ഉ - ഹാലേലുയ്യാ
അടിയാ - രേ - തള്ളീടല്ലേ
കുറിയേ - ലാ - യിസ്സോൻ.

3. അലിവൊടു - ശി - ക്ഷിച്ചടിയാരെ
ഹാലേലുയ്യാ - ഉ - ഹാലേലുയ്യാ
അരിശം നീ - ക്കി - ക്കാക്കണമെ.
കുറിയേ - ലാ - യിസ്സോൻ.

4. വാതിൽ തുറ - ന്നീ - പ്രാർത്ഥനയിൻ
ഹാലേലുയ്യാ - ഉ - ഹാലേലുയ്യാ
നാദംകേ - ട്ടേ - കീടണമെ.
കുറിയേ - ലാ - യിസ്സോൻ.

5. നിന്നെ വിളി - ക്കു - ന്നേ നാഥാ,
ഹാലേലുയ്യാ - ഉ - ഹാലേലുയ്യാ
നിന്നുതവി - ക്കായ് - ബലഹീനർ
കുറിയേ - ലാ - യിസ്സോൻ.

6. നല്ലവനേ - കാ - രുണ്യത്താൽ
ഹാലേലുയ്യാ - ഉ - ഹാലേലുയ്യാ
നൽകണമേ - യാ - ചിപ്പുകളെ
കുറിയേ - ലാ - യിസ്സോൻ.

7. കർത്താവേ - കാ - രുണ്യത്താൽ
ഹാലേലുയ്യാ - ഉ - ഹാലേലുയ്യാ
കനിവടിയാ - രിൽ - ചെയ്യണമെ
കുറിയേ - ലാ - യിസ്സോൻ.

8. നന്മനിറ - ഞ്ഞോ - നേയെന്റെ
ഹാലേലുയ്യാ - ഉ - ഹാലേലുയ്യാ
തിന്മകളേ - നീ - യോർക്കരുതേ
കുറിയേ - ലാ - യിസ്സോൻ.

## ശയന നമസ്ക്കാരം

### (മാർ അപ്രേമിന്റെ ബോവൂസോ)

ഞങ്ങൾക്കുള്ള കർത്താവേ
ഞാനിഹ നിദ്രയൊഴിഞ്ഞിട്ട്
ഉണർവോടെ നിൻ തിരുമുമ്പിൽ
നിൽപാനെനിക്കു നീ നൽകണമേ.

വീണ്ടും ഞാൻ ഉറങ്ങുന്നാകിൽ
എനിക്കുള്ള എന്റെ ഉറക്കം
കർത്താവേ, നിൻ തിരുമുമ്പിൽ
ദോഷം കൂടാതാകണമേ.

എന്നുണർച്ചയിൽ ഞാൻ ചതിപെടുകിൽ
നിൻ നന്മയിൽ ഞാൻ പൊറുക്കപ്പെടും
ഉറക്കത്തിൽ ഞാൻ പിഴച്ചെങ്കിൽ
പൊറുപ്പാൻ കരുണ നീ ചെയ്യണമേ.

തവക്ഷീണത്തിൽ സ്കീപ്പായാൽ
നല്ല ഉറക്കമെനിക്കു നീ താ
ആകാസ്വപ്നമശുദ്ധിയിൽ നിന്നെന്നെ
നീ രക്ഷിച്ചുകൊള്ളണമേ.

നിരപ്പു നിറഞ്ഞ ഉറക്കത്തിൽ
രാവൊക്കെയും എന്നെ നീ ഭരിക്ക
തണ്യവരും വേണ്ടാ നിനവും
എന്നിൽ മുഷ്ക്കരമാക്കല്ലേ.

നിന്റെ അടിയാൻ ഞാനതിനാ-
ലെന്റെ സന്ധുക്കൾ കാപ്പാനായ്
വെളിവിനുടെ മാലാഖായെ
എനിക്കു നീ തരണം കർത്താവേ.

ദ്വേഷതപ്പെട്ട അപേക്ഷയിൽ നി-
ന്നെന്നെ നീ രക്ഷിച്ചുകൊള്ളണമേ.

ഉയിർപ്പെട്ട നിൻ ദേഹത്തെ
ഞാനനുഭവിച്ചെന്നതിനാലെ.

ഞാൻ ചരിഞ്ഞനുകൂലത്താലുറങ്ങുമ്പോൾ
നിന്റെ ചോരയെനിക്കു കാവൽ
നിൻ മനസ്സിനുടെ സ്വതകർമ്മം
നിൻ കൃപയോടെ നൽകണമേ.

നിൻ കൈ മെനഞ്ഞ ശരീരത്തെ
നിന്റെ വലത്തേതാക്കണമേ.
നിന്റെ കരുണകൾ കോട്ടയതായ്
എനിക്കു നീ ചുറ്റിച്ചുകൊള്ളണമേ.

ശരീരമടങ്ങിയുറങ്ങുമ്പോൾ
കാവലതായതു നിൻ ശക്തി
സൗരഭ്യമായ, ധൂപം പോ-
ലെന്റെയുറക്കം തിരുമുമ്പിൽ

നിന്നെപ്പെറ്റന്നമ്മയുടെ
നിന്നോടുള്ള അപേക്ഷയാലെ
എനിക്കുള്ള ശയനത്തിന്മേൽ
തിന്മപെട്ടവനണയരുതേ.

എനിക്കു വേണ്ടിട്ടുണ്ടായെന്ന
നിനക്കുള്ള പൂജയാലെ
എന്നെ വ്യസനത്തിലാക്കായ്‌വാൻ
സാത്താനെ നീ മുടക്കണമേ

കർത്താവേ നിൻ പറഞ്ഞൊപ്പ്
എന്റെ പക്കൽ തികയ്ക്കണമേ
നിനക്കുള്ള + സ്ലീബായാലെ
എന്റെ ആയുസ്സു കാക്കണമേ.

ഞാനുണരപ്പെട്ടന്നപ്പോൾ
നിന്നെ ഞാൻ കൊണ്ടാടുവാൻ
എന്റെ തളർച്ചയുടെ പക്കൽ
നിന്റെ ഉപവി നീ കാട്ടണമേ

നിൻ തിരുമനസ്സിനെ ഞാനറിഞ്ഞു
ഞാനതിനെ ചെയ്‌വാനായി
നിൻതിരുമനഗുണമതിനാലെ
എനിക്കു നീ മനോഗുണം ചെയ്യണമേ

നിരപ്പുനിറഞ്ഞൊരന്തിയും
പുണ്യത്വത്തിനുടെ രാവും
ഞങ്ങളുടെ രക്ഷകനാം മിശിഹാ
കർത്താവേ അടിയാർക്കു നീ തരിക.

വെളിവിൽ താൻ പ്രകാശിച്ചു
വെളിവിൽ തന്നെ പാർക്കുന്നു
വെളിവിനുടെ സുതരായവരും
നിന്നെ തന്നെ വന്ദിക്കുന്നു.

നിനക്കു സ്തുതി നിന്നനുഗ്രഹങ്ങൾ
ഞങ്ങളുടെമേലുമതാകണമേ
ഈ ലോകത്തിലുമതുപോലെ
പരലോകത്തിലുമതാകണമേ

എന്റെ കർത്താവേ നിനക്കു സ്തുതി
നിനക്കു സ്തുതി സ്തുതി നിനക്കു സ്തുതി
ആയിരങ്ങളുടെ ആയിരവും
അളവുകൂടാതെ നിനക്കു സ്തുതി.

സ്വർഗ്ഗാദൂതർക്കുടയവനെ
അവരാൽ മഹത്വപ്പെടുന്നവനേ
വന്ദനവോടു നിനക്കു സ്തുതി
പ്രാർത്ഥനകൾ കൈക്കൊള്ളണമേ.

ത്രിയേകാമേകത്രിയാം
ഏകദൈവവുമായുള്ള
പിതൃസുത പരിശുദ്ധാത്മാവാം
സത്യപരനേ നിനക്കു സ്തുതി.

ബലഹീനരുടെ അപേക്ഷകളും
അനുതാപികളുടെ കണ്ണുനീരും
മുൻഫലമായ കാഴ്ചകൾ പോൽ
കൈക്കൊൾവോനെ നിനക്കു സ്തുതി.

സ്വർഗ്ഗാദൂതന്മാർ തന്നെ
സ്തുതിയാൽ ഘോഷിക്കുന്നവനേ
പൂഴികളായവരിൽ നിന്ന് അളവില്ലാതെ
നിനക്കു സ്തുതി.

പിതൃസുത പരിശുദ്ധാത്മാവാം
ഏകദൈവത്തിൻ പക്കൽ
നിർമ്മലമായ ബോധത്താൽ സ്തോത്രം
നാം ചെയ്തീടേണം.

കൊല്ലും വഞ്ചനയായുള്ള
പൊന്നും വെള്ളീം നേടേണ്ടാ,
നിത്യജീവൻ പ്രാപിപ്പാൻ
സത്യോപദേശം കേൾക്ക.

നാല്പതു നാൾ ഉപവസിക്ക
വിശക്കുന്നവനപ്പം കൊടുക്ക
ഈശൈ സുതനേപ്പോൽ
ദിനമേഴുവട്ടം പ്രാർത്ഥിക്ക.

മോശയും ഏലിയാവും
നാല്പതു ദിനം നോമ്പെടുത്തു
നമ്മുടെ കർത്താവും നോറ്റു
ആകൽക്കറുസായെ ജയിച്ചു.

കടൽകൂപാമഗ്നികളിൽ
രക്ഷിച്ചെന്ന പ്രാർത്ഥനകൾ
ഞങ്ങളുടെ നമസ്കാരങ്ങൾക്ക്
കൃപയുടെ വാതിൽ തുറക്കണമേ.

നമസ്കാരം കേൾക്കുന്നവനേ
യാചനകൾ നൽകുന്നവനേ!
ഞങ്ങളുടെ നമസ്കാരം കേട്ട്
യാചനകൾ നൽകീടണമേ.

(വിശുദ്ധ അപ്രേമിന്റെ നാമം പിൽക്കാലത്ത് ഒരു രാഗത്തിന്റെ പേരായിത്തീർന്നു. അപ്രേമിന്റെ ശൈലിയിലുള്ള ഗാനങ്ങളെ 'മാർ അപ്രേമിന്റെ രാഗം' എന്നു വിളിക്കുന്നു. അതിനാൽ വി. ആരാധനക്രമങ്ങളിൽ 'മാർ അപ്രേമിന്റെ രാഗം' എന്നു കാണുന്ന എല്ലാ ഗാനങ്ങളും അദ്ദേഹം രചിച്ചതാവണമെന്നില്ല. – എഡിറ്റർ)



# മാർ അപ്രേമിന്റെ നാമത്തിലുള്ള പള്ളികളും സ്ഥാപനങ്ങളും

## 1. മാർ അപ്രേം പള്ളി, പരിയാരം, തോട്ടയ്ക്കാട് (കോട്ടയം ഭദ്രാസനം)



ഒന്നര നൂറ്റാണ്ടിനു മുമ്പ് മണർകാട്, പുതുപ്പള്ളി മുതലായ ഇടവകകളിൽ അംഗങ്ങളായിരുന്ന 42-ഓളം കുടുംബങ്ങൾ തോട്ടയ്ക്കാട്ടും പരിസരപ്രദേശങ്ങളിലുമായി നിവസിച്ചിരുന്നു. തങ്ങളുടെ ആത്മികാവശ്യങ്ങൾ നിറവേറ്റുന്നതിന് കാടുവഴികളിലൂടെ നാലും അഞ്ചും മൈൽ ദൂരം സഞ്ചരിക്കേണ്ടിയിരുന്നത് ശ്രമകരമായി തോന്നിയതുകൊണ്ട് ഒരു ദൈവാലയം സ്ഥാപിച്ച് തങ്ങളുടെ ആവശ്യം നിറവേറ്റണമെന്ന് അവർ ഒന്നടങ്കം തീരുമാനിക്കുകയും ലക്ഷ്യപ്രാപ്തിക്കുള്ള മാർഗ്ഗങ്ങൾ ആരായുകയും ചെയ്തു.

പല തടസ്സങ്ങൾ നേരിട്ടശേഷം പരിയാരത്ത് ഇപ്പോൾ പള്ളി സ്ഥിതി ചെയ്യുന്ന ഊളയ്ക്കൽ ഭാഗത്ത് ഒരു ദൈവാലയം സ്ഥാപിക്കുവാൻ തീരുമാനിച്ചു. ഓലിക്കര കുടുംബത്തിലെ ഒരു അംഗമായ പുത്തേട്ടുകടുപ്പിൽ മാത്തൻ വർഗ്ഗീസും പരിയാരം കരയിൽ അമയപ്പാടത്ത് ഉലഹന്നാൻ കോശിയും ചേർന്ന് പതിപ്പിച്ചെടുത്തിരുന്ന ചെമ്പിത്താനത്ത് പുരയിടം (ഒരേക്കർ അമ്പതു സെന്റ്) ആണ് പള്ളി സ്ഥാപിക്കുന്നതിന് ദാനമായി ലഭിച്ചത്.

മലങ്കരയിൽ താമസിച്ചിരുന്ന തുറബ്ദീൻ സ്വദേശി യൂയാക്കീം മാർ കൂറിലോസ് മെത്രാപ്പോലീത്താ 1038 കർക്കിടകം 21-ാം തീയതി (1863) മാർ അപ്രേമിന്റെ നാമത്തിൽ പള്ളിക്ക് പ്രതിഷ്ഠ നടത്തി വി. കുർബ്ബാന അർപ്പിച്ചു. പടിഞ്ഞാറേക്കുറ്റ് ഗീവർഗീസ് കത്തനാർ പ്രഥമ വികാരിയായിരുന്നു.

മാർ കൂറിലോസ് തിരുമേനിയോട് ഈ ഇടവകാംഗങ്ങൾക്ക് ഉണ്ടായിരുന്ന അഗാധമായ ഭക്തിബഹുമാനാദരവുകളുടെ ഫലമായി അദ്ദേഹത്തിന്റെ നിര്യാണശേഷം ആണ്ടുതോറും ചിങ്ങം 20-ാം തീയതി ആ പരിശുദ്ധന്റെ ഓർമ്മദിനം ഈ പള്ളിയിൽ ഒരു പെരുനാൾ ദിനമായി കൊണ്ടാടി വന്നിരുന്നു.

1076 (1901) മുതലാണ് ഈ പള്ളിയിൽ സ്ഥിരം പട്ടക്കാർ ഉണ്ടായിട്ടു

ള്ളത്. വല്യമണ്ണിൽ ദിവംഗതനായ യോഹന്നാൻ കത്തനാർ ആയിരുന്നു ഒന്നാമത്തെ സ്ഥിരം വൈദികൻ. പുനരുദ്ധരിക്കപ്പെട്ട ദേവാലയത്തിന്റെ കൂദാശ 1925 മാർച്ച് 14-ന് പ. ബസ്സേലിയോസ് ഗീവർഗീസ് പ്രഥമൻ ബാവാ നിർവഹിച്ചു.

വല്യമണ്ണിൽ യോഹന്നാൻ കത്തനാർ (മരണം: 22-11-1949), പുത്തേട്ടുകടുപ്പിൽ ഫീലിപ്പോസ് കത്തനാർ (മരണം: 11-07-1986), കൈതളാവിൽ യാക്കോബ് കത്തനാർ (മരണം: 04-11-1977), പ്ലാപ്പറമ്പിൽ ജോർജ്ജ് കത്തനാർ (മരണം: 03-06-2011) എന്നിവർ ഇടവകപട്ടക്കാരായി ദീർഘ വർഷങ്ങൾ സേവനം അനുഷ്ഠിച്ച് കർത്തൃസന്നിധിയിലേക്ക് വാങ്ങിപ്പോയി.

തോട്ടയ്ക്കാട് ബേത്‌ലഹേം പള്ളി, മാർ ഇഗ്നാത്തിയോസ് യാക്കോബായ പള്ളി എന്നീ രണ്ട് ഇടവകകൾ ഈ പള്ളിയിൽ നിന്നു പിരിഞ്ഞുപോയവർ സ്ഥാപിച്ചതാണ്.

1962-ൽ പഴയപള്ളി പൊളിച്ച് തൽസ്ഥാനത്ത് ഒരു ലക്ഷം രൂപയോളം ചെലവ് ചെയ്ത് ഇപ്പോൾ കാണുന്ന മനോഹരമായ ദൈവാലയം പണി തീർക്കുകയും 1966 ഡിസംബർ 29-ാം തീയതി പ. ബസ്സേലിയോസ് ഔഗേൻ പ്രഥമൻ ബാവാ പള്ളികൂദാശ നിർവഹിക്കുകയും ചെയ്തു.

രണ്ട് കുരിശുംതൊട്ടികൾ ഒരു പാരീഷ്ഹാൾ, സണ്ടേസ്കൂൾ ഹാൾ, സെമിത്തേരി, ഒരു പൊതുക്കല്ലറ ഇവ പള്ളിയുടെ വകയായുണ്ട്.

450-ലധികം കുടുംബങ്ങളിലായി 2000-ൽ അധികം അംഗങ്ങൾ ഈ ഇടവകയിലുണ്ട്. എല്ലാ ആത്മീയ സംഘടനകളും ഭംഗിയായി പ്രവർത്തിക്കുന്നു. മാർ അപ്രേമിന്റെ നാമത്തിലും പ. പരുമല തിരുമേനിയുടെ നാമത്തിലും ഓരോ ചാരിറ്റബിൾ ട്രസ്റ്റുകൾ ഇടവകയിലെ ജീവകാരുണ്യ പ്രവർത്തനങ്ങൾക്ക് നേതൃത്വം നൽകുന്നു.

ഡിസംബർ 29 വലിയ പെരുന്നാളായി ആചരിക്കുന്നതു കൂടാതെ മാർ അപ്രേമിന്റെ പെരുന്നാളും ആഘോഷിക്കുന്നു.

പള്ളി സ്ഥാപിതമായത്: 1863

വികാരി: ഫാ. പി. കെ. സഖറിയാ പെരിയോർമറ്റത്തിൽ.

## 2. മാർ അപ്രേം ഓർത്തഡോക്സ് പള്ളി, പറക്കോട് (അടൂർ-കടമ്പനാട് ഭദ്രാസനം)

പറക്കോട് സെന്റ് പീറ്റേഴ്സ് & സെന്റ് പോൾസ് പള്ളിയിൽ 3 ഇടവകപട്ടക്കാർ തവണകൾ നടത്തിവരവെ 1935-ൽ പൊയ്കമേലേതിൽ പി. ഐ. മർക്കോസ് കത്തനാർ മഞ്ഞിനിക്കര ദയറായിൽ പഠിച്ച് അവി



ടെനിന്നും പട്ടമേറ്റു വന്നു. മഞ്ഞിനിക്കരെ ദയറായിൽ നിന്നു പട്ടമേറ്റുവന്ന നവവൈദികന് മാതൃഇടവകയിൽ വി. കുർബ്ബാനയോ മറ്റ് ആത്മീയാവശ്യങ്ങളോ നടത്താൻ അവസരം കിട്ടാതിരിക്കെ ടി പള്ളിയോടു ചേർന്നു കിടക്കുന്ന പുരയിടത്തിൽ 3 1/2 സെന്റ് സ്ഥലം മർക്കോസച്ചന്റെ പേരിൽ എഴുതി വാങ്ങി അവിടെ ഒരു താൽക്കാലിക ഷെഡ്ഡുണ്ടായിരുന്നത് ഒരു ചാപ്പലായി രൂപാന്തരപ്പെടുത്തി. അച്ചനോടു ചേർന്നുനിന്ന കുടുംബാംഗങ്ങളും സ്നേഹിതരുമുൾപ്പെടെ 90 വീട്ടുകാർ ചേർന്ന് സുറിയാനി പിതാവായിരുന്ന മാർ അപ്രേമിന്റെ നാമത്തിൽ ഒരു യാക്കോബായ സഭയുടെ സ്വതന്ത്ര ചാപ്പലായി ആരാധന നടത്തിവന്നു.

1958-ൽ സഭായോജിപ്പിനുശേഷം പ്രസ്തുത ചാപ്പൽ നവീകരിച്ച് ഓർത്തഡോക്സ് സഭയോടു കൂറു പ്രഖ്യാപിച്ച് കൊല്ലം ഭദ്രാസനത്തിലെ ഒരു ഇടവകപ്പള്ളിയായിത്തീർന്നു (എന്നാൽ 1972-ൽ ഉണ്ടായ സഭാതർക്കത്തെ തുടർന്ന് വീണ്ടും ഒരു വിഭാഗം ഇതിൽനിന്ന് വിഘടിച്ച് പാത്രിയർക്കീസ് പക്ഷത്തു ചേർന്നു).

1998 സെപ്റ്റംബറിൽ പുതിയ ദൈവാലയത്തിനു കല്ലിട്ടു പണിയാരംഭിച്ച് പൂർത്തിയാക്കി 2005-ൽ പ. ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവാ കൂദാശ ചെയ്തു. ഇപ്പോൾ ഈ പള്ളി അടൂർ-കടമ്പനാട് ഭദ്രാസനത്തിൻകീഴിലാണ്. 187 ഭവനക്കാർ ഈ പള്ളിയിൽ അംഗങ്ങളാണ്. പള്ളിയിൽ ആത്മീയസംഘടനകൾ എല്ലാം തന്നെ ഭംഗിയായി പ്രവർത്തിക്കുന്നു.

പള്ളി സ്ഥാപിതമായത്: 1935

വികാരി: ഫാ. അലക്സാണ്ടർ കൂടാരത്തിൽ, ഫോൺ: 9446675159

## 3. മാർ അപ്രേം ഓർത്തഡോക്സ് സുറിയാനിപള്ളി, കവടിയാർ, തിരുവനന്തപുരം (തിരുവനന്തപുരം ഭദ്രാസനം)

1974-ൽ തിരുവനന്തപുരം സെന്റ് ജോർജ് പള്ളി വാങ്ങിയ 11 സെന്റ് സ്ഥലത്ത് പണിതിരുന്ന സണ്ടേസ്കൂൾ ഹാൾ 1979-ൽ തിരുവനന്തപുരം



ഭദ്രാസന രൂപീകരണത്തിനുശേഷം ഭദ്രാസന മെത്രാപ്പോലീത്താ അഭി. ഗീവറുഗീസ് മാർ ദീയസ്കോറോസ് തിരുമേനി കൂദാശ ചെയ്ത് സെന്റ് ജോർജ് പള്ളിയുടെ ഒരു ചാപ്പലായി മാർ അപ്രേമിന്റെ നാമത്തിൽ പ്രതിഷ്ഠിച്ചു. 1993 മുതൽ മാസത്തിൽ രണ്ടു ഞായറാഴ്ചകളിൽ കുർബാന അർപ്പിച്ചുവരവെ വിശ്വാസികൾക്ക് മുടക്കം കൂടാതെ ആരാധനയിൽ പങ്കുകൊള്ളുവാൻ സൗകര്യമാകത്തക്കവിധം 2005 മെയ് മാസത്തിൽ മാത്യൂസ് മാർ എപ്പിപ്പാനിയോസ് തിരുമേനിയുടെ 15/2005 കൽപ്പന പ്രകാരം കുറവംകോണം (കവടിയാർ) ചാപ്പലിനെ ഒരു സ്വതന്ത്ര ഇടവകയായി ഉയർത്തി, ബഹു. ഫീലിപ്പോസ് അച്ചനെ വികാരിയായി നിയമിച്ചു.

പിന്നീട് ഫാദർ ജോസഫ് കറുകയിൽ കോറെപ്പിസ്ക്കോപ്പാ വികാരിയായി വന്നതിനുശേഷം ചാപ്പൽ പൊളിച്ച് ഇപ്പോൾ ഉള്ള ദൈവാലയം, പാരീഷ്ഹാൾ (അടിയിലെ നില) ഉൾപ്പെടെ പണിതീർത്ത് (62 ലക്ഷം) 2008 ജൂലൈ 30–31–ന് കൂദാശ ചെയ്തു. ഇപ്പോൾ ബഹു. ജോൺസൺ മാത്യു അച്ചൻ വികാരിയായി സേവനം അനുഷ്ഠിക്കുന്നു. പള്ളിയോടു ചേർന്നു നിൽക്കുന്ന ഫ്ളാറ്റിൽ 40 ലക്ഷം രൂപയുടെ ഫ്ളാറ്റും ബുക്ക് ചെയ്തിട്ടുണ്ട് (അതിൽ 15 ലക്ഷം മാത്രം ഇനിയും കൊടുത്തു തീർക്കാനുണ്ട്). പള്ളിയിൽ സണ്ടേസ്കൂൾ, യുവജനപ്രസ്ഥാനം, മാർത്തമറിയം സമാജം എന്നീ ആത്മീയ പ്രസ്ഥാനങ്ങൾ സജീവമായി നടന്നുവരുന്നു.

പള്ളി സ്ഥാപിതമായത്: 1979

വികാരി: ഫാ. ജോൺസൺ മാത്യു, ഫോൺ: 0471–2704441.

## 4. മാർ അപ്രേം ഓർത്തഡോക്സ് ചർച്ച്, ചക്കുവരയ്ക്കൽ (കൊട്ടാരക്കര–പുനലൂർ ഭദ്രാസനം)

കൊട്ടാരക്കര താലൂക്കിൽ ചക്കുവരയ്ക്കൽ വില്ലേജിൽ, ചക്കുവരയ്ക്കൽ മേലിലറോടരികാൽ കുരുമ്പേലഴികത്ത് പരേതനായ വറീത് യോഹന്നാൻ ദാനമായി നൽകിയ ഒരേക്കർ സ്ഥലത്ത് 1917–ൽ ഒരു ഷെഡ് നിർമ്മിച്ച് താൽക്കാലിക കൂദാശ ചെയ്ത് വി. കുർബ്ബാന അർപ്പിച്ച് പള്ളിക്ക് ആരംഭമിട്ടു. ഈ താൽക്കാലിക ഷെഡ് പിന്നീട് പുനർനിർമ്മി



ക്കുകയുണ്ടായി. 1991 വരെ മാസത്തിൽ ഒരു കുർബ്ബാനയും, 1991 ഓഗസ്റ്റ് മാസം മുതൽ രണ്ടു ഞായറാഴ്ചകളിലും വി. കുർബ്ബാന അനുഷ്ഠിച്ചുവന്നു.

26-8-1990-ൽ ഇപ്പോഴത്തെ പള്ളിക്ക് അന്നത്തെ തിരുവനന്തപുരം ഭദ്രാസന മെത്രാപ്പോലീത്താ അഭി. ഗീവറുഗീസ് മാർ ദീയസ്കോറോസ് കല്ലിട്ട് പണിയാരംഭിച്ച് 1999-ൽ പൂർത്തീകരിച്ച്, ഏപ്രിൽ മാസം 23-ാം തീയതി പ. ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവാ കൂദാശ ചെയ്തു. ഫാ. കെ. എ. ചെറിയാൻ വികാരിയായിരുന്നു.

മുമ്പ് കൊല്ലം ഭദ്രാസനത്തിലും പിന്നീട് തിരുവനന്തപുരം ഭദ്രാസനത്തിലും ഉൾപ്പെട്ടിരുന്ന ഈ ദൈവാലയം ഇപ്പോൾ കൊട്ടാരക്കര-പുനലൂർ ഭദ്രാസനത്തിലാണ്.

പള്ളിയുടെ സ്ഥാപകവികാരി കുരുമ്പേലിൽ അച്ചൻ ആയിരുന്നു. ഇപ്പോഴത്തെ പള്ളിപണിക്കാരംഭമിട്ടത് ഫാ. സൈമൺ സഖറിയ (പരുമല സെമിനാരി മാനേജർ) വികാരിയായിരുന്നപ്പോൾ ആണ്. പള്ളിക്ക് ഒരു പാരീഷ്ഹാൾ, 2 കുരിശ്ശടികൾ, സെമിത്തേരി സൗകര്യങ്ങൾ ഉണ്ട്. എല്ലാ ആത്മീയ സംഘടനകളും ഭംഗിയായി നടന്നുവരുന്നു. ഇപ്പോൾ 148 വീട്ടുകാർ അംഗങ്ങളായിട്ടുണ്ട്.

വികാരി: റവ. ഫാ. സി. ഡി. തോമസ്, വടകോട്, ഫോൺ: 9961556676

## 5. മാർ അപ്രേം യാക്കോബായ സുറിയാനിപള്ളി, വടവാതൂർ (കോട്ടയം)

സുറിയാനി പിതാവായ മാർ അപ്രേമിന്റെ നാമത്തിൽ 7-11-1939-ൽ അഭി. മീഖായേൽ മാർ ദീവന്നാസ്യോസ് തിരുമനസ്സുകൊണ്ട് ആദ്യത്തെ ദൈവാലയം കൂദാശ ചെയ്ത് പ. അപ്രേം പിതാവിന്റെ നാമത്തിൽ ദേവാലയപ്രതിഷ്ഠ നടത്തി.

പിന്നീട് 1986-ൽ പള്ളി പുനർനിർമ്മിക്കപ്പെട്ടു. 1996-ൽ ഒരു പാരീഷ് ഹാളും നിർമ്മിച്ചു കൂദാശ ചെയ്യപ്പെട്ടു. ഇപ്പോൾ സ്ഥാപിതമായിരിക്കുന്ന ദൈവാലയത്തിന്റെ നിർമ്മാണത്തിന് 1-11-2009-ൽ ഇടവക മെത്രാപ്പോലീത്താ അഭി. തോമസ് മാർ തീമോത്തിയോസ് അടിസ്ഥാനശില ആശീർ



വദിച്ച് സ്ഥാപിച്ചു. 2010 ഏപ്രിൽ മാസത്തിൽ നിർമ്മാണപ്രവർത്തനങ്ങൾ ആരംഭിച്ചു. പഴയ ദേവാലയം നിർത്തിക്കൊണ്ട് തന്നെ പുതിയ ദേവാലയത്തിന്റെ മദ്ബഹാ, പ്രാകാരം, മുഖവാരം എല്ലാം ഘട്ടംഘട്ടമായി പൂർത്തീകരിച്ചു.

2011 ഫെബ്രുവരി മുതൽ പഴയ പള്ളിയുടെ മദ്ബഹാ പൊളിക്കുകയും, പാരീഷ്ഹാളിൽ താൽക്കാലികമായി നിർമ്മിച്ച മദ്ബഹായിൽ വി. കുർബ്ബാന നടത്തുവാൻ ആരംഭിക്കുകയും ചെയ്തു. പിന്നീട് പള്ളിയ്ക്കുള്ളിലെയും മറ്റും പണികൾ അതിവേഗം പൂർത്തീകരിക്കുവാൻവേണ്ട നടപടികൾ എടുത്തു. 2011 ഒക്ടോബർ മാസത്തോടെ പണികൾ പൂർത്തീകരിച്ച് 2011 നവംബർ മാസം 21, 22 തീയതികളിൽ യാക്കോബായ സഭയുടെ ശ്രേഷ്ഠ കാതോലിക്കാ തോമസ് പ്രഥമൻ ബാവായുടെ മുഖ്യ കാർമ്മികത്വത്തിലും തിരുമേനിമാരുടെ സഹകരണത്തിലും കൂദാശ ചെയ്യപ്പെട്ടു. ഇപ്പോൾ 200 വീട്ടുകാർ ഉണ്ട്. രണ്ടു കുരിശ്ശടികൾ, ഒന്ന് കെ. കെ. റോഡിനു സമീപവും മറ്റൊന്ന് വടവാതൂർ കവലയിലും ആയിട്ടുണ്ട്. എല്ലാ ആത്മീയ സംഘടനകളും ഭംഗിയായി പ്രവർത്തിക്കുന്നു.

വികാരി: വെരി. റവ. ജേക്കബ് മാത്യു കോറെപ്പിസ്ക്കോപ്പാ കോമടത്തുശ്ശേരിൽ, ഫോൺ: 0481 2573520

## 6. മാർ അപ്രേം യാക്കോബായ പള്ളി, പറക്കോട് (കൊല്ലം ഭദ്രാസനം)




1972-ലെ സഭാതർക്കത്തെ തുടർന്ന്, പറക്കോട് മാർ അപ്രേം ഓർത്തഡോക്സ് പള്ളിയിൽ വിഘടിച്ചുനിന്ന വീട്ടുകാർ ചേർന്ന് പ്രസ്തുത പള്ളി

യോടു ചേർന്ന് റോഡരികിൽ ഒരു പുതിയ പള്ളി നിർമ്മിച്ചു. ഈ പള്ളിയും പ. അപ്രേം പിതാവിന്റെ നാമത്തിൽ കൂദാശ ചെയ്യപ്പെട്ടു. യാക്കോബായ സഭയോട് കൂറു പ്രഖ്യാപിച്ച് ആരാധനയും മറ്റ് ആത്മീയാവശ്യങ്ങളും നടത്തിവരുന്നു. ഇപ്പോൾ 140 വീട്ടുകാർ ഈ പള്ളിയിൽ അംഗങ്ങളായിട്ടുണ്ട്.

വികാരി: ഫാ. അരുൺ, ഫോൺ: 9846387363

## 7. സെന്റ് അപ്രേം കത്തോലിക്കാപള്ളി, താമരക്കുന്ന്, ചിറക്കടവ് (കാഞ്ഞിരപ്പള്ളി രൂപത)



താമരക്കുന്നുപള്ളി ചിറ്റാറിന്റെ തീരത്ത് പ്രകൃതിരമണീയമായ കുന്നിൻമുകളിൽ സ്ഥാപിക്കപ്പെട്ടിരിക്കുന്നു. മാമല നാരായണ കൈമളും ഗോവിന്ദ കൈമളും സംഭാവന ചെയ്ത സ്ഥലത്ത് 1892-ൽ കാഞ്ഞിരപ്പള്ളി കത്തീഡ്രലിന്റെ ഒരു ചാപ്പലായി സ്ഥാപിക്കപ്പെട്ടു. 1899-ൽ മാർ മാക്കീൽ മെത്രാൻ ഇടവകപ്പള്ളിയായി ഉയർത്തി.

വെട്ടുകാട്ടിൽ ബഹു. സെൻസിലാവോസ് കത്തനാരായിരുന്നു ദൈവാലയനിർമ്മാണത്തിനു നേതൃത്വം നൽകിയത്. പള്ളിയുടെ കൂദാശയ്ക്ക് സ്ഥലത്തെഴുന്നള്ളിയ മാക്കിൽ മെത്രാൻ കുന്നിൻമുകളിൽ പാറപൊട്ടിയുണ്ടായ കുളത്തിൽ താമര പൂത്തുനിൽക്കുന്നതു കണ്ട് സന്തോഷിച്ചു പള്ളിക്ക് 'താമരക്കുന്നുപള്ളി' എന്നു നാമകരണം ചെയ്തത് പിൽക്കാലത്ത് ദൈവാലയത്തിനു പേരായി പരിണമിച്ചു.

ഇപ്പോൾ ഉള്ള പള്ളി 1996-ൽ പണിതീർത്ത് കൂദാശ ചെയ്യപ്പെട്ടു. 700-ൽ അധികം ഭവനങ്ങൾ ഉള്ള ഈ പള്ളിയുടെ ഉടമസ്ഥതയിൽ മൂന്നു വിദ്യാഭ്യാസ സ്ഥാപനങ്ങൾ (ഒരു ഹൈസ്കൂൾ, ഒരു യു. പി. സ്കൂൾ, ഒരു എൽ.പി. സ്കൂൾ) നല്ല നിലയിൽ പ്രവർത്തിക്കുന്നു.

ഒരു കർമ്മലീത്താ സന്യാസഭവനം, ഒരു വൃദ്ധസദനം എന്നിവ പള്ളിയുടെ കീഴിൽ പ്രവർത്തിക്കുന്നുണ്ട്. 2 കപ്പേളകൾ (വാളക്കയം, പരുന്തമല) ഉണ്ട്. ഇടവകയിൽ ആത്മീയ സംഘടനകൾ എല്ലാം സജീവമായി പ്രവർത്തിക്കുന്നു. റവ. ഫാ. ആന്റണി കൊച്ചാങ്കൽ ഇപ്പോൾ വികാ

രിയായി സേവനം അനുഷ്ഠിക്കുന്നു.

വികാരി: റവ. ഫാ. ആന്റണി കൊച്ചാങ്കൽ, ഫോൺ: 9447822882, 04828-230648.

## 8. സെന്റ് അപ്രേം കത്തോലിക്കാപള്ളി, കവീക്കുന്ന്, പാലാ (പാലാ രൂപത)



റബ്ബർമരങ്ങളാൽ നിബിഡമായ മനോഹരമായ ഒരു കുന്നിൻമുകളിൽ സ്ഥിതി ചെയ്യുന്ന കവീക്കുന്ന് മാർ അപ്രേം പള്ളി സീറോ മലബാർ സഭയുടെ പാലാ രൂപതയിൽ ഉൾപ്പെടുന്നു.

പാലാ വലിയപള്ളി ഇടവകയിൽപ്പെട്ട വെട്ടുകാട്ടിൽ ബഹു. യൗസേഫ് കത്തനാർ ആയിരുന്നു പള്ളിയുടെ സ്ഥാപകവികാരി. സമീപ സ്ഥലങ്ങളിലുണ്ടായ ശീശ്മയെ അമർച്ച ചെയ്യുവാനായി പരിശുദ്ധ അപ്രേമിന്റെ നാമത്തിൽ 1895-ൽ ദേവാലയം സ്ഥാപിക്കപ്പെട്ടു. 1978-ൽ ആദ്യത്തെ പള്ളി പൊളിച്ച് പുനർനിർമ്മാണം ആരംഭിച്ചു. 1984-ൽ പണി പൂർത്തീകരിച്ച് പള്ളികൂദാശ ചെയ്യപ്പെട്ടു.

ഇപ്പോൾ 250 വീടുകൾ ഇവിടെ കൂടി നടന്നുവരുന്നു. 1924-ൽ മാർ അപ്രേമിന്റെ നാമത്തിൽ സ്ഥാപിതമായ എൽ.പി. സ്കൂൾ, 1968-ൽ യു.പി. സ്കൂൾ ആയി ഉയർത്തപ്പെട്ടു. പള്ളിക്ക് 3 കപ്പേളകൾ, പാഴ്സണേജ്, ഓഫീസ് ബിൽഡിങ്ങ്, സെമിത്തേരി സൗകര്യങ്ങൾ എല്ലാം ഉണ്ട്. ഇപ്പോൾ ഫാ. അഗസ്റ്റിൻ, പാറപ്ലാക്കൽ വികാരിയായി സേവനം അനുഷ്ഠിക്കുന്നു. ആത്മീയ സംഘടനകൾ എല്ലാം ഭംഗിയായി ഇടവകയിൽ പ്രവർത്തിക്കുന്നു.

വേദപാരംഗതനായ വി. അപ്രേമിനെ വിദ്യാഭ്യാസത്തിന്റെ (വിജ്ഞാനത്തിന്റെ) മദ്ധ്യസ്ഥനായി ഈ നാട്ടുകാർ ആദരിക്കുന്നു. തിരുനാൾ ദിവസങ്ങളിൽ ഭക്തജനങ്ങൾ തൂവൽ എഴുന്നള്ളിച്ച് വിദൂര സ്ഥലങ്ങളിൽ നിന്നെത്തി വിശുദ്ധന്റെ മാദ്ധ്യസ്ഥം അപേക്ഷിച്ച് അനുഗ്രഹം പ്രാപിക്കുന്നു. ബുദ്ധിമുട്ടുള്ള പരീക്ഷകളിൽ വിജയം നേടുവാനും വിശുദ്ധന്റെ മാദ്ധ്യസ്ഥം അപേക്ഷിച്ചാൽ അച്ചട്ടാണെന്ന് സാക്ഷ്യമുള്ളതായി വികാരി പറയുന്നു.

വികാരി: റവ. ഫാ. അഗസ്റ്റിൻ പാറപ്ലാക്കൽ, ഫോൺ: 04822-212983

## 9. സെന്റ് അപ്രേം കത്തോലിക്കാപള്ളി, പൊയ്യ (ഇരിങ്ങാലക്കുട രൂപത)



പൊയ്യയിലും സമീപപ്രദേശങ്ങളിലുമുള്ള സീറോമലബാർ സഭാംഗങ്ങളുടെ ആത്മീയാവശ്യങ്ങൾ വിഘ്നം കൂടാതെ നടത്തിക്കിട്ടുവാൻ വേണ്ടി 1892-ൽ സ്ഥാപിക്കപ്പെട്ടു. നേരത്തെ പറവൂർ കോട്ടക്കാവ് പള്ളിയിൽ ആത്മീയാവശ്യങ്ങൾ നടത്തിയിരുന്നവർ 1887 മുതൽ പള്ളി പണിയാൻ ശ്രമം തുടങ്ങി. അമ്പൂക്കൻ ലോന ഇട്ടി എന്നയാൾ സംഭാവന ചെയ്ത ഒരേക്കർ സ്ഥലത്ത് തലേക്കോട്ടൂർ കുര്യാക്കോസ് കത്തനാരുടെ നേതൃത്വത്തിൽ 1887 ജൂൺ 1-ാം തീയതി പള്ളിക്ക് അടിസ്ഥാനമിട്ട് പണി ആരംഭിച്ചു.

1892 മാർച്ച് 5-ാം തീയതി പള്ളിപണി പൂർത്തിയാക്കി കൂദാശ ചെയ്തു. ആദ്യവികാരി തലേക്കോട്ടൂർ കുര്യാക്കോസ് കത്തനാരായിരുന്നു. പള്ളിയുടെ ശതാബ്ദിയോടനുബന്ധിച്ച് 1992-ൽ റവ. ഫാ. പോൾ അമ്പൂക്കൻ പുതിയ ദൈവാലയത്തിന്റെ അടിസ്ഥാനശില സ്ഥാപിച്ചു. പള്ളിപണി പൂർത്തിയാക്കി 1995-ൽ ഇരിങ്ങാലക്കുട ബിഷപ്പ് മാർ ജെയിംസ് പഴയാറ്റിൽ കൂദാശാകർമ്മം നിർവഹിച്ചു.

ഇപ്പോൾ 200 വീടുകൾ ഇടവകയിൽ ഉണ്ട്. ഒരു എൽ.പി. സ്കൂൾ പ്രവർത്തിച്ചു വരുന്നു. 2 കപ്പേളകൾ ഉണ്ട്. ഇപ്പോൾ റവ. ഫാ. ജിജോ ജോസഫ് തുണ്ടത്തിൽ വികാരിയായി സേവനം അനുഷ്ഠിക്കുന്നു. എല്ലാ ആത്മീയ സംഘടനകളും ഇടവകയുടെ ഉന്നമനത്തിനുവേണ്ടി പ്രവർത്തിക്കുന്നു.

വികാരി: റവ. ഫാ. ജിജോ ജോസഫ്, തുണ്ടത്തിൽ, ഫോൺ: 0480-2890203

## 10. മാർ അപ്രേം ചാപ്പൽ, ഉദയഗിരി യാക്കോബായ സെമിനാരി, മുളന്തുരുത്തി

യാക്കോബായ സഭയുടെ ഉദയഗിരി സെമിനാരിയുടെ ചാപ്പൽ മാർ അപ്രേമിന്റെ നാമത്തിൽ സ്ഥാപിച്ചിരിക്കുന്നു.

# മാർ അപ്രേമിന്റെ നാമത്തിലുള്ള സ്ഥാപനങ്ങൾ

## സെന്റ് എഫ്രേം എക്യുമിനിക്കൽ റിസേർച്ച് ഇൻസ്റ്റി റ്റ്യൂട്ട് (സീറി)

ഭാരതത്തിൽ സുറിയാനി പൈതൃകം അവകാശപ്പെടുന്ന ഏഴു സഭക ളിലായി ഒരു കോടിയിലധികം ജനങ്ങളുണ്ട്. എന്നാൽ സുറിയാനി ഭാഷ, സാഹിത്യം, ചരിത്രം എന്നീ തലങ്ങളിൽ ഉന്നത വിദ്യാഭ്യാസ/ഗവേഷണ പഠനസൗകര്യങ്ങളോ പ്രാമാണിക ഗ്രന്ഥശേഖരങ്ങളോ 20-ാം നൂറ്റാ ണ്ടിന്റെ ഉത്തരാർദ്ധം വരെ ഉണ്ടായിരുന്നില്ല.

ഈ കുറവു പരിഹരിക്കുവാനാണ് 1985-ൽ സ്ഥാപിതമായ 'സെന്റ് എഫ്രേം എക്യുമിനിക്കൽ ഗവേഷണകേന്ദ്രം ലക്ഷ്യം വെയ്ക്കുന്നത്. സുറിയാനി മല്പാന്മാരിൽ അഗ്രഗണ്യനായ പരിശുദ്ധ അപ്രേം പിതാവിന്റെ നാമത്തിൽ ഈ സ്ഥാപനം നാമകരണം ചെയ്യപ്പെട്ടത് എത്രയും ഉചിതമായി.




മലങ്കര കത്തോലിക്കാ സഭയുടെ തിരുവല്ല അതിരൂപതയുടെ മേൽനോട്ടത്തിൽ പ്രവർത്തിക്കുന്ന ഈ സ്ഥാപനം 1985 സെപ്റ്റംബർ 14-ാം തീയതി മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ പരമാദ്ധ്യക്ഷനും കിഴക്കിന്റെ കാതോലിക്കായു മായിരുന്ന ഭാഗ്യസ്മരണാർഹനായ പ. ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവാ ഭദ്രദീപം തെളിയിച്ച് ഉദ്ഘാടനം ചെയ്തു.

സീറി കോട്ടയത്തിന്റെ ഹൃദയഭാഗത്ത് ബേക്കർ ഹിൽസിൽ സ്ഥിതി ചെയ്യുന്നു. വിശാലമായ എക്യൂമിനിക്കൽ ദർശനത്തോടുകൂടി പ്രവർത്തി ക്കുന്ന ഈ സ്ഥാപനം രാജ്യാന്തരതലത്തിലുള്ള സെമിനാറുകൾ, സംഗീ തസദസുകൾ, പുസ്തക പ്രകാശനവും വിവർത്തനവും, പരിശീലന/പഠന/ ചർച്ചാ യോഗങ്ങൾ, പ്രഭാഷണ പരമ്പരകൾ ഇവ സംഘടിപ്പിക്കുന്നു. ഇതി ലൂടെ രാജ്യാന്തരതലത്തിൽ വിവിധ സഭാവിഭാഗങ്ങൾ തമ്മിലുള്ള ബന്ധവും സഹകരണവും മെച്ചപ്പെടുത്തുവാനും, വർഗ്ഗവർണ്ണ വ്യത്യാസ ങ്ങൾക്കതീതമായി ക്രൈസ്തവസ്നേഹം വളർത്തുവാനും കഴിയുന്നു.

മഹാത്മാഗാന്ധി യൂണിവേഴ്സിറ്റിയുടെ ഒരു മേഖലാ ഗവേഷണ കേന്ദ്ര മായി പ്രവർത്തിക്കുന്ന ഈ സ്ഥാപനത്തിൽ താഴെപ്പറയുന്ന റഗുലർ കോഴ്സുകൾ നടത്തപ്പെടുന്നു: 1. സുറിയാനി ഭാഷാസാഹിത്യത്തിൽ ബിരുദാനന്തര ബിരുദം (2 വർഷം), 2 സുറിയാനി ഭാഷാസാഹിത്യത്തിൽ ഗവേഷണ പഠനം (leading to Ph. D), 3. സുറിയാനി ഭാഷയിൽ സർട്ടിഫി ക്കറ്റ് കോഴ്സ് (6 months).

സുറിയാനി ഭാഷാസാഹിത്യവുമായി ബന്ധപ്പെട്ട വിവിധ ഭാഷ (International language) കളിലുള്ള (വിവർത്തനങ്ങൾ, ഫോട്ടോകോപ്പികൾ ഉൾപ്പെടെ) ബൃഹത്തായ ഒരു പുസ്തക ശേഖരം, അപൂർവ്വ സുറിയാനി കയ്യെഴുത്തുപ്രതികളുടെ ശേഖരം ഇവ ഉൾക്കൊള്ളുന്ന വലിയ ഗ്രന്ഥ ശാല ഗവേഷണതലത്തിൽ വരെയുള്ള പഠിതാക്കൾക്കു വരെ പഠന ത്തിനുപയുക്തമാണ്. വിവിധ സഭാവിഭാഗങ്ങളിൽ നിന്നുള്ള പുരോഹി തന്മാരും അയ്മേനികളും ഇവിടെ ആശ്രമാന്തരീക്ഷത്തിൽ താമസിച്ചു പഠിക്കുന്നു.

Director: Rev. Fr. Dr. Jacob Thekkeparampil.
Dean of Studies: Rev. Fr. Dr. Thomas Koonammakkal.
Ph: 0481 2564333, 2565333.

## മാർ അപ്രേം സെമിനാരി, ചിങ്ങവനം

ഇടവഴിയ്ക്കൽ ഗീവറുഗീസ് മാർ സേവേറിയോസ് തിരുമേനിയുടെ കാലത്ത് ക്നാനായ ഭദ്രാസനത്തിന്റെ ആസ്ഥാനമായി 1922-ൽ മാർ അപ്രേം സെമിനാരിയുടെ നിർമ്മാണം ആരംഭിച്ചു. അദ്ദേഹത്തിന്റെ പിൻ ഗാമിയുടെ കാലത്ത് പൂർത്തീകരിച്ചു.

## സെന്റ് അപ്രേം ഹയർസെക്കണ്ടറി സ്കൂൾ, മാന്നാനം (കോട്ടയം)

1885-ൽ ഫാ. ജെറാർഡ് വളരെ ലളിതമായ രീതിയിൽ മാന്നാനം സ്കൂളിന് ആരംഭം കുറിച്ചു. 1888-ൽ റവ. ഫാ. റിച്ചാർഡ് സ്കൂളിന്റെ മാനേജരായി. 1890-ൽ അന്നത്തെ മദ്രാസ് സർക്കാർ മാന്നാനം കോൺവെന്റ് സ്കൂളിന് അംഗീ കാരം നൽകി. 1892-ൽ വിശുദ്ധനായ അപ്രേമിനെ സ്കൂളിന്റെ പേട്രൺ സെയിന്റായി അംഗീ കരിച്ച് അന്നു മുതൽ ഇത് സെന്റ് അപ്രേം ഇംഗ്ലീഷ് സ്കൂളെന്നു അറിയപ്പെട്ടു.



## മാർ അപ്രേം ഫോർമേഷൻ സെന്റർ, പുത്തൻപള്ളിക്കുന്ന്, പാലാ

പാലാ രൂപതയിൽ ഫാമിലി അപ്പോസ്തോലിക് ഓഫീസായി പ്രവർത്തിച്ചുവരുന്ന ഈ സ്ഥാപനം 2005-ൽ സെന്റ് അപ്രേം ഫോർമേഷൻ സെന്റർ ആയി നാമകരണം ചെയ്യപ്പെട്ടു. മൈനർ സെമിനാരിയുടെ 4-ാം വർഷ വിദ്യാർത്ഥികളുടെ ഫോർമേഷൻ സെന്റർ ആയിരിക്കെ 2012 മുതൽ ഡിഗ്രി കോഴ്സ് പഠിക്കുന്നവരുടെ സെമിനാരി ആയി ഉയർത്തപ്പെട്ടു.



ഡയറക്ടർ: ഫാ. ജോർജ് വെട്ടുകല്ലേൽ

## മാർ അപ്രേം പ്രീസ്റ്റ് ഹോം, കത്തീഡ്രലിനു സമീപം, പാലാ




2006-ൽ പണിയാരംഭിച്ച് 2007 ഡിസംബറിൽ മാർ അപ്രേമിന്റെ പേരിൽ നാമകരണം ചെയ്ത് കൂദാശ ചെയ്യപ്പെട്ടു. പാലാ രൂപതയിലെ റിട്ടയർ ചെയ്ത പുരോഹിതന്മാർക്കു വേണ്ടിയുള്ള ഈ സ്ഥാപനത്തിൽ 50 അച്ചന്മാർക്കു താമസിക്കുവാനുള്ള സൗകര്യങ്ങൾ ഉണ്ട്. റിട്ടയർ ചെയ്ത 25 അച്ചന്മാർ ഇപ്പോൾ താമസിക്കുന്നുണ്ട്. ഒരു ചാപ്പൽ, ലൈബ്രറി തുടങ്ങിയ സൗകര്യങ്ങൾ ഉണ്ട്.

റവ. ഫാ. ജോർജ് പ്ലാത്തോട്ടം ഡയറക്ടർ ആയി പ്രവർത്തിക്കുന്നു.

**(തയ്യാറാക്കിയത്: പി. ജെ. ഇട്ടിക്കുഞ്ഞ്)**

# വിശുദ്ധ അപ്രേം പിതാവിനോടുള്ള ലുത്തിനിയ

(ഞങ്ങൾക്കു വേണ്ടി അപേക്ഷിക്കണമേ.....)

1. അതിശ്രേഷ്ഠ മൽപ്പാനും, ദൈവത്താൽ തെരഞ്ഞെടുക്കപ്പെട്ടവനുമായ മാർ അപ്രേമേ...

2. എല്ലാ പള്ളികളുടെയും, ദയറാകളുടെയും വിവേകമുള്ള നാവായ മൽപ്പാനേ...

3. ഉറഹാ പട്ടണത്തിൽ സാത്താനങ്കുരിപ്പിച്ച വേദവിപരീതത്തെ തന്റെ കാവ്യകൃതികളാൽ നശിപ്പിച്ച വന്ദ്യ ഗുരുവേ...

4. സന്യാസ ജീവിതത്തെ ശ്രേഷ്ഠമാക്കിയ വിശുദ്ധനേ...

6. വിശുദ്ധ സഭയിൽ ഭോഷ്കിനെ ഇല്ലാതാക്കി, പ്രവചനത്തെ സ്ഥിരപ്പെടുത്തിയവനേ...

7. ആത്മജ്ഞാനിയും, സുകൃതങ്ങളുടെ മാതൃകയുമായ മാർ അപ്രേമേ...

8. വിശുദ്ധ റൂഹായുടെ കിന്നരമേ...

9. കർത്താവിന്റെ ആത്മീയ തോട്ടമാകുന്ന സഭയെ, ഗാന മധുരിമയായ ചാറൽ മഴയാൽ നനച്ച പരിശുദ്ധനേ...

10. ദിവ്യാത്മാവിൽ ജ്വലിച്ച വാഗ്മിയായ പരിശുദ്ധ പിതാവേ...

11. പുണ്യവാനായ ഇടയനും, വിശുദ്ധസഭയുടെ തൂണുമായി തീർന്ന മാർ അപ്രേമേ...

12. പുതിയ ഉറവയായി തീർന്ന് ലോകത്തെ ജീവപാനീയം കുടിപ്പിച്ച പരിശുദ്ധ മൽപ്പാനേ...

13. ശ്രേഷ്ഠോപദേശത്താൽ ഭൂലോകത്തെ മുഴുവൻ പ്രകാശിപ്പിച്ച സത്യഗുരുവേ...

14. മോഹനീയ വൃക്ഷമായി തീർന്ന ലോകത്തിൽ ജീവന്റെ ശാഖകളെ വിടർത്തിയ സമർത്ഥനായ വേലക്കാരാ...

15. തന്റെ വിശുദ്ധ ജീവിതത്താൽ പരിശുദ്ധ ത്രിത്വത്തിനു പരിമളവാസനായിതീർന്ന പുണ്യവാനായ അപ്രേമേ...

16. അറിവിന്റെ ശ്രേഷ്ഠതയാൽ ഭൂമിയിൽ നിന്നും ആകാശത്തോളം ശോഭിച്ചുയർന്ന പ്രകാശസ്തംഭമായ പിതാവേ...

17. യിരമ്യാവിനെയും ശമുവേലിനെയുംപോലെ മാതൃഗർഭത്തിൽ വച്ചു തന്നെ ദൈവത്താൽ തെരഞ്ഞെടുക്കപ്പെട്ട പരിശുദ്ധാ...

18. ബാല്യം മുതൽക്കേ ശമുവേലിനെപ്പോലെ ദൈവത്തിന് തന്നെത്തന്നെ സമർപ്പിച്ച് ദൈവസ്വരം ശ്രവിച്ച പുണ്യവാനേ...

19. ത്യാഗത്തിന്റെയും ആത്മസമർപ്പണത്തിന്റെയും അനുഷ്ഠാനങ്ങളിലൂടെ പരിപൂർണ്ണ ദൈവഭയത്തിൽ വ്യാപരിച്ച പരിശുദ്ധാ...

20. ജഡാഭിലാഷങ്ങൾ ത്യജിച്ച് സ്വശരീരത്തെ ദണ്ഡിപ്പിച്ച് ആത്മോന്നതി ലക്ഷ്യമാക്കിയ ഈഹിദായക്കാരാ...

വിശുദ്ധനായ മാർ അപ്രേമേ! നീ ഭാഗ്യവാനാകുന്നു. അങ്ങയെ ശ്രേഷ്ടതപ്പെടുത്തിയ കർത്താവിനോട് ഞങ്ങൾക്കുവേണ്ടി സദാ പ്രാർത്ഥിക്കണമേ. ഞങ്ങളുടെ ആത്മാക്കളുടെയും, ശരീരങ്ങളുടെയും രക്ഷയ്ക്കും, വീണ്ടെടുപ്പിനും വേണ്ടിയും; ഞങ്ങളുടെ പട്ടക്കാരുടെയും, മേൽപ്പട്ടക്കാരുടെയും ക്ഷേമത്തിനും, ദീർഘായുസിനും വേണ്ടിയും, ഭരണാധികാരികളുടെയും, ഉദ്യോഗസ്ഥന്മാരുടേയും നീതിക്കും കാവലിനും വേണ്ടിയും, രോഗികളുടെ ആശ്വാസത്തിനും, സൗഖ്യത്തിനും വേണ്ടിയും, ഞങ്ങളുടെ അനുഗ്രഹകരമായ ജീവിതത്തിനും, സമാധാനപരമായ വേർപാടിനും വേണ്ടിയും, വിശ്വാസികളായി വാങ്ങിപ്പോയവരുടെ പാപമോചനത്തിനും, കരുണയ്ക്കും വേണ്ടിയും അങ്ങു പ്രാർത്ഥിക്കണമേ.

അവിടുത്തെ മദ്ധ്യസ്ഥതയാൽ വൃദ്ധജനങ്ങൾ സംരക്ഷിക്കപ്പെടണമേ. യൗവ്വനക്കാരെ ദൗത്യബോധമുള്ളവരും സഭാസ്നേഹികളുമാക്കിത്തീർക്കണമേ. അനാഥരും വിധവമാരും കാത്തുകൊള്ളപ്പെടണമേ. സ്ത്രീപുരുഷന്മാർ നിർമലരും ദൈവഭക്തിയുള്ളവരുമാകണമേ. സന്താനങ്ങളില്ലാതെ വിഷമിക്കുന്നവർക്ക് സന്താനസൗഭാഗ്യം ലഭിക്കണമേ. രോഗികൾക്ക് പൂർണ്ണ സൗഖ്യം ലഭിക്കണമേ. ഞെരുക്കത്തിലിരിക്കുന്നവരെ ആശ്വസിപ്പിക്കണമേ. ശിശുക്കൾ ദൈവഭക്തിയിൽ വളർത്തപ്പെടണമേ. സമീപസ്ഥർ സംരക്ഷിക്കപ്പെടണമേ. വിദൂരസ്ഥർ സമാധാനത്തോടെ മടങ്ങിവരണമേ. ദുർബലന്മാർക്കു കരുണ ലഭിക്കണമേ. പാപികളുടെ കടങ്ങൾ ക്ഷമിക്കപ്പെടണമേ. അധർമ്മികളായ മനുഷ്യരുടെ ദുഷ്ടതയിൽ നിന്നും കരുണയില്ലാത്ത അധികാരികളുടെ പീഡനങ്ങളിൽ നിന്നും പരിശുദ്ധസഭയും അതിന്റെ മക്കളും കാത്തുകൊള്ളപ്പെടണമേ. തർക്കങ്ങളും കലഹങ്ങളും ശമിപ്പിക്കപ്പെടണമേ. ലോകത്തിൽ ശാന്തിയും സഭയിൽ സമാധാനവും കൈവരുത്തണമേ.

ഞങ്ങളുടെ കർത്താവേശുമശിഹാ; മാർ അപ്രേമിന്റെ ഓർമ്മ ഞങ്ങൾക്കു വാഴ്‌വിന്നായി തീരുകയും, അദ്ദേഹത്തിന്റെ മദ്ധ്യസ്ഥത ഞങ്ങൾക്ക് കോട്ടയായിത്തീരുകയും ചെയ്യണമെ. നിന്റെ പിതാവിന്റെ മഹത്വത്തിൽ വിശുദ്ധമാലാഖമാരോടുകൂടി നീ എഴുന്നെള്ളി വരുമ്പോൾ ഞങ്ങളും, വിശ്വാസികളായ സകല വാങ്ങിപ്പോയവരും നിന്റെ വലതുഭാഗത്തു നിന്ന് നിന്റെ മഹത്വത്തെ കാണുകയും, നിന്റെ മാതാവിനോടും സകല വിശുദ്ധന്മാരോടും കൂടെ നിനക്കും നിന്റെ പിതാവിനും വിശുദ്ധ റൂഹായ്ക്കും സ്തുതിയും, സ്തോത്രവും സമർപ്പിക്കുകയും ചെയ്യുമാറാകണമെ. ആമ്മീൻ.



# Bibliography


1. Hymns and Homilies of St. Ephraim the Syrian with an introductory Dissertation by John Gwynn D.D, D.C.L.), Edited by Paul A. Boer, Sr. Veritates Splendor Publications, 1012.

2. Nicene and Post Nicene Fathers, Vol. 13, pp. 120-152.

3. മാർ അപ്രേം മല്പാൻ, വിദ്വാൻ ഫാ. ജോൺ കുന്നപ്പള്ളി, Oriental Institute of Religious studies, Vadavathoor, Kottayam, June 1992.

4. The Luminous Eye, S. Brock, 1985.

5. St. Ephrem the Syrian, Hymns, Kathleen E. Mc Vey, New York, 1989.

6. മാർ അപ്രേം, ആദ്ധ്യാത്മിക സങ്കീർത്തനം, വിവർത്തനം: എം. കുര്യൻ, Roy International Foundation, Kottayam, 2001.

7. മാർ അപ്രേം മല്പാൻ (ഓർത്തഡോക്സ് ചർച്ച് ബുക്ക് ഹൗസ്, കോട്ടയം).

8. ഫാ. തോമസ് അരയത്തിനാൽ: പണ്ഡിത ഗവേഷകനും ഗ്രന്ഥ കാരനും, അരുവിത്തുറ, 2002.

9. St. Ephraim the Syrian, Hymns on Paradise by S. Brock, 1990.

10. The Harp on the spirit, S. Brock, 1983.

11. കൂദാശ സ്മരണിക, മാർ അപ്രേം യാക്കോബായ സുറിയാനിപ്പള്ളി, വടവാതൂർ, കോട്ടയം, 2011.

12. സുറിയാനി സംഗീതം, ഫാ. ഡോ. എം. പി. ജോർജ്ജ്, എം. ഒ.സി. പബ്ലിക്കേഷൻസ്, ദേവലോകം, 2010.

13. സഭാപാരമ്പര്യ ശില്പികൾ (സുറിയാനി സഭാപിതാക്കന്മാർ: ഒരു പഠനം), ഫാ. ഡോ. ജോൺ പണിക്കർ, ദിവ്യബോധനം, കോട്ടയം, 2001.